# സാംസ്കാരിക പുനരുത്ഥാനം.



മൂലം:

**ശ്രീ. സ്വാമി ശിവാനന്ദ.**

വിവർത്തനം:

അദ്ധ്യാത്മരത്നം

**പി. കെ. ദിവാകരക്കൈമ്മൾ.**




പ്രസിദ്ധീകരണം:

**യോഗവേദാന്ത ആരണ്യ അക്കാദമി,**

**P. O.** ശിവാനന്ദ നഗർ—ഋഷീകേശം.

ജനറൽ എഡിറ്റർ:

സാഹിത്യകുശല

**പുത്തേഴത്തു് രാമൻമേനോൻ, B. A., B. L.,**

(ശിവാനന്ദ സാഹിത്യ പ്രചരണസമിതി—കേരളം.)

**1961.**

വില]                [ക. 1–50

# SAMSKARIKA PUNARUDHANAM

(MALAYALAM.)

*By*

SREE SWAMI SIVANANDA



***Translated by***

*ADHYATMARATNA*

**P. K. DIVAKARA KAIMAL.**



*Published by*

**SREE SWAMI KRISHNANANDA**

Through

**THE SIVANANDA LITERATURE DISSEMINATION COMMITTEE**

(KERALA BRANCH)

HEMAMBIKA NAGAR, PALGHAT—2



First Edition 1961. Copies 1000





*Printed out of the magnanimous donation of*

**SREE V. PADMANABHAVARMA RAJHA, B. A., B. L.,**

VALIYA RAJHA OF KOLLENGODE,



PRINTED AT

SHORANUR PRINTING WORKS,

SHORANUR ★ ★ KERALA.

Price Re. 1-50

# ആമുഖം.

ഇക്കാലത്തു് മനുഷ്യസമുദായത്തെ ബാധിച്ചിരിക്കുന്ന കരിഞ്ചന്ത, നാണയപ്പെരുപ്പം മുതലായ ആപത്തുകളെപ്പററി നമ്മുടെ പൂർവ്വികന്മാർ അറിയാനിടയായാൽ അവക്കു് വളരെ അധികം തമാശയുണ്ടാക്കാനിടയാകും. ഈ ഭീകര രാക്ഷസന്മാക്കു് നമ്മെ നശിപ്പിയ്ക്കാൻ അധികകാലം വേണ്ട. അവരെപ്പോഴും നമ്മെ ഭയപ്പെടുത്തിക്കൊണ്ടിരിക്കുന്നു. പക്ഷെ അവരെ സൃഷ്ടിച്ചതു് നാംതന്നെയാണു്. ജീവിതത്തെപ്പററി നമുക്കുള്ള അന്ധതയാണു് അതിനു് കാരണം. ആത്മീയമായ ഒരു ജീവിതവീക്ഷണം നമുക്കില്ലാത്തതിൻെറ ഒരു വലിയ കുറവുണ്ടു്. വെറും ഭൌതികമായ ജീവിതശാസ്ത്രമാണു് നാം കൈകാര്യം ചെയ്യുന്നതു്. ഇതും ഇതുപോലുള്ള അനേകായിരം പ്രശ്നങ്ങൾ നമ്മുടെ ആർഭാടപൂർണ്ണമായ ജീവിതം ഉളവാക്കിയിട്ടുണ്ടു്. അയൽക്കാരനേക്കാൾ പ്രൌഢിയോടുകൂടി തനിയ്ക്കു് ജീവിക്കണമെന്നുള്ള ഭോഷ്ക്കായ ആദർശം, ജീവിതനിലവാരം ഉയർത്തുക എന്ന ബുദ്ധിശൂന്യമായ അനുകരണഭ്രമം നമ്മെ വളരെയേറെ അപകടത്തിലേക്കു് വലിച്ചുനീക്കിയിരിക്കുന്നു. സാമ്പത്തിക നിർവീര്യം, പടയോട്ടം, അണുബോമ്പു് മുതലായ മനുഷ്യൻെറ കഥയില്ലായ്മയും കഴമ്പില്ലായ്മയും മനുഷ്യൻെറ വങ്കത്തത്തിൻെറ അഥവാ അത്യാഗ്രഹം, അസൂയ, പരസ്പരവിദ്വേഷങ്ങൾ, അന്യോന്യ ശങ്ക മുതലായവയുടെ ഫലങ്ങളാകുന്നു. ഓരോ രാജ്യവും അതിൻെറ രക്ഷയാണു് മുഖ്യമായി കരുതുക. അതിൻെറ ഫലമായി അവയുടെ നശീകരണശക്തി വർദ്ധിപ്പിച്ചുകൊണ്ടുപോകുവാൻ വെമ്പൽകൊള്ളുകയാണു്. രാജ്യങ്ങൾ പരസ്പരം മത്സരിക്കുവാൻ, പരസ്പരം നശിപ്പിക്കുവാൻ, ഏററവും വലിയ നശീകരണശക്തിയാകുവാൻ ലക്ഷ്യംവച്ചു് നിരന്തരം പരിശ്രമിക്കയാണു്. ഇതിനൊരു പരിഹാരം കണ്ടെത്താനുള്ള ആശ ഇന്നു് സാർവ്വത്രികമായി കാണുന്നുണ്ടു്.

ഈ വക പ്രശ്നങ്ങൾ എത്രതന്നെ സങ്കീർണ്ണമായിരുന്നാലും അവയുടെ ഗൌരവം എത്ര വലുതായിരുന്നാലും ധാർമ്മികവും ആദ്ധ്യാത്മികവുമായ പരിവർത്തനങ്ങൾ ജനഹൃദയങ്ങളിൽ ഉളവാക്കുന്നതിൽ ഈശ്വരൻ നിശ്ചയമായും നമ്മെ അനുഗ്രഹിക്കുമെന്ന കാര്യത്തിൽ എനിയ്ക്കു് സംശയമില്ല. നമ്മുടെ അവശ്യ സ്വഭാവം ആദ്ധ്യാത്മികമാകുന്നു. ഒരു ഭാരതീയൻ അടിസ്ഥാനപരമായിത്തന്നെ ആത്മീയാദർശക്കാരനാണ്. തിന്മകളും അവയുടെ സൃഷ്ടിവൈചിത്ര്യങ്ങളും വെറും ബാഹ്യകല്പനകളുമാണ്. അവ തീർച്ചയായും അപ്രത്യക്ഷപ്പെടാനുള്ളവയാണ്.



# ഉപക്രമണിക

മാനവഹൃദയങ്ങളിൽ സത്യസന്ധതയുടേയും ധർമ്മത്തിൻെറയും മര്യാദയുടേയും ബോധം ഉളവാക്കി നമ്മുടെ പൌരാണിക സംസ്കാരത്തിന് പുനരുജ്ജീവനം നൽകുകയെന്നതാണ് നമ്മുടെ ഏററവും മഹത്തായ സാമൂഹിക കർത്തവ്യം. ലിഖിതങ്ങൾ കൊത്തിയ സ്തൂപങ്ങൾ സ്ഥാപിക്കുന്ന പതിവിൽനിന്നും കുറേക്കൂടി ഉത്തമമായ എന്തെങ്കിലും നാം ചെയ്യേണ്ടതുണ്ട്. അഭിനവസമ്പ്രദായങ്ങളുടെ സഹായത്തോടുകൂടി ആധുനിക ഹൃദയങ്ങളെ ആക്രമണം ചെയ്യണം. സ്തൂപങ്ങൾ നല്ലതുതന്നെ. പക്ഷെ നാം എത്രത്തോളം പുരോഗമിച്ചു എന്ന് ഭാവി തലമുറകൾ അറിയാൻ മാത്രമെ അതുപകരിയ്ക്കൂ. ഇപ്പോൾ നമ്മെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾക്ക് അതൊരു പരിഹാരമാകയില്ല.

മനുഷ്യസമുദായങ്ങളുടെ ഹൃദയങ്ങളിൽ ധാർമ്മികബോധം ഉണർത്തുന്നതിനുള്ള ഒരു നല്ല ഉപായം ഗ്രന്ഥങ്ങളും മററ് പ്രസിദ്ധീകരണങ്ങളും മുഖാന്തിരം ധാർമ്മികജീവിതത്തിൻെറ മഹത്വങ്ങളെ തെളിയിച്ചുകാണിക്കുന്ന ജ്ഞാനയജ്ഞം നടത്തുകയാകുന്നു. അതോടുകൂടിത്തന്നെ മററ് ഉപായങ്ങളും പിന്തുടരുകയാണെങ്കിലേ അതിനും തക്ക പ്രയോജനമുണ്ടാകൂ.

ഇതിനുള്ള ഏററവും ഫലപ്രദമായ സമീപനം വിദ്യാലയങ്ങളിലൂടേയും കലാശാലകളിൽക്കൂടേയുമാകുന്നു. വിദ്യാലയങ്ങളിൽ ധർമ്മാദ്ധ്യയനം നിർബ്ബന്ധമാക്കണം. ഈ വിഷയത്തിൽ അദ്ധ്യാപകന്മാർക്ക് പ്രത്യേകം പരിശീലനം നൽകേണ്ടതാണ്. തങ്ങളിൽ ധാർമ്മികമായ ഒരു നിലവാരം പുലർത്തിക്കാണുവാൻ ആധുനിക വിദ്യാർത്ഥികൾ പ്രതീക്ഷിക്കുമെന്ന് അവരും ധരിക്കണം. ക്ലാസ്സുമുറികളിൽ ചെയ്യുന്ന പ്രസംഗങ്ങൾ മാത്രം പോരാ, അവരുടെ നിത്യജീവിതത്തിലെ എല്ലാ കാര്യങ്ങളിലും അതു് സ്പഷ്ടമായി കാണുമാറാകണം. എല്ലാ വിദ്യാലയങ്ങളിലും ദിവസവും രാവിലേയും

വൈകുന്നേരവും അരമണിക്കൂർ സമയം സന്മാൎഗ്ഗബോധനത്തിനുള്ള
ക്ലാസ്സുകൾ നടത്തിക്കാണുവാൻ ഞാനാഗ്രഹിക്കുന്നു. ഇതു് കൂടുത
ലാണു് എന്നു് പറഞ്ഞുകൂടാ. വിദ്യാൎത്ഥികളുടെ പാഠ്യക്രമത്തിലെ
അടിസ്ഥാനപരമായ ബോധനമാണിതു്. ഒരു വിദ്യാൎത്ഥി ഏതു്
തരത്തിലാണു് വളൎന്നുവരുന്നതെന്നതിനെ ആശ്രയിച്ചാണു് അവ
ന്റെയും ലോകത്തിന്റെയും ഭാവി സ്ഥിതിചെയ്യുന്നതു്. കാലത്തും
വൈകുന്നേരവും അദ്ധ്യയനം ആരംഭിക്കുമ്പോഴും അവസാനിപ്പിക്കു
മ്പോഴും ഏതെങ്കിലും പൊതുപ്രാൎത്ഥന ഏൎപ്പെടുത്തേണ്ടതും ആവശ്യ
മാണു്.

ഇത്രയും പരിഷ്കാരം നമ്മുടെ വിദ്യാലയങ്ങളിൽ വരുത്തിയാൽ
യുവജനതയ്ക്കുവേണ്ടി ചെയ്യേണ്ടതിന്റെ മൂന്നിലൊന്നു് കൎത്തവ്യം
നിറവേററിയെന്നു് പറയാം. കുട്ടികൾക്കു് അവരുടെ കുടുംബങ്ങ
ളിൽനിന്നു് കിട്ടുന്ന ധാരണകളും വിദ്യാലയത്തിനും ഗൃഹത്തിനും
വെളിയിൽ സ്വതന്ത്രമായി അവർ ചുററിത്തിരിയുന്ന വിശാല
ലോകത്തിൽനിന്നും ലഭിക്കുന്ന അറിവുകളുമാണു് ഏററവും മുഖ്യ
മായ ബോധനങ്ങൾ. കൂട്ടത്തിൽ ഒരു കാൎയ്യം എടുത്തുപറയേണ്ടിയി
രിക്കുന്നു. നമ്മുടെ വിദ്യാൎത്ഥികളും മനസ്സു് ശുദ്ധവും നിൎമ്മലവും
ആയി സൂക്ഷിക്കണമെങ്കിൽ ഇന്നു് എവിടേയുമുള്ള പുസ്തകശാലക
ളുടെ അലമാറികളിൽ ഇരുന്നു മനുഷ്യഹൃദയങ്ങളെ മാടിവിളി
ക്കുന്ന സഭ്യേതരങ്ങളായ സാഹിത്യങ്ങൾ അവരുടെ ദൃഷ്ടിയിൽ
പ്പെടാതിരിക്കണം. സഭ്യതയുടെ ലേശംപോലുമില്ലാത്ത പ്രസി
ദ്ധീകരണങ്ങളും, ചിത്രങ്ങളും, പരസ്യങ്ങളും നാട്ടിൽനിന്നു് നിൎമ്മാ
ൎജ്ജനം ചെയ്യണം. ചലച്ചിത്രങ്ങളുടെ കാൎയ്യത്തിലും നാം ജാഗരൂക
രാകേണ്ടിയിരിക്കുന്നു. ഇന്നു് നാട്ടു് നീളെ പ്രദൎശിക്കപ്പെടുന്ന
ചലച്ചിത്രങ്ങളിൽ അധികവും സന്മാൎഗ്ഗവിരുദ്ധമായ ആശയങ്ങളി
ലേക്കു് ബാലഹൃദയങ്ങളെ ആകൎഷിക്കുന്നവയാണു്. കാമോദ്ദീപ
ങ്ങളായ കഥകളാണു് അധികവും. സ്വഭാവസംസ്കാരം വരുത്തു
വാനും ആസ്തിക്യബോധം വളൎത്തുവാനും ലോകസേവാമനോഭാവം
ഉണൎത്തുവാനും സഹായിക്കത്തക്ക പുരാണേതിഹാസ കഥകളും തത്തു
ല്യമായ സാമൂഹിക കഥകളും ചലച്ചിത്രങ്ങളിൽ പകൎത്തി പ്രദൎശി
പ്പിക്കുന്നതിനു് നിൎമ്മാതാക്കളെ പ്രേരിപ്പിക്കേണ്ടതാണു്. ആഹാര
കാൎയ്യത്തിലും പല ന്യൂനതകളുണ്ടു്. അവയും പരിഹരിക്കതന്നെ
വേണം. കാപ്പി, ചായ മുതലായ പാനീയങ്ങൾ ഇന്നു് ശീഘ്ര

കൾക്കുപോലും അനപേക്ഷണീയമായിത്തീർന്നിരിക്കുന്നു. അവ നമ്മുടെ ഭാവി തലമുറകളെ എത്രത്തോളം അധഃപതിപ്പിക്കുന്നുണ്ടെന്നു് നാം ആലോചിക്കുന്നില്ല. നിർദ്ദോഷങ്ങളും പോഷകങ്ങളുമായ ആഹാര സമ്പ്രദായം നാം സ്വീകരിക്കണം. പുകവലി, പൊടി, ബീഡി, സിഗററ്റ് തുടങ്ങിയ ലഹരി സാധനങ്ങളുടെ ഒരു പട്ടിക നമ്മുടെ സമൂഹത്തിൽനിന്നും പുറം തള്ളേണ്ടതു് ഇതിലേറെ ആവശ്യമാണ്. അവയുടെ നശീകരണശക്തിയെപ്പററി ഇവിടെ പ്രത്യേകം എടുത്തുപറയേണ്ടതില്ല.

നമ്മുടെ ഭവനങ്ങളിലേക്കു് കടക്കുക. പ്രായപൂർത്തിവന്നവരുടെപോലും സ്വഭാവങ്ങളിലും ശീലങ്ങളിലും അനേകം ദോഷങ്ങൾ വ്യക്തമായി കാണാം. അവ പാടെ വിപാടനം ചെയ്യുന്നതിന് ശക്തിയായ പ്രവർത്തനം കൂടിയേതീരൂ. നിരന്തരമായ പ്രചാരവേലയും ചർച്ചായോഗങ്ങളും മുഖാന്തരം ഈ ദോഷങ്ങളെ ചൂണ്ടിക്കാണിച്ചു് ബോദ്ധ്യപ്പെടുത്താനും ക്രമേണ ദോഷങ്ങളിൽനിന്നു് ജനങ്ങളെ വിമുക്തരാക്കുവാനും കഴിയായ്കയില്ല.

സാധുക്കൾക്കും സന്യാസിമാർക്കും പ്രസംഗകന്മാരും സാമൂഹികപ്രവർത്തകന്മാരും ദേശീയ നേതാക്കന്മാരും ഗവൺമെണ്ടിന്റെ സഹകരണത്തോടുകൂടി ഈ വിഷയത്തിൽ ഒട്ടധികം പ്രവർത്തനം ചെയ്യുവാൻ കഴിയുന്നതാണ്. ഇത്തരം പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നവർക്ക് ആവശ്യമായ പരിശീലനങ്ങൾ നൽകാനും ഏർപ്പാടുകൾ ഉണ്ടായിരിക്കണം. അവർതന്നെ ആദ്യം മാതൃകയായിത്തീർന്നിട്ടുവേണം മററുള്ളവരുടെ ഇടയിൽ പ്രവർത്തനം ആരംഭിക്കേണ്ടതു്. വ്യക്തിമാതൃകയാണ് ഏററവും ഫലപ്രദമായ പ്രചരണോപാധി. ഈ ആപത്തു് ഒഴിഞ്ഞുമാറുകയല്ലേ? എന്നുള്ള ചോദ്യം എല്ലാവരുടെ നാവിലും ഉദിക്കുന്നുണ്ടെങ്കിലും ഇതിനെ നേരിടുവാനാവശ്യമായ നടപടികൾ കൈക്കൊള്ളുന്നതിന് വേണ്ടത്ര വിശ്വാസവും ധൈര്യവും ഒരുത്തരിലും കാണുന്നില്ല. ഓരോ രാജ്യത്തിന് മററ് രാജ്യങ്ങളുടെ സഹായസഹകരണങ്ങൾ വേണം. ഓരോ മനുഷ്യനും മററു മനുഷ്യരുടെ സഹായവും സഹകരണവും ആവശ്യമുണ്ടു്. എന്നാലും മുൻകയ്യെടുത്തു് പ്രവൃത്തിക്കുവാൻ ആരും മുന്നോട്ടു് വരുന്നില്ല. അങ്ങനെ മുന്നോട്ടു് കാലം നീങ്ങുകയാണ് മോഹാന്ധരായ ഈ കൂട്ടരെ തകർക്കുവാൻ ആരെങ്കിലും മുന്നോട്ടു് വരേണ്ടതുണ്ടു്.

എന്നാൽപിന്നെ എന്തുകൊണ്ടു് നമുക്കുതന്നെ അതു് ചെയ്തുകൂടാ? ഈ മാററത്തിന് അവശ്യം വേണ്ടതെന്താണെന്നു് ശ്രദ്ധയോടെ, മനഃപൂർവ്വം, വ്യക്തമായി പ്രവർത്തിക്കുവാനും ഓരോരുത്തർക്കും കഴിയണം.

ഒന്നാമതായി ചെയ്യേണ്ടതു് ജീവിതത്തിന്റെ വീക്ഷണകോണത്തിൽ വ്യത്യാസം വരുത്തുകയാണ്. ഭൗതികരീതിയിലുള്ള എല്ലാ ചിന്തകളും ജീവിതങ്ങളും ഉപേക്ഷിക്കണം. എല്ലാ സമുദായങ്ങളിലും എല്ലാ രാജ്യങ്ങളിലും ജീവിതത്തിന്റെ മൂല്യങ്ങളെപ്പററി ലളിതവും ആത്മീയവുമായ ബോധം ശ്രദ്ധാപൂർവ്വം വളർത്തേണ്ടിയിരിക്കും. "ലളിത ജീവിതവും ഉന്നത ചിന്തയും" എന്ന ആദർശത്തിലേക്ക് മടങ്ങിപ്പോകേണ്ടതാണ്. നമ്മുടെ പൂർവ്വികന്മാർ അതിനെ നല്ലതിന്മണ്ണം മനസ്സിലാക്കുകയും അനുവർത്തിക്കുകയും ചെയ്തിട്ടുള്ളതാണ്. ദുരാഗ്രഹത്തിന്റേയും ഭയത്തിന്റേയും ഉന്മൂലനാശത്തിന് ഏററവും പററിയതു് ത്യാഗശീലം വളർത്തുകയാണിന്നു വേണ്ടതു്. ലോകത്തിലെ കലാപങ്ങളുടെയെല്ലാം മൂലകാരണമായിരിക്കുന്നതു് ഈ ഭയവും ദുരാഗ്രഹവുംതന്നെയാണ്. ഇതിനൊരു പിന്തുണയായി ഓരോ മനുഷ്യന്റേയും കുട്ടിക്കാലം മുതല്ക്കേ നിസ്വാർത്ഥസേവനതല്പരത വളർത്തിക്കൊണ്ടുവരണം. മതവും ധർമ്മവും സാമൂഹ്യശാസ്ത്രവും കൂട്ടിമുട്ടുന്നതു് ഇവിടെയാണ്. എന്തെന്നാൽ എല്ലാ ജീവന്മാരിലും വ്യാപിച്ചിരിക്കുന്നതു് ഒരേ ഒരു ആത്മാവു് തന്നെയാണ്. അതിനാൽ നാം മററുള്ളവർക്ക് ചെയ്യുന്ന ഓരോ ചെറിയ സേവനംപോലും നമുക്ക് സിദ്ധിക്കുന്ന അനുഗ്രഹമായി കരുതാം. മാനവ കർമ്മങ്ങളുടെ പാവനമായ ഈ അടിസ്ഥാനം എത്ര വേഗത്തിൽ മനസ്സിലാക്കി നാം പ്രവർത്തിക്കുന്നുവോ അത്ര വേഗത്തിൽ നാം സമ്പൂർണ്ണതയിലേക്കും ദിവ്യതയിലേക്കും നീങ്ങിക്കൊണ്ടിരിക്കും.

മാനവബന്ധങ്ങളിലുള്ള ഗണ്യത അവകാശത്തിൽനിന്നും ധർമ്മത്തിലേക്ക് മാറേണ്ടിയിരിക്കുന്നു. വർഗ്ഗം സമുദായം, സമൂഹം എന്നിത്യാദിയെല്ലാംതന്നെ ഭീകരമായ സ്വാർത്ഥതയുടെ വകഭേദങ്ങൾ മാത്രമാണ്. അവകാശങ്ങളിന്മേലുള്ള നിർബ്ബന്ധവും ധർമ്മങ്ങളുടെ അവഗണനയും ഇല്ലാതാകണം. അതിന്റെ സ്ഥാനത്തു് സാർവ്വലൗകികത്വം വളർന്നുവരണം. ദേശീയവും, സാമൂഹികവുമായ അതിർവരമ്പുകൾക്കുള്ള പരിഗണനയും പ്രാധാന്യവും ക്രമേണ

നശിക്കണം. ക്രമേണ മതം, ഭാഷ, സംസ്കാരം, സമുദായം, രാഷ്ട്രങ്ങൾ മുതലായവയുടെ അടിസ്ഥാനത്തിൽ ഇന്നു് നിലവിലുള്ള വിഭേദ ചിന്തകളും വ്യത്യാസങ്ങളും അസ്തമിക്കണം. വീക്ഷണത്തിലും താല്പര്യത്തിലും പെരുമാററത്തിലും ഏകീകരണം വരത്തക്കവിധം അവയെല്ലാം മാറുകതന്നെ വേണം.

ഈ പരിവത്തനം ഉണ്ടാകുന്നതിനു് മററു് ജനതകൾ മുന്നോട്ടു് വരുന്നതുവരെ കാത്തിരിക്കാതെ നമുക്കെന്തുകൊണ്ടു് മുൻകയ്യെടുത്തുകൂടാ? ഇടുങ്ങിയ അതിരുകളെല്ലാം ഉപേക്ഷിച്ചു് വിശാലവിസ്തൃതമായ ഏകലോകാദർശം സ്വീകരിച്ചു് മററു് ജനതകളേയും അതിലേക്കു് ശ്രദ്ധയും താല്പര്യവും ഉള്ളവരാക്കിത്തീക്കുന്നതിനു് നമുക്കു് ശ്രമിയ്ക്കാം. നമ്മുടെ പുരാതനമായ ഉപനിഷത്തുക്കളുടെ പരമ്പരാവകാശികളായ നമുക്കു് മററു് ലോകക്കു് വഴി കാട്ടാം. ഭാസുരവും പൂണ്ണവും സ്വതന്ത്രവുമായ ഒരു ലോകം നമുക്കു് കെട്ടിപ്പടുക്കാം.



# ബ്രഹ്മധ്യാനം.

---

ശിവ ശിവ ശിവ ശിവ ജഗദ്ഗുരുദേവ
ജഗദിദമഖിലം തവ രൂപം
സദ്രൂപോഹം ചിദ്രൂപോഹം
ചിന്മയ നിത്യാനന്ദ സുധോഹം
ദേഹോനാഹം ജീവോനാഹം
പ്രത്യഗ്ഭിന്ന ബ്രഹ്മൈവാഹം
ഹംസ സോഹം ഹംസസോഹം
ഹംസ സോഹം ഹംസ സോഹം
പരമാത്മാഹം പരിപൂർണ്ണോഹം
ആനന്ദോഹം ബ്രഹ്മൈവാഹം
അഖണ്ഡഗുരുവര പത്മജമാശ്രയ
ആനന്ദം ബ്രഹ്മാനന്ദം.

# ഉള്ളടക്കങ്ങൾ.

## നാല്—ഗാർഹികവും തൊഴിൽപരവുമായ നീതികൾ.



## അഞ്ച്—സാധുക്കളുടേയും സന്യാസികളുടേയും പ്രവർത്തനം.





# ലോകത്തിൻെറ സാന്മാർഗ്ഗിക ആദ്ധ്യാത്മിക പുനരുജ്ജീവനം.

## അദ്ധ്യായം I

### ആത്മീയപുനരുജ്ജീവനത്തിൻെറ ആവശ്യകതകൾ.

ഈശ്വരൻെറ പിതൃത്വം മനുഷ്യൻെറ സാഹോദര്യം, സൗഹൃദത്തിൻേറയും ശാന്തിയുടേയും അനുഗ്രഹം, സ്വാതന്ത്ര്യത്തിൻേറയും പ്രേമത്തിൻേറയും ആധിപത്യം എന്നിവ പ്രവാചകന്മാരുടേയും, യോഗികളുടേയും, തത്വചിന്തകന്മാരുടേയും മുഖ്യമായ ഉപദേശങ്ങളായിത്തീൎന്നിട്ടുണ്ട്. ഏതുകാലത്തും ഏതുരാജ്യത്തും ഉണ്ടായിട്ടുള്ള എല്ലാ മഹാത്മാക്കളുടേയും കാതലായ ഉപദേശം അതുതന്നെയാണ്. അതിനാൽ എല്ലാത്തിനേയുംകാൾ ഉപരിയായി പ്രേമത്തിൻേറയും നിസ്വാർത്ഥതയുടേയും മഹത്തായ സന്ദേശം ഓരോ ഭവനത്തിലും, എന്നല്ല ഓരോ ഹൃദയത്തിലും എത്തിയ്ക്കേണ്ടിയിരിയ്ക്കുന്നു.

ഈ അണുയുഗത്തിൽ, സമൂഹങ്ങൾ പരസ്പരം നിന്ദിയ്ക്കുകയും അമിതമോഹം വളൎത്തുകയും സംഘടിതമായ ചൂഷണം നടത്തുകയും ചെയ്യുന്ന ഈ യുഗത്തിൽ, അസഹിഷ്ണുതയുടേയും അവിശ്വാസത്തിൻേറയും ഈ യുഗത്തിൽ, നമ്മുടെ പ്രവൃത്തി ലോകത്തിലെ വിവിധ രാഷ്ട്രങ്ങളുടെ ഭരണകൂടങ്ങളുടെ നയതന്ത്രങ്ങളും, രീതികളും, പരിപാടികളും മററും വ്യത്യാസപ്പെടുത്തുകയോ രൂപാന്തരപ്പെടുത്തുകയോ അല്ല. മനുഷ്യൎക്ക് മൊത്തത്തിൽ ആത്മീയ വിദ്യാഭ്യാസം നൽകുന്നതിനുതകുന്ന ലോകവ്യാപകമായ ഒരു മഹാപ്രസ്ഥാനത്തിൻെറ സൃഷ്ടിയും, ജനങ്ങളുടെ വ്യക്തിപരമായ കഴിവുകളുടേയും സ്വഭാവത്തിൻേറയും ശുദ്ധീകരണവും രൂപപരിവൎത്തനവും ആകുന്ന

ലോകവ്യാപകമായ തോതിൽ ഓരോരുത്തരുടേയും വ്യക്തിത്വത്തിൽ ഏററവും പ്രധാനവും, അനുപേക്ഷണീയവുമായിരിയ്ക്കുന്നതു് സാന്മാര്ഗ്ഗികവും, ധാർമ്മികവും, സാംസ്കാരികവുമായ ശുദ്ധീകരണം ആദ്യമായി സാധിയ്ക്കുകയെന്നതാണ്. എന്തെന്നാൽ ലോകത്തിലൊട്ടാകെയുള്ള മാനവസമുദായത്തിൻെറ മുഖ്യവും അടിസ്ഥാനപരവുമായ ഘടകം വ്യക്തിയാകുന്നു.

കേവലം മൃഗീയതയുടെ ദുർമ്മോഹത്തോടുകൂടി ചിന്തിയ്ക്കുവാനും അറിയുവാനും പ്രവർത്തിയ്ക്കുവാനുമുള്ള നിർഭാഗ്യകരമായ വാസനയിൽ നിന്നും ഒരു മഹാസമൂഹത്തെ സംസ്കരിച്ചെടുക്കേണ്ടതായി വന്നിരിയ്ക്കുന്നു. അസാദ്ധ്യമായ ഒരു നിർദ്ദേശമല്ലിതു്. എന്തെന്നാൽ എല്ലാജീവികളിലും ദിവ്യത അന്തർഭവിച്ചിരിയ്ക്കുന്നു. അതു് ഓരോ വ്യക്തിയുടേയും മനസ്സാക്ഷിയുടെ അവിഭാജ്യമായ ഘടകമാണ് അതിനെ പുറത്തേയ്ക്കു പ്രകാശിപ്പിയ്ക്കുന്ന മാർഗ്ഗമാണ് യഥാർത്ഥവും ശരിയുമായ വിദ്യാഭ്യാസം. ക്രമേണയെങ്കിലും തീച്ചയായും ഗൗരവത്തോടുകൂടി ഏറെറടുക്കേണ്ട ഒരു ഭാരമാണ് സാമൂഹിക സ്വഭാവത്തിനു് പുനരുജ്ജീവനമുണ്ടാക്കുകയെന്നതു്. വിദ്യാഭ്യാസരംഗത്തിലും ഗാർഹികരംഗത്തിലും പ്രത്യേകമായും, വിപുലമായ സാമൂഹികമണ്ഡലത്തിൽ പൊതുവേയും, ഈ ജോലി സർവ്വാത്മനാ പ്രായോഗികമാക്കേണ്ടതാണ്. ഭാവിയിൽ രാഷ്ട്രങ്ങളുടെ ഭരണകൂടങ്ങളെ തെരഞ്ഞെടുക്കുകയും എല്ലാവരുടേയും ഹിതമനുസരിച്ചു നയിക്കയും ചെയ്യുന്നതിനു് പര്യാപ്തമായ മനുഷ്യസമുദായത്തെ കെട്ടിപ്പടുക്കുന്നതിന്നു് ഒരു പുതിയ തലമുറയെ സൃഷ്ടിക്കണമെങ്കിൽ ഇങ്ങനെ ചെയ്തേ തീരൂ.

ഇതൊരു മഹാകാര്യമാണെന്നു് എനിയ്ക്കറിയാം. പക്ഷേ ലോകത്തിൽ ഒരു കാര്യവും മന്ത്രവിദ്യപോലെ അത്രപെട്ടെന്നു സാധിയ്ക്കുകയില്ല. എല്ലാ സൃഷ്ടിപ്രവർത്തനത്തിന്നും കഠിനമായ അദ്ധ്വാനം ആവശ്യമാണ്. പ്രത്യേകിച്ചും ലോകവ്യാപകമായ നിർമ്മാണ ജോലി വളരെ പ്രയാസമേറിയതാണ്. അവയുടെ ഫലം അത്രപെട്ടെന്നുകണ്ടു എന്നുവരില്ല. ഒട്ടുമിയ്ക്കകാര്യത്തിലും ഇത്തരം പ്രവൃത്തികളുടെ ഫലമനുഭവിയ്ക്കുന്നതു് ഭാവിതലമുറകളായിരിയ്ക്കും. അതേസമയം ആ പ്രസ്ഥാനത്തിൻെറ ആത്മാർത്ഥതയും ഭാവനയും പ്രായംചെന്നവരെ ചിന്തിപ്പിയ്ക്കുന്നതിനും ക്രമേണ അവരിൽ പരി

വർത്തനമുളവാക്കുന്നതിനും ഉപകരിയ്ക്കുന്നു. ഒരു കർഷകൻ തന്റെ വയലിൽ കൊയ്യാറായിക്കിടക്കുന്ന വിളവിനെ കൂടുതൽ കരുത്തും പുഷ്ടിയുമുള്ളതാക്കിത്തീർക്കാനുള്ള ആഗ്രഹത്തോടെയല്ലെങ്കിലും അതിനെ നഷ്ടദോഷങ്ങളേശാതെ സംരക്ഷിയ്ക്കുന്നു. അതേ സമയം പിന്നീട് വിതയ്ക്കാൻ പോകുന്ന ഭൂമി കൂടുതൽ ഫലപ്രദമാക്കിത്തീർക്കാനുള്ള മുൻകരുതലോടുകൂടി ഉഴുതു വളം ചേർക്കുന്നു. എന്നതുപോലെ ഭാവിയിൽ ശാന്തിയും ലോകക്ഷേമവും വളർത്തുവാനായി പ്രയത്നിയ്ക്കുന്നവർ ആദ്യംതന്നെ ഭാവിതലമുറകളുടെ ആദർശങ്ങളും പ്രതീക്ഷകളും നിറവേററുന്നതിനുവേണ്ടുന്ന സ്വാതന്ത്ര്യങ്ങൾക്ക് ഉറപ്പുനൽകുന്ന മാതൃകാപരവും ശരിയുമായ വ്യവസ്ഥിതി സൃഷ്ടിയ്ക്കുന്നതിന് ഉദ്യമിയ്ക്കുയാണ് വേണ്ടത്. ലോകത്തിന്ന് സമാധാനം വേണമെന്നുണ്ടെങ്കിൽ ചതിവും, വഞ്ചനയും, ഭീതിയും, സ്വാർത്ഥതയും, നിന്ദയും, അടിമമനോഭാവവും ഇല്ലാതാകണം. സർവ്വോപരി, ജീവിയ്ക്കാനുള്ള അവകാശം, ജീവിയ്ക്കാനനുവദിയ്ക്കുക. അന്യരുടെ അവകാശങ്ങളേയും ആവശ്യങ്ങളേയും മാനിയ്ക്കുക, തന്നെപ്പോലെ മററുള്ളവർക്കും സുഖസൗകര്യങ്ങളോടുകൂടി ജീവിയ്ക്കാൻ അർഹതയുണ്ടെന്നു മനസ്സിലാക്കി പ്രവർത്തിയ്ക്കുക എന്നീ കാര്യങ്ങൾ ആദ്യമേതന്നെ ഓരോരുത്തനും അറിയേണ്ടതാകുന്നു.

മനുഷ്യൻ പരിധിയില്ലാത്ത പ്രേമം വളർത്തേണ്ടതാകുന്നു. ദേശാഭിമാനം, സ്വരാജ്യസ്നേഹം, സ്വന്തസമുദായത്തിനോടുള്ള ഭക്തി, തന്റെ മതം ഇവയൊന്നുംതന്നെ ഐക്യമില്ലായ്മയ്ക്കും, സൗഹാർദ്ദമില്ലായ്മയ്ക്കും, ശത്രുതയ്ക്കും, ഉന്നതഭാവനയ്ക്കും പിന്തുണനല്കുന്ന ഘടകങ്ങളായിരിയ്ക്കുന്നതിന് ഒഴിച്ചുകൂടാത്തതാകുന്നു. നിങ്ങളുടെ രാജ്യഭക്തിയും വ്യക്തിസ്വാതന്ത്ര്യവും എപ്പോഴും മറെറാരുവന്റെ രാജ്യഭക്തിയേയും വ്യക്തിസ്വാതന്ത്ര്യത്തേയും വിലമതിയ്ക്കത്തക്കവിധം വിശാലമായിരിയ്ക്കട്ടെ. യഥാർത്ഥമതം പ്രേമമാകുന്നു. യഥാർത്ഥമതം എല്ലാവരേയും സുഹൃത്തുക്കളാക്കി ഘടിപ്പിയ്ക്കുന്നതായിരിയ്ക്കും. എല്ലാത്തിലും എല്ലാവരിലും നന്മ ദർശിയ്ക്കുവാനാണ് യോഗികൾ മനുഷ്യരോട് ഉപദേശിയ്ക്കാറുള്ളത്. നമ്മുടെ പരിശ്രമം എല്ലാററിലും എല്ലാവരിലും ഈശ്വരനെ കാണുവാനായിരിയ്ക്കണം. അപ്പോൾ മാത്രമെ എല്ലാവരിലും നന്മ കാണുവാൻ നമുക്കു സാദ്ധ്യമാകു. സത്യവും വിശുദ്ധതയും പ്രേമവും സംതൃപ്തിയും സ്വാർത്ഥമില്ലായ്മയും മനുഷ്യർ പരിശീലിയ്ക്കട്ടെ. മനുഷ്യഹൃദയങ്ങളിൽ സചേതനമായ

ഈശ്വരശ്രദ്ധയുണ്ടായിരിയ്ക്കട്ടെ. എന്തെന്നാൽ അതാണ് സാക്ഷാൽ മതത്തിന്റെ ശരിയായ സാരം. ഈ ശ്രദ്ധയിൽമാത്രമാണ് നമ്മുടെ വിജയം സ്ഥിതിചെയ്യുന്നതു്. ഇതു സാധിച്ചുകഴിഞ്ഞാൽ ഏതാണ്ട് എല്ലാം സാധിച്ചമാതിരിയാകും. ഈ ദിവ്യചൈതന്യം ഏതു സമുദായത്തിന്റെ ഹൃദയത്തിൽ ജ്വലിയ്ക്കുന്നുവോ ആ സമുദായം ഈ ആദർശങ്ങളെല്ലാം സാധിതപ്രായമാക്കുന്ന ഉദ്യമങ്ങളിൽ അനവരതം ജീവിക്കുന്നതാണ്.

ലോകം യുദ്ധഭീതിയിൽനിന്നും സ്വതന്ത്രമാകട്ടെ. നശീകരണത്തിന്റേയും മതഭ്രാന്തിന്റേയും വിദ്വേഷത്തിന്റേയും നിന്ദയുടേയും ഭീഷണിയിൽനിന്നും ലോകം സ്വതന്ത്രമാകട്ടെ. അടിമത്വത്തിൽ കൂടി വളരുന്ന പരിഷ്കാരത്തിന്റെ മായയിൽനിന്നു ലോകം മുക്തമാകട്ടെ. മററുള്ളവക്ക് ദാനധർമ്മാദികൾ ചെയ്യുന്നു എന്നതിലുള്ള അഹങ്കാരത്തിൽനിന്നും ലോകം മോചിതമാകട്ടെ. ഭൗതികഭ്രാന്തികളുടെ മായാവിലാസങ്ങളിൽനിന്നും ലോകം രക്ഷ പ്രാപിക്കട്ടെ. സമസ്തലോകത്തിനും സൌഖ്യവും ശാന്തിയും ഉണ്ടാകട്ടെ.

## 2. സദാചാരത്തിന്റെ പ്രാധാന്യം.

ഇന്നത്തെ ഭാരതത്തിൽ സദാചാരത്തിന് അതിപ്രാധാന്യം നൽകേണ്ടിയിരിക്കുന്നു. സദ്സ്വഭാവം, സന്മാർഗ്ഗജീവിതം, സ്വധർമ്മനിവ്വഹണം എന്നിങ്ങനെയുള്ള ജീവിതരീതികളുടെ ധർമ്മശാസ്ത്രരീതികളാണ് സദാചാരം. വിവേകബുദ്ധിയുള്ള ജീവികൾ മററു ജീവികളോട് എങ്ങിനെ പെരുമാറണമെന്നതിനെപ്പററിയാണ് ധർമ്മശാസ്ത്രം പറയുന്നത്.

മററുള്ളവക്ക് നന്മ ചെയ്യാത്ത പ്രവൃത്തികളും തനിക്ക് ലജ്ജയുണ്ടാക്കത്തക്ക പ്രവൃത്തികളും ഒരുവൻ ചെയ്യരുത്. നേരെ മറിച്ച്, സമുദായത്തിന്റെ അഭിനന്ദനത്തിന്ന് പാത്രമാകത്തക്ക പ്രവൃത്തികൾ ചെയ്യണം. സദാചാരത്തിന്റെ ഒരു ലഘുവിവരണമാണിത്. വാസ്തവം പറഞ്ഞാൽ അഹിംസ പാലിക്കുകയും, തന്റെ വിചാരത്തിലും വാക്കിലും പ്രവൃത്തിയിലും അന്യരെ ക്ഷതപ്പെടുത്താതിരി

ക്കയും, ഒരുത്തരോടും കഠിനവാക്കുകൾ പറയാതിരിക്കയും, ഒരുത്ത രോടും കോപിക്കാതിരിക്കയും, ആരേയും ഭത്സിക്കാതിരിക്കയും, അന്യരെ ദൂഷിക്കാതിരിക്കയും, എല്ലാ ജീവികളിലും ഈശ്വരനെ ദശിക്കയും ചെയ്യുന്നതാണ് സദാചാരം.

ഒരുവന് ദീർഘജീവിതം സിദ്ധിക്കുന്നത് അവൻെറ സ്വഭാ വംമൂലമാണ്. സ്വഭാവം നിമിത്തമാണ് ഒരുത്തന് സമ്പത്തും ഐശ്വര്യവും ഉണ്ടാകുന്നത്. ജീവിതലക്ഷ്യത്തിലെത്താനുള്ള ഒരു ഉപായമാണത്. സത്സ്വഭാവം കൂടാതെ ഒരുത്തനും ലക്ഷ്യം നേടാൻ കഴിയുന്നില്ല. സത്സ്വഭാവം യശസ്സും ദീർഘായുസ്സും സമ്പത്തും സുഖവും പ്രദാനം ചെയ്യുന്നു. അതുമൂലം മോക്ഷത്തിനുള്ള മാർഗ്ഗം തെളിയുകയും ചെയ്യും. സത്സ്വഭാവമാണ് നന്മയുളവാക്കുന്നത്. ആയുസ്സിനെ ദീർഘിപ്പിക്കുന്നതും നന്മയാകുന്നു. കീർത്തിയും ദീർ ഘജീവിതവും തരുന്നതും സത്സ്വഭാവംതന്നെയാണ് ഈശ്വര പ്രീതി വരുത്താൻ ഏററവും ഫലപ്രദമായ കർമ്മം അതുതന്നെയാണ്.

അവനവൻെറ സ്വഭാവത്തിന്നനുസരണമായിരിക്കും അവനവ നുണ്ടാകുന്ന നന്മകൾ. ഒരുവൻ ചെയ്യുന്ന പ്രവൃത്തികൾക്കനുസരി ച്ചുള്ള അവൻെറ സത്സ്വഭാവത്തിന് മേന്മ കിട്ടും. ഇഹലോക ത്തിലും പരലോകത്തിലും ഒരുവന് ഗണ്യതയുണ്ടാക്കുന്നത് അവ ൻെറ സൽപ്രവൃത്തികളാണ്. സൽസ്വഭാവം മൂലം മൂന്നു ലോക ത്തേയും കീഴടക്കാൻ കഴിയും. സദ്ഗുണവാന്മാക്ക് സാദ്ധ്യമല്ലാത്ത ഒന്നുംതന്നെയില്ല. നന്മകൾ ചെയ്യുന്ന സത്തുക്കളെ ലോകം എന്നും ആദരിക്കുന്നു. ആ മാതിരിയുള്ള മഹത്തുക്കളെ ജനങ്ങൾ നേരിൽ കണ്ടിട്ടില്ലെങ്കിലും കേട്ടറിയാനും അഭിനന്ദിക്കാനും ആദരിക്കാനും ഇടയാകും.

ദുഷ്ടന്മാക്കും ദുസ്സ്വഭാവികൾക്കും ദീർഘായുസ്സുണ്ടാകയില്ല. അവർ മററുള്ളവരെ പീഡിപ്പിക്കുന്നു. അവരെ ലോകം വെറുക്കു കയും ഭയപ്പെടുകയും ചെയ്യും. അതിനാൽ തൻെറ ജീവിതം അഭി വൃദ്ധി പ്രാപിക്കണമെന്നും ഐശ്വര്യം അനുഭവപ്പെടണമെന്നും ആഗ്രഹിക്കുന്ന ഏതൊരുവനും നന്മയുടെ മാർഗ്ഗത്തിൽകൂടി ചരി ക്കയും സൽപ്രവൃത്തികൾ ചെയ്യുകയും വേണം. പാപപൂർണ്ണനായ ഒരുവൻെറ മാലിന്യങ്ങളേയും ദുഃഖങ്ങളേയും ദൂരീകരിക്കുന്നതിനുള്ള

ഉദ്യമത്തിൽ സൽപ്രവൃത്തി വിജയിക്കും. ഉത്തമസ്വഭാവികൾക്ക് ആദർശവും തത്വദീക്ഷയും ആശയങ്ങളും ഉണ്ടായിരിക്കും. അയാൾ അവയെ കർശനമായി അനുസരിക്കും. അയാൾ തന്റെ ക്രൂരതയേയും ദുസ്വഭാവങ്ങളേയും അകററും. സൽസ്വഭാവം വളർത്തുകയും സ്വയം സാത്വികനായിത്തീരുകയും ചെയ്യും. അയാൾ തന്റെ രക്ഷാകർത്താക്കളോടും അദ്ധ്യാപകന്മാരോടും ആചാര്യന്മാരോടും സഹോദരങ്ങളോടും സ്നേഹിതന്മാരോടും ബന്ധുജനങ്ങളോടും അപരിചിതന്മാരോടും മററുള്ളവരോടും ശ്രദ്ധാപൂർവ്വം പെരുമാറുന്നതാണ്. ശരിയെന്താണ് തെററെന്താണ് എന്ന് വിവേചിച്ചറിയുവാൻ അയാൾക്ക് ഔത്സുക്യം കാണും. അതിനുവേണ്ടി അയാൾ സാധുക്കളേയും മഹാത്മാക്കളേയും സമീപിക്കയും പുരാണേതിഹാസങ്ങളും ഉപനിഷത്തുക്കളും പഠിക്കയും ചെയ്യും. ധർമ്മമാർഗ്ഗത്തിൽക്കൂടിത്തന്നെ ചരിക്കുന്നതിൽ അയാൾ ജാഗരൂകനായിരിക്കയും ചെയ്യും.

ഉത്തമസ്വഭാവിയായവൻ എല്ലാവരുടേയും ക്ഷേമത്തിൽ താല്പര്യമുള്ളവനായിരിക്കും. തന്റെ അയൽക്കാരും അല്ലാത്തവരുമായ എല്ലാവരോടും സൌഹാർദ്ദമായി വർത്തിക്കാൻ അയാൾ തല്പരനായിരിക്കും. മററുള്ളവരുടെ മനസ്സിനെ വ്രണപ്പെടുത്തുന്നതിൽ അയാൾ വിമുഖനായിരിക്കും. വ്യാജം പറയുന്നതിന് അയാൾ ഒരിക്കലും ഇഷ്ടപ്പെടുകയില്ല. ബ്രഹ്മചര്യം പാലിക്കുന്നതിൽ അയാൾക്ക് വളരെ ശ്രദ്ധയുണ്ടാകും. തന്റെ മനസ്സിന്റെ ദുർവ്വാസനകളെ ചെറുത്തുനില്ക്കുന്നതിനും ഉൽകൃഷ്ടസ്വഭാവം വളർത്തുന്നതിനും പരമാത്മാവിൽ ഐക്യം നേടി പരമാനന്ദം അനുഭവിക്കുന്നതിനും അയാൾ ശ്രദ്ധാലുവായിരിക്കും.

"നിങ്ങളോട് മററുള്ളവർ എങ്ങിനെ പെരുമാറണമെന്നാഗ്രഹിക്കുന്നുവോ അതുപോലെ മററുള്ളവരോട് നിങ്ങൾ പെരുമാറുക." അതാണ് യഥാർത്ഥത്തിൽ ധർമ്മം. ഇതിൽ നല്ല ശ്രദ്ധയുണ്ടായിരിക്കട്ടെ. എന്നാൽ നിങ്ങൾ ഏത് കഷ്ടതകളിൽനിന്നും രക്ഷപ്പെടും. നിങ്ങൾ ദൈനന്ദിനജീവിതത്തിൽ ഇത് പരിശീലിച്ചുനോക്കു.

നന്മ, സത്യം, സൽപ്രവൃത്തികൾ, അധികാരവും ഐശ്വര്യവും മുതലായ എല്ലാ ഗുണങ്ങളും സ്വഭാവത്തിൽനിന്നാണുത്ഭവിക്കുന്നത്. ധർമ്മം ഏററവും സൂക്ഷ്മതമമാകുന്നു. വളരെ സങ്കീർണ്ണവും

കഠിനവുമാണ്. യോഗികൾ പോലും അമ്പരന്നുപോകും. ധർമ്മം അവസാനത്തിൽ സമ്പത്തും സംതൃപ്തിയും സ്വാതന്ത്ര്യവും നൽകുന്നതാണ്. ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന നാലുവിധ പുരുഷാർത്ഥങ്ങളുടേയും ഉപരിയായി സ്ഥിതിചെയ്യുന്നതാണല്ലോ ധർമ്മം. കർത്തവ്യം, നന്മ, പുണ്യം എന്നെല്ലാം ധർമ്മത്തിന് അർത്ഥമുണ്ട്. ശ്രേയസ്സുണ്ടാക്കാൻ ഏററവും ഉൽകൃഷ്ടമായി ഗണിക്കപ്പെടുന്ന കർമ്മം ധർമ്മമാകുന്നു. ഒരു ജീവിക്കും യാതൊരു ദോഷവും ചെയ്യാതിരിക്കണമെന്നുള്ള ഉദ്ദേശ്യമാണ് സന്മാർഗ്ഗം. ധർമ്മം എല്ലാവരേയും രക്ഷിക്കുന്ന ഒന്നായതിനാൽ അതിനങ്ങനെ പേരുണ്ടായി. യഥാർത്ഥത്തിൽ സന്മാർഗ്ഗം, സദാചാരം എല്ലാ ജന്തുക്കളേയും രക്ഷിക്കുന്നു ആത്മാവിൻെറ ഐക്യസാക്ഷാൽക്കാരത്തിന്നടിസ്ഥാനം സദാചാരമാകുന്നു. അദ്വൈതത്തിൻെറ ഏകചിന്ത സദാചാരത്തിൻെറ ഫലമാണ്. "സർവ്വം ഖല്വിദം ബ്രഹ്മഃ" എല്ലാം ബ്രഹ്മംതന്നെയാകുന്നു എന്ന വേദാന്തപരമായ സാക്ഷാൽക്കാരത്തിന് സന്നദ്ധനാക്കുന്നത് സദാചാരമാണ്. എല്ലാം ഏകവസ്തുവായ ബ്രഹ്മം തന്നെ. രണ്ട് എന്നൊരവസ്ഥയില്ല.

## 3. ആരോഗ്യത്തിൻെറ മുഖ്യ വസ്തുതകൾ.

നാം പരിഷ്ക്കാരസമ്പന്നരാണെന്ന് അഭിമാനം കൊള്ളാറുണ്ടെങ്കിലും ഭക്ഷണത്തിൻെറ പ്രശ്നം വരുമ്പോൾ നമുക്ക് പലേ അബദ്ധങ്ങളും വരാറുണ്ട്.

കൂടെക്കൂടെ ആഹാരം കഴിക്കുന്ന പാശ്ചാത്യസമ്പ്രദായം നമ്മുടെ നാട്ടിൻെറ ശീതോഷ്ണാവസ്ഥക്ക് പററിയതല്ല.

വേവിച്ച് പാകപ്പെടുത്തിയ മസാലയും കൂട്ടം ചേർത്തുണ്ടാക്കിയ ആഹാരംകൊണ്ട് നമ്മുടെ വയററ് നിറക്കുന്നു. ഈ ഇരുപതാം നൂററാണ്ടിലെ യുവജനങ്ങളുടെ ആരോഗ്യഹാനിക്കുള്ള കാരണം ഇതാണ്.

നൂററാണ്ടുകളായി നാം ശീലിച്ചുവന്ന സ്വഭാവം പെട്ടെന്ന് മാററുക സാദ്ധ്യമല്ല. അതിനൊരു പോംവഴി നമുക്കാവശ്യമാകുന്നു.

ഒന്നാമതായി നാം ചെയ്യേണ്ടത് നിർബ്ബന്ധമായ വ്യായാമം ശീലിക്കുകയാണ്. പ്രഭാതത്തിൽ സവാരി ചെയ്യുകയോ സൂര്യ നമസ്കാരം ചെയ്യുകയോ ഏതെങ്കിലും യോഗാസനങ്ങൾ എടുക്കു കയോ ചെയ്യേണ്ടതാവശ്യമാണ്. ഏററവും ചുരുങ്ങിയത് പശ്ചി മോത്ഥാനാസനവും സർവ്വാംഗാസനവും പതിവായി ചെയ്യുക.

രണ്ടാമതായി ചെയ്യേണ്ടത് പ്രഭാതസ്നാനമാകുന്നു. ചൂടുവെള്ള ത്തിലോ തണുത്ത വെള്ളത്തിലോ രാവിലെതന്നെ കുളിക്കുന്നത് ആരോഗ്യത്തിന് വിശേഷമായിരിക്കും.

മൂന്നാമതായി ചെയ്യേണ്ടത് ആഹാരനിഷ്ഠയാണല്ലോ. രാവി ലെ ആദ്യമായി കഴിക്കുന്ന ആഹാരം വെറും ഒരു കപ്പ് പാലോ നാരങ്ങനീരോ തക്കാളിരസമോ മധുരനാരങ്ങയുടെ നീരോ ആയി രിക്കട്ടെ. അത് കുളി കഴിഞ്ഞിട്ട് കഴിക്കയാണ് വേണ്ടത് പാലിനുപകരം മോര് കഴിക്കുന്നതും നല്ലതുതന്നെയാണ്. ഇവ യൊന്നുംതന്നെ കിട്ടാത്തപ്പോൾ ഒരു കപ്പ് ശുദ്ധജലമോ തിളപ്പിച്ച വെള്ളമോ കുടിക്കുക.

നാലാമതായി രാവിലത്തെ ഭക്ഷണമാണ്. അത് വേണ്ടെന്നു വെക്കരുത്. പക്ഷെ എത്രയും ലഘുവായിരിക്കുന്നത് നല്ലതാണ്

അഞ്ചാമത് ഓർമ്മിക്കേണ്ടത് മദ്ധ്യാഹ്നഭക്ഷണക്രമമാകുന്നു. ഉച്ചക്കുശേഷം കാപ്പിയോ ചായയോ കഴിക്കുന്നതിനുപകരം അതാതു കാലത്ത് സുലഭമായ പഴങ്ങൾ കഴിക്കുകയാണ് നല്ലത്.

ആറാമത് രാത്രിയിലത്തെ ആഹാരത്തിന് മുഖ്യമായി പഴ ങ്ങളും സസ്യങ്ങളും പാലും ആയിരിക്കണം.

ഏഴാമത് രാത്രി ഭക്ഷണം ഏഴുമണിക്കും എട്ടുമണിക്കും ഇട യിൽ കഴിക്കണമെന്നുള്ളതാണ്.

എട്ടാമതായി ഓർമ്മിക്കേണ്ടത് പതിനൊന്നുമണിക്കും പത്തു മണിക്കും ഇടയിൽ ഉറങ്ങാൻ പോകണമെന്നുള്ളതാകുന്നു.

ഒൻപതാമത്തെ കാര്യം ആഴ്ചയിൽ ഒരു ദിവസം രണ്ട് നേരവും സസ്യങ്ങളും പാലും പഴവും മാത്രം ചേർത്തുള്ള ഭക്ഷണം കഴിക്കുകയാണ്.

ഒടുവിലത്തേതായി അനുസ്മരിക്കാനുള്ളത് നമ്മുടെ ചിന്തകളെപ്പറ്റിയാണ്. എപ്പോഴും ശുഭവിശ്വാസമുണ്ടായിരിക്കയാണ് വേണ്ടത് അശുഭാപ്തിവിശ്വാസം നല്ലതല്ല. ഈശ്വരൻ എപ്പോഴും നന്മനിറഞ്ഞ കരുണാപുരുഷനാണല്ലോ. നമ്മുടെ ജീവിതത്തിൽ സർവ്വസാധാരണയായി കാണുന്ന ക്ലേശങ്ങളും ദുഃഖങ്ങളും നമ്മുടെ ഗുണത്തിനും അഭിവൃദ്ധിക്കും വേണ്ടിയുള്ളതാകുന്നു. അവയെ തരണം ചെയ്യാനുള്ള ശക്തിയും അനുഗ്രഹവും തരണമെന്ന് ഈശ്വരനോട് പ്രാർത്ഥിക്കുക. നാം ഉറങ്ങാൻ തുടങ്ങുന്നതിനുമുമ്പ് നമ്മുടെ ഇഷ്ടദേവതയുടെ രൂപം മനസ്സിൽ ധ്യാനിക്കുകയും ഉൾക്കണ്ണിൽ ആ രൂപം കാണുകയും ചെയ്യണം. നമുക്കേററവും പ്രിയപ്പെട്ട രക്ഷകർത്താവിനെപ്പോലെ നമ്മുടെ ആഗ്രഹങ്ങൾ ഇഷ്ടദേവതയോട് പറഞ്ഞ് പ്രാർത്ഥിക്കുക. നമ്മുടെ ജീവിതസമരം വിജയകരമായി തരണംചെയ്യുന്നതിനാവശ്യമായ ആരോഗ്യവും ധൈര്യവും ശക്തിയും തന്നനുഗ്രഹിക്കണേ എന്ന് പ്രാർത്ഥിക്കുക.

കൂടെക്കൂടെ സദ്യ കഴിയ്ക്കുന്നതുപോലെ കൂടെക്കൂടെ ഉപവാസവും ആവശ്യമാണ്. നിരോധിയ്ക്കാൻ കഴിയാത്ത പല തെററുകളും നാം ചെയ്തുപോകാറുണ്ട്. ആ തെററുകൾ തിരുത്തുവാൻ ഉപവാസം സഹായിക്കും. അതുപോലെതന്നെ ചിലപ്പോഴൊക്കെ നാം എനിമ ഉപയോഗിച്ചോ ആവണക്കെണ്ണ സേവിച്ചോ മറേറതെങ്കിലും ഔഷധം ഉപയോഗിച്ചോ നമ്മുടെ ഉദരശുദ്ധി വരുത്തേണ്ടതാണ്. അതു ദഹനമില്ലായ്മയേയും തത്സംബന്ധമായി ഉണ്ടാകാവുന്ന ഉദരദോഷങ്ങളേയും പരിഹരിയ്ക്കും.

നാം ആഹാരം കഴിയ്ക്കുമ്പോൾ പ്രത്യേകം ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾകൂടിയുണ്ട്. കിഴങ്ങുകളും, സസ്യങ്ങളും, പച്ചിലകളും, പഞ്ചസാരയും മററും ഒന്നിച്ചുചേർത്ത് കഴിയ്ക്കുന്നത് ജീവകങ്ങളുടെ സമീകരണത്തിനും തന്മൂലം പോഷണത്തിനും സഹായകരമായിരിയ്ക്കും.

പ്രൊട്ടീനും, കൊഴുപ്പും, പച്ചക്കറികളും, പഴങ്ങളും ഒന്നിച്ചുകഴി യ്ക്കുന്നതു നല്ലതാണു്.

പഴങ്ങൾ രാവിലെ കഴിയ്ക്കുന്നതു് വളരെ വിശേഷമാകുന്നു. ഉച്ചയ്ക്കുശേഷം കഴിയ്ക്കുന്നതും നല്ലതുതന്നെ. പഴങ്ങൾ തനിയെയാ ണു് കഴിയ്ക്കേണ്ടതു്.

ഭക്ഷണത്തിന്നു രുചിയുണ്ടാക്കുന്നതിനുവേണ്ടി അല്പം നാരങ്ങ നീരു് ആഹാരത്തിൽ ചേർക്കുന്നതു നന്നായിരിയ്ക്കും. ആഹാരത്തിനു ശേഷം അല്ലെങ്കിൽ ആഹാരം കഴിച്ചു ഒന്നോ രണ്ടോ മണിക്കൂറിനു ശേഷം മോരു കഴിയ്ക്കുന്നതു നന്നായിരിയ്ക്കും.

ഈ നിയമങ്ങളെല്ലാം ദഹനശക്തി കുറവുള്ളവർക്കു വേണ്ടിയാ ണു്. അങ്ങിനെയുള്ളവരുടെ സംഖ്യ ഇപ്പോൾ വളരെ കൂടുതലു മാണു്. നല്ല ആരോഗ്യമുള്ള ചുരുക്കം ചിലർക്കേ ഏതുതരം ആഹാ രവും ദഹിയ്ക്കാറുള്ളു. അവർക്കുമാത്രമേ ആഹാരത്തിലുള്ള ക്രമക്കേടു കൾ കഠിനാദ്ധ്വാനംമൂലം പരിഹരിയ്ക്കാൻ കഴിയൂ.

ശാരീരികമായ അനാരോഗ്യവും, ക്ഷീണവും, നാഡിവൈകല്യ ങ്ങളും സന്മാർഗ്ഗരാഹിത്യം ആത്മജ്ഞാനവിഹീനത മുതലായ പാഴ് ച്ചെടികൾ വളരാനുള്ള മണ്ണാണു്. നല്ല ആരോഗ്യമുള്ളവർക്കു് ശരീ രത്തിനു മാത്രമല്ല സ്വഭാവത്തിനും, മനസ്സിനും, ആത്മാവിനും വളരെ സുഖവും സമാധാനവും ശാന്തിയും ഉണ്ടാകുന്നു.

---

## 4. മദ്യപാനവും മദ്യങ്ങളും.

നന്മയും തിന്മയും തിരിച്ചറിയുന്നതിനുള്ള വിവേകബുദ്ധി, തിന്മയ്ക്കുപകരം നന്മയെ മനഃപൂർവ്വം സ്വീകരിയ്ക്കാനുള്ള മനശ്ശക്തി എന്നീ രണ്ടുമാണു് പ്രായോഗികമായ സാന്മാർഗ്ഗികജീവിതത്തിന്റെ ഘടകങ്ങൾ. ഈ രണ്ടു ശക്തികളേയും കേടുകൂടാതെ ശ്രദ്ധിച്ചു സൂ ക്ഷിയ്ക്കുകയാണു് ഓരോ വ്യക്തിയുടേയും ധാർമ്മികമായ ചുമതല. മന്ദമായ സ്വഭാവങ്ങൾ ഈ ശക്തികളെ മരവിപ്പിയ്ക്കുകയോ നശി പ്പിയ്ക്കുയോ ചെയ്യും. അതു് സമുദായത്തിനു ദ്രോഹകരമാണു്.

സന്മാൎഗ്ഗികമായ സംസ്കാരത്തിനു ദോഷകരമാണ്. ഈ സ്വഭാവങ്ങൾ ബാഹ്യമായി നിസ്സാരമായി കാണപ്പെട്ടാലും കാലക്രമത്തിൽ അതു് കണക്കിലധികം വിന മനുഷ്യനു വരുത്തുന്നതാണു്. അത്തരം സ്വഭാവം വളൎത്തുന്നവൻ സന്മാൎഗ്ഗനിയമങ്ങൾക്ക് സാരമായ കോട്ടം വരുത്തിക്കൂട്ടും.

ആത്മനാശകരമായ അത്തരം ദൂഷ്യങ്ങളിൽ പ്രഥമഗണനീയമായിട്ടുള്ളത് മദ്യപാനമാകുന്നു. അതു മനുഷ്യന്റെ സന്മാൎഗ്ഗികതയേയും സംസ്കാരത്തേയും ഉന്മൂലനാശം ചെയ്യും. ഉൽകൃഷ്ടാഭിലാഷങ്ങളേയും ഉൽകൎഷേച്ഛയേയും അതു് തകൎത്തുകളയുന്നു. മനുഷ്യനിലുള്ള ഉന്നതവും മഹനീയവുമായ വാസനകളെ അതു നശിപ്പിയ്ക്കും. അതു് മനുഷ്യന്റെ സ്വഭാവംതന്നെ മുരടിപ്പിയ്ക്കുന്നു. മനുഷ്യനെ ഏററവും താണപടിയിലേയ്ക്കു തരംതാഴ്ത്തുവാനുള്ള ദുശ്ശക്തി അതിനുണ്ടു്. ഇതൊരു സാമൂഹിക സ്വഭാവവും പൊതുജനഹിതവും ആയിത്തീരത്തക്കവിധം അത്രയേറെ വ്യാപകമായി പടൎന്നുപിടിച്ചിരിയ്ക്കുന്നു. വിസ്കി ബ്രാണ്ടി, ജിൻ, വൈൻ മുതലായ ലഹരിപദാൎത്ഥങ്ങൾ പാലും, ജലവുംപോലെ സാധാരണപാനീയങ്ങളായി തീൎന്നിരിയ്ക്കയാണ്. ഉദ്യാനവിരുന്നുകൾക്കും സദ്യകൾക്കും അതൊരു വിഭവമായിത്തീൎന്നു. ഈ ദുഷിച്ചസ്വഭാവം സ്ത്രീകളിലും ബാധിച്ചുകാണുന്നുണ്ടു്. ചില പരിഷ്കൃത കുടുംബങ്ങളിൽ അച്ഛനും, അമ്മയും, മക്കളും ഒരേ മേശയ്ക്കു ചുററുമിരുന്ന് ഒന്നിച്ച് മദ്യപാനീയങ്ങൾ കഴിയ്ക്കാറുണ്ടു്. ഈ ശീലം ക്രമേണ വൎദ്ധിച്ച് അവരെ വലിയ മദ്യപാനികളാക്കും. മദ്യപാനത്തിന്റെ ഫലമായി അനവധി കൊലപാതകങ്ങളും അക്രമങ്ങളും ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു. മദ്യപാനമുള്ളേടത്തു് എല്ലാത്തരം പാപങ്ങളും ഒത്തുചേരും. മനുഷ്യസമുദായത്തിന്റെ സന്മാൎഗ്ഗികതയ്ക്കും ഇതൊന്നാന്തരം ശത്രുവാണെന്നതിന് സംശയമില്ല. ഈ ശത്രുവിനെ ഭൂമുഖത്തുനിന്നും നിൎമ്മാൎജ്ജനം ചെയ്യേണ്ടതു് ഭരണാധികാരികളുടേയും സമുദായനേതാക്കന്മാരുടേയും മാത്രമല്ല ഓരോ വ്യക്തിയുടേയും കടമയാകുന്നു.

മദ്യപാനീയങ്ങളെപ്പോലെതന്നെ തുല്യനീചത്വമുള്ള ലഹരിപദാൎത്ഥങ്ങളാണ് കറപ്പു്, കഞ്ചാവു് തുടങ്ങിയവയും മദ്യശാലകളെപ്പോലെ ലൈസൻസുള്ള കടകളിൽ ഇവയും വില്ക്കുന്നു. ഉത്തരേ

ന്ത്യയിൽ ഈ ദൂഷ്യം വളരെയധികം കാണാനുണ്ട്. സാവധാനത്തിൽ ഇവയുടെ ഉപയോഗം നിമിത്തം മനുഷ്യനിലുള്ള സദ്വികാരങ്ങളേയും വിചാരങ്ങളേയും നശിപ്പിയ്ക്കുയാണ് ചെയ്യുന്നതു്. ബുദ്ധിയെ മന്ദിപ്പിയ്ക്കുന്നതിനും ചിന്താശുദ്ധിയെ താറുമാറാക്കുന്നതിനും മനുഷ്യനെ മായാദാസന്മാരാക്കുന്നതിനും ഈ വിഷത്തിനുള്ള ശക്തി വലുതാണ്. ജീവിതയാഥാത്ഥ്യങ്ങളുടെനേരെ അന്ധന്മാരാക്കുന്നതിനുള്ള കഴിവ് ഇവയ്ക്കുണ്ട്. ക്രമാധികമായ വികാരാവേശവും സന്മാർഗ്ഗവിലോപവും ഉളവാക്കാൻ ഇവ ശക്തങ്ങളാകുന്നു. നല്ല പാരമ്പര്യവും സംസ്കാരവുമുള്ള കുടുംബങ്ങളിലെ അംഗങ്ങൾപോലും ഈ ദൂഷിച്ച മദ്യാസക്തിയിൽ പെട്ടുകമൂലം ബുദ്ധിശൂന്യരായും സന്മാർഗ്ഗവിഹീനരായും ഒന്നിനും കൊള്ളില്ലാത്തവരായും പരിണമിച്ചിട്ടുണ്ട്. പുകവലിയും ഏറക്കുറെ ഇതേനിലയിൽതന്നെയാണ്. അതും മനുഷ്യനെ എല്ലാവിധത്തിലും അധഃപതിപ്പിക്കുകതന്നെ ചെയ്യും. പക്ഷെ അവയുടെ ദോഷങ്ങൾ പ്രത്യക്ഷപ്പെടുന്നത് അത്രവേഗത്തിലായിരിയ്ക്കുയില്ല എന്നേയുള്ളു. ലഹരിസാധനങ്ങളിലുള്ള നിത്യശീലവും അതിലുള്ള ആസക്തിയും അവനെ കീഴടക്കുകയും അവൻ അവയുടെ അടിമയായിത്തീരുന്നതോടെ തന്റെ സർവ്വസ്വവും അവയുടെ കാല്ക്കൽ സമർപ്പിച്ചു കൃതാർത്ഥനാകയും ചെയ്യുന്നു. മാനാഭിമാനങ്ങളെല്ലാം അവനെ വിട്ടുപിരിയുന്നു.

ഇത്തരത്തിലുള്ള പാതകങ്ങൾ നടമാടുന്ന ഒരു രാജ്യത്തിൽ സാന്മാർഗ്ഗികപുരോഗതിയുണ്ടാകുന്നതെങ്ങിനെയാണ്? നന്മ വർദ്ധിക്കുന്നതെങ്ങിനെ? സംസ്കാരം വളരുന്നതെങ്ങിനെ? ഈ കൊടും പാതകത്തെ ജയിച്ചു കീഴടക്കുന്നതിന് സന്മാർഗ്ഗത്തിന്റെ പടയാളികളായി നാം ജീവിതമർപ്പിച്ചു സമരംചെയ്യുകയേ ഇതിനൊരു പോംവഴിയുള്ളു. യുവാക്കളും വൃദ്ധന്മാരും എന്നല്ല എല്ലാവരുംതന്നെ ഇതിലേയ്ക്ക് ഒരുങ്ങി ഇറങ്ങണമെന്നും ഈ സാമൂഹിക ദോഷങ്ങളെ നാമാവശേഷമാക്കണമെന്നും ആഹ്വാനം ചെയ്യട്ടെ.

---

## 5. ചൂതുകളിയും ചൂതുകളിക്കാരും.

ആധുനിക സമുദായത്തിന്റെ മഹാശാപമാണ് ചൂതാട്ടം. അതിൽനിന്നും ഒരു നന്മയും കിട്ടുന്നില്ല. എന്നാലും ചൂതാടാൻ

മനുഷ്യൻ ഒരുക്കമാണ്. മദ്യപാനത്തേക്കാളും വ്യഭിചാരത്തേക്കാളും നികൃഷ്ടമായതാണ് ചൂതാട്ടം. ദരിദ്രരേയും അറിവില്ലാത്തവരേയും കാമികളേയും കുടുക്കിലാക്കാനുള്ള ഏററവും വലിയ മായാവിലാസമാണ് ചൂതാട്ടം.

പുഷ്കരൻ നളമഹാരാജാവിനെ ചൂതുകളിയ്ക്കു് പ്രേരിപ്പിച്ചു. നളൻ സമ്മതിച്ചു. ഒടുവിൽ നളൻെറ സർവ്വസ്വവും നഷ്ടപ്പെട്ടു. വെറും ഉടുതുണിയോടുകൂടി നളൻ നാടുവിടേണ്ടിവന്നു. അതേ അവസ്ഥയിൽ മഹാറാണിയായ ദമയന്തിയും തൻെറ ഭർത്താവിനെ അനുഗമിയ്ക്കാനിടയായി. ഇതായിരുന്നു ചൂതാട്ടത്തിൻെറ ഫലം.

യുധിഷ്ഠിരനും ദുര്യോധനനുമായി ചൂതാട്ടത്തിൽ മത്സരിച്ചു. അതിൻെറ ഫലമായി യുധിഷ്ഠിരനും രാജ്യം നഷ്ടപ്പെടേണ്ടിവന്നു. ഒടുവിൽ അദ്ദേഹത്തിനു് ദ്രൗപതിയോടുകൂടി വനാന്തരത്തിൽ അലഞ്ഞുതിരിയേണ്ട ഗതി വന്നുകൂടി.

ചൂതാട്ടം വെറും വഞ്ചനയാണ്. അതു് വെറും വ്യാമോഹം കൊണ്ടു് ഒരുവൻെറ കണ്ണുകെട്ടും. മായയുടെ ഒരായുധമാണ് ചൂതാട്ടം ചൂതുകളിക്കാരൻെറ മനസ്സിൽ അനവധി പ്രതീക്ഷകൾ മൊട്ടിട്ടു കൊണ്ടിരിയ്ക്കും. ഇന്നുതോററാലും നാളെ ജയിയ്ക്കാതിരിയ്ക്കയില്ല എന്നുള്ള ശുഭപ്രതീക്ഷയായിരിയ്ക്കും അടുത്ത ദിവസം ചൂതാട്ടത്തിനു് അവനെ പ്രേരിപ്പിക്കുന്നതു്. പക്ഷെ അന്നും പിന്നെ എന്നും തോല്ക്കുകയായിരിയ്ക്കും അവൻെറ അനുഭവം.

ചൂതാട്ടം മനുഷ്യൻെറ സ്വഭാവത്തെ പാടെ ദുഷിപ്പിയ്ക്കുന്നു ധർമ്മചിന്തയില്ലാതാക്കുകയും ആത്മീയജീവിതത്തിൽനിന്നു് ദൂരെ അകററുകയും ചെയ്യുന്നതിനേ ചൂതാട്ടം സഹായിക്കു. മനുഷ്യൻെറ മനസ്സു വികാരഭരിതമാക്കാനും വിവേകചിന്ത നശിപ്പിക്കാനും ചൂതാട്ടം സഹായിയ്ക്കും. അതു് മനുഷ്യനെ നിരീശ്വരവാദിയാക്കും ദുഷ്ടന്മാരുമായി സംസർഗ്ഗംചെയ്യാനുള്ള പ്രേരണ സമുദായത്തിലെ ദുഷിച്ചകൂട്ടരുമായി കൂട്ടുകെട്ടും അതുമൂലം ഉണ്ടാകും. മദ്യപാനം, വ്യഭിചാരം, മാംസഭക്ഷണം തുടങ്ങിയ ദുഷിച്ച ശീലങ്ങൾ ചൂതാട്ടത്തിൻെറ സഹവർത്തികളാണ്. കലിയുടെ വിളയാട്ടം ചൂതാട്ടരംഗമാണെന്നു പറയേണ്ടതില്ലല്ലൊ.

ചൂതാട്ടക്കാർ എല്ലാവരുംതന്നെ നശിച്ചുപോകുന്നു. അവസാനകാലത്തിൽ അവർ തെണ്ടികളായി തിരിയുന്നു. അവക്ക് അറിവു കുറയുന്നു. അതു മനുഷ്യരെ വഞ്ചകരാക്കുന്നു. അതു് മനുഷ്യരെ സത്യമില്ലാത്തവരും, വക്രഗതിക്കാരും, കള്ളന്മാരും, ചതിയന്മാരുമാക്കിത്തീർക്കുന്നു. അവർ കടം വാങ്ങിയ്ക്കും തിരിച്ചുകൊടുക്കുകയില്ല. കൊടുക്കാൻ സാധിക്കയില്ലെന്നറിഞ്ഞുകൊണ്ടുതന്നെയായിരിയ്ക്കും വാങ്ങുക. അവരുടെ ആദർശംതന്നെ "ഇരക്കുക, കടം ചോദിക്കുക അല്ലെങ്കിൽ മോഷ്ടിക്കുക" എന്നായിരിയ്ക്കും. മററുള്ളവർ അവരെ വെറുക്കുകയും പുഛിക്കയും ചെയ്യും. സകലവിധ ദോഷങ്ങളുടേയും ദാസനായിട്ടാണ് അവർ ജീവിയ്ക്കുന്നതു്. അവരുടെ ഗതി വളരെ ദയനീയമാണ്.

ചൂതാടുന്ന ദിക്കിൽ പോകുകയേ അരുത് ഒരു നിമിഷനേരംപോലും ചൂതുകളിക്കാരനുമായി സംസർഗ്ഗംചെയ്യാതിരിക്കുക. അവനെ ദർശിയ്ക്കയോ അവനോടുസംസാരിയ്ക്കയോ ചെയ്യരുത്.

വടക്കെ ഇന്ത്യയിൽ ദീപാവലിക്കാലത്താണ് അധികംപേരും ചൂതാടുന്നത്. പല ദിവസം രാപ്പകൽ തുടച്ചയായി അവർ ചൂതാടുന്നു. ദീപാവലിക്കാലത്തു് ഒരു ദരിദ്രൻപോലും സാധാരണ ഇരുന്നൂറിലധികം ഉറുപ്പിക സമ്പാദിയ്ക്കുന്നു. അക്കാലത്ത് സ്വാതന്ത്ര്യമായി ചൂതാടുവാൻ ജനങ്ങൾക്കവകാശമുണ്ടു്. ഗവണ്മെൻറും അതിനുസഹായമായി വർത്തിയ്ക്കുന്നു. കൺട്രാക്ടർമാർ അതുമൂലം ധാരാളം പണം സമ്പാദിക്കാറുണ്ടു്. ഉടമസ്ഥർക്കും അതിൻെറ വീതം കിട്ടും. പന്തയംവെച്ചുള്ള ചൂതാട്ടം സർവ്വത്ര പ്രചരിച്ചിരിയ്ക്കുന്നു. കേവലംസ്കൂൾകുട്ടികളും വീട്ടമ്മമാരുംകൂടി പന്തയംവെച്ചു ചൂതാടാറുണ്ടു്. വ്യാപാരികളും ചെയ്യാറുണ്ടു്.

ഈ ശീലം പാടെ നശിപ്പിക്കേണ്ടതാണ്. ചൂതാട്ടക്കാരെ ശിക്ഷിയ്ക്കയും തടവിൽ പാർപ്പിയ്ക്കയും ചെയ്യണം. ചൂതാട്ടക്കമ്പനികൾ നടത്തുന്ന ഉടമസ്ഥരേയും ദല്ലാളികളേയും കഠിനമായി ശിക്ഷിയ്ക്കണം. ഒരുപക്ഷെ ഇഹലോകത്തിൽ ഇക്കൂട്ടർ രക്ഷപ്പെട്ടു എന്നുവന്നാലും സർവ്വജ്ഞനായ ഈശ്വരൻ അവരെ വെറുതെ വിടുകയില്ല.

ഈശ്വരൻ ഇക്കൂട്ടരെ അന്ധകാരലോകത്തിൽ തള്ളുന്നു. അവരുടെ അടുത്ത ജന്മങ്ങളിൽ മാറാവ്യാധിക്കാരും പിച്ചക്കാരുമായി ജീവിക്കേണ്ടിവരുന്നു.

കുതിരപ്പന്തയം, ചീട്ടുകളി, പന്തയംവെച്ചുള്ള മററു മത്സരങ്ങൾ മുതലായവയും ചൂതാട്ടത്തിൻെറ വകഭേദങ്ങളാണ്. കുതിരപ്പന്തയത്തിനു് അത്യാർത്തിയോടെ പണമിറക്കിയ വിഡ്ഢികൾ ഒടുവിൽ തോററു തൊപ്പിയിട്ടു ഹൃദയം നീറി കരഞ്ഞുകൊണ്ടു് പുറത്തേയ്ക്കുവരുന്നകാഴ്ച ദയനീയമാണ്. എന്നാലും അവർ പന്തയത്തിൽ വീണ്ടും ചേരും. ചൂതാട്ടത്തിനുള്ള ഈ പ്രേരണ അത്ഭുതകരമാണ്. ദരിദ്രരായ പലരും ചൂതാട്ടത്തിൽ നശിച്ചു് ആത്മഹത്യചെയ്തിട്ടുണ്ടു്. ആധികയറി മരിച്ചവരുമുണ്ടു്.

---

## 6. വ്യഭിചാരം.

### ഒരു വലിയ സാമൂഹിക പാതകം.

ദിവ്യതയുള്ള മനുഷ്യൻ അജ്ഞതമൂലം തൻെറ ദിവ്യസ്വഭാവത്തെ വിസ്മരിയ്ക്കുകയും നിസ്സാരവും സഭ്യമല്ലാത്തതുമായ ആഹ്ലാദങ്ങളുടെ ചുഴിയിൽപെട്ടു വട്ടം തിരിയുകയും ചെയ്യുന്നു. അവിദ്യ അത്ഭുതകരമായിരിക്കുന്നു. മോഹം ആശ്ചര്യജനകമാണ്.

ഒരു മഹാപാതകമാണ് വ്യഭിചാരം. അതു ശരിയായ അറിവും വിദ്യാഭ്യാസംമൂലം പാടേ നശിപ്പിക്കേണ്ടിയിരിയ്ക്കുന്നു. സമുദായത്തിൻെറ കെട്ടുപാടിനെ അതു നശിപ്പിക്കുന്നു അതു രാഷ്ട്രത്തിൻെറ അടിത്തറ തോണ്ടുകയാണ് ചെയ്യുന്നതു് സർവ്വത്ര വ്യാപിച്ചു കാണുന്ന രണ്ടു മഹാഗുഹ്യരോഗങ്ങളുടെ മൂലകാരണമാണ് വ്യഭിചാരം. സ്ത്രീകളുടേയും പുരുഷന്മാരുടേയും ആരോഗ്യത്തെ നശിപ്പിച്ചു് ജീവിതം ഒരു ശാപമാക്കിത്തീർക്കുന്ന മഹാരോഗങ്ങളാണ് ഗൊണോറിയയെന്നും സിഫിലസ് എന്നും അറിയപ്പെടുന്ന ഗുഹ്യരോഗങ്ങൾ.

ആരോഗ്യനിയമങ്ങളെ ലംഘിച്ചു് അഴിഞ്ഞമട്ടിൽ അസാന്മാർഗ്ഗികമായ ജീവിതം നയിയ്ക്കുന്നവർക്കുള്ള ഒരു ദൈവശാപമാണ

ഗൊണോറിയയും സിഫിലസ്സും. സ്വന്തം ഭാര്യയുള്ളവർപോലും അ സാന്മാർഗ്ഗിക ജീവിതത്തിൽ ഏർപ്പെടുന്നതു് പരിതാപകരമാകുന്നു. അഗ്നി സാക്ഷിയായിചെയ്ത കർമ്മത്തിനും പ്രതിജ്ഞയ്ക്കും വിപരീതമായി ജീവിക്കുന്നവരെ കഠിനമായി ശിക്ഷിക്കേണ്ടതാണു്. ഈശ്വരൻ അവരെ രക്ഷപ്പെടുത്തുകയില്ല.

ഗുഹ്യരോഗങ്ങൾ പിടിപെട്ടവർ രഹസ്യമായി അതു സഹിച്ചു കൊണ്ടു് ജീവിയ്ക്കും. തക്കതായ സമയത്തു് ഒരു ഡാക്ടറെ കാണിക്കുന്നതിൽ അവർ ലജ്ജിക്കുന്നു. അതുകാരണം രോഗം കൂടുതൽ സ്ഥായിയായി ശരീരത്തിൽ പ്രവർത്തിക്കാനിടയാകുന്നു. അതു രക്തത്തെ കൂടുതൽ ദൂഷിപ്പിക്കുന്നതോടുകൂടി മററു് ഉപരോഗങ്ങളും കടന്നുപിടിക്കുകയായി. ഗുഹ്യരോഗാണുക്കൾ രക്തത്തിൽ സർവ്വത്ര വ്യാപിച്ചു കഴിഞ്ഞാൽ അവ അന്തരിന്ദ്രിയങ്ങളേയും ബാധിക്കും.

അവർ പിന്നീടു് കുത്തിവയ്പു് തുടങ്ങും. "606", "914", ***Salvarsan, Neo-Salvarsan*** മുതലായ മരുന്നുകൾ കുത്തിവെയ്ക്കുകയായി രക്തം പരിശോധിയ്ക്കാതെ കഴിയില്ല എന്നുവരും. കുറച്ചു പണം അതിനും ചെലവാകും. ഇതെല്ലാം കഴിഞ്ഞാലും രോഗം അവശേഷിയ്ക്കുയും ചെയ്യും.

മനോനിയന്ത്രണമില്ലാതെ പെരുമാറുകമൂലം അവരുടെ രോഗം ക്രമേണ നിരപരാധികളുടെ ഭാര്യമാരിലും പകരാനിടയാകുന്നു. അവരും നിസ്സഹായരായി ആ രോഗം കൊണ്ടുനടക്കും. ഗർഭം അലസിപ്പോകുക, ഗർഭത്തിൽവെച്ചുതന്നെ ശിശു മരിയ്ക്കുക മുതലായ ദോഷങ്ങൾ തന്മൂലം ഉണ്ടാകുന്നതാണു്. അവർക്കുണ്ടാകുന്ന സന്താനങ്ങൾക്കും പരമ്പരയാ ആ രോഗങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും.

അജ്ഞനായ മനുഷ്യാ! നിൻെറ മൂഢത ഇപ്പോഴെങ്കിലും നീ മനസ്സിലാക്കുന്നുണ്ടോ! ഇനിയെങ്കിലും സന്മാർഗ്ഗനിഷ്ഠയോടുകൂടിയ ഒരു ജീവിതം നയിയ്ക്കാൻ നീ തുനിയുമോ? ഹേ യുവാവേ! അസാന്മാർഗ്ഗികജീവിതത്തിൻെറ ദുരന്തമെന്താണെന്നു നീ മനസ്സിലാക്കുക. ഇനിയെങ്കിലും സാന്മാർഗ്ഗികജീവിതം നയിയ്ക്കാനുള്ള സൽബുദ്ധി നിനക്കുണ്ടാകുമോ!

കലാശാലാ വിദ്യാർത്ഥികളേ! നിങ്ങൾ എന്തിനുവേണ്ടി രക്ഷകർത്താക്കളുടെ പണം പാഴിക്കിക്കളയുന്നു. ഹോട്ടലുകളിലും, സിനിമാശാലകളിലും, നിശാക്ലബ്ബുകളിലും മററും ചെലവുചെയ്യാൻ വേണ്ടിയാണോ രക്ഷകർത്താക്കൾ കഷ്ടപ്പെട്ടു നിങ്ങൾക്കു പണം തരുന്നതു്? നിങ്ങളുടെ പിഞ്ചുമനസ്സും ഇളംശരീരവും നിസ്സാരമായികരുതി ദുരുപയോഗപ്പെടുത്തുവാനുള്ളതല്ല. രോഗങ്ങൾക്കു് നിങ്ങളുടെ ശരീരം അടിമയാക്കാതെ സൂക്ഷിക്കുക. മനസ്സിനെ നിയന്ത്രിച്ചാൽ ആപത്തുകൂടാതെ കഴിയ്ക്കാം. സാധുക്കളുടേയും സന്യാസികളുടേയും സംസർഗ്ഗംകൊണ്ടു് നിങ്ങൾക്കു് മനോനിയന്ത്രണം ഉണ്ടാക്കാൻ കഴിയും. ജപം, കീർത്തനം, ധ്യാനം, പാരായണം എന്നിവ പതിവായി ശീലിക്കുക. നിങ്ങൾ ലോകത്തിൻെറ ഭാവി പൌരന്മാരാകുന്നു. ഭാരതത്തിൻെറ ഭാഗധേയം നിങ്ങളിലാണിരിക്കുന്നതു്. നിങ്ങൾ പരിശുദ്ധന്മാരായിരിക്കണം. നിങ്ങൾ നന്മയുടേയും മഹത്വത്തിൻേറയും വിളനിലമായിരിക്കണം. ധർമ്മപാലനം നിങ്ങളുടെ വ്രതമായിരിക്കട്ടെ. എന്നാൽ നിങ്ങൾ ദിവ്യതയുടേയും മഹത്വത്തിൻേറയും ഉന്നതശിഖരങ്ങളിൽ വർത്തിക്കമാറാകും. നിങ്ങളുടെ വിലയേറിയ ഈ ജന്മം പാഴാക്കാതിരിക്കുക. ആത്മീയതയുടെ ലോകത്തിൽ നിങ്ങൾ ഉന്നതപദം പ്രാപിക്കുക.

ദിവ്യചിന്തനകൊണ്ടും ഉൽകൃഷ്ടവിചാരങ്ങൾകൊണ്ടും നിങ്ങൾ വേദനകളെ സമാശ്വസിപ്പിക്കുക. യഥാർത്ഥമായി നിങ്ങൾ അതീതമനുഷ്യരായിത്തീരണം. എല്ലാ സ്ത്രീകളിലും നിങ്ങൾ കാണുന്നതു് ദുർഗ്ഗാദേവിയെ ആയിരിക്കട്ടെ. നിങ്ങളുടെ വീക്ഷണകോണം വ്യത്യാസപ്പെടുത്തണം. ഭീഷ്മർ, ലക്ഷ്മണൻ, ഹനുമാൻ മുതലായ ഭക്തശിരോമണികളിൽനിന്നും നിങ്ങൾക്കു് ആത്മീയോത്തേജനം ലഭിക്കമാറാകട്ടെ. ജീവിതത്തെ പരിശുദ്ധവും മഹനീയവും വിജയകരവുമാക്കുന്നതിനുതകത്തക്കവിധമുള്ള സൽപ്രവൃത്തികളിലും നന്മകളിലും നിങ്ങൾ വ്യാപരിക്കുക. തപസ്സും ധ്യാനവും മൂലം ഒരിക്കലും നശിക്കാത്ത ഉത്തമസ്വഭാവം നിങ്ങൾ വളർത്തുക.

ഒരിക്കൽ വ്യഭിചാരത്തിൻെറ പിടിയിൽ അകപ്പെട്ടുപോയ മനുഷ്യൻ വെറും മൃഗമായിത്തീരുന്നു. അവൻ കേവലം അസുരനായി ഭവിക്കുന്നു. അവൻെറ സന്മാർഗ്ഗബോധം നശിക്കയും ലജ്ജയില്ലാത്തവനായി തീരുകയും ചെയ്യുന്നു. അവൻ ഒന്നിലും നിലയ്ക്കുയില്ല.

മദ്യപാനവും, ചൂതാട്ടവും, മോഷണവും കൊലപാതകംപോലും അവന്റെ കലയായിത്തീരുന്നു. സമുദായത്തിൽ മാന്യമായ ഒരു സ്ഥാനവും അവന് കിട്ടുകയില്ല. അതിനാൽ നിങ്ങൾ ഒരിക്കലും നികൃഷ്ടവും പാപപൂർണ്ണവുമായ അത്തരം പ്രേരണകൾക്ക് വശംവദരാകാതിരിക്കുവിൻ. എപ്പോഴും ശ്രദ്ധയും മുൻകരുതലും ഉണ്ടായി ഈ ആപൽസമ്പൂർണ്ണമായ തീയിൽ വീണു ദഹിച്ചുപോകാതെ സൂക്ഷിക്കുവിൻ.

വ്യഭിചാരത്തെ നിയമംകൊണ്ട് സാധൂകരിച്ച് പ്രോത്സാഹിപ്പിച്ചുകാണുന്നത് വ്യസനകരമാണ്. അതിനെ നശിപ്പിക്കുന്നതിനു പകരം അതൊരാവശ്യമായി അംഗീകരിക്കുന്നു! മനുഷ്യന്റെ സാമ്രാജ്യികമായ പാപ്പരത്വമല്ലേ അതു വെളിപ്പെടുത്തുന്നത്? അധർമ്മം മനുഷ്യനിലുള്ള ശക്തിയേയും വീര്യത്തേയും ഇല്ലാതാക്കുന്നു. ധർമ്മത്തിനുമാത്രമേ മനുഷ്യനിൽ ശക്തിയും ധൈര്യവുംകൊടുത്ത് തിന്മകളോടെതിരിട്ടു പരാജയപ്പെടുത്തുവാൻ കഴിയുള്ളൂ.

ചില ഹോട്ടലുകളും വ്യാപാരസ്ഥലങ്ങളും യഥാർത്ഥ വ്യഭിചാരശാലകളായി കാണപ്പെടുന്നു. വേശ്യാവൃത്തിയാണവിടെ രഹസ്യമായി നടത്തുന്നത് മഹാപാതകത്തിന്റെ കേന്ദ്രങ്ങളാണവ. നിത്യവൃത്തി കഴിയാനുള്ള വേറെ നല്ല മാർഗ്ഗങ്ങളൊന്നുമില്ലേ? നീചവും നിന്ദ്യവും ദോഷഭൂയിഷ്ഠവുമായ ഇത്തരം തിന്മകൾ എന്തിനു ചെയ്യുന്നു? എത്രയും വേഗം നിങ്ങൾ അതിനു വിരാമമിടുക. നിങ്ങൾ യഥാർത്ഥ മനുഷ്യരായിത്തീരുക. ആത്മാവിനെ നശിപ്പിക്കുന്ന കൊലപാതകികളായിത്തീരാതെയിരിക്കുവിൻ. മാനംകെട്ട ഈതരം ജീവിതം അവസാനിപ്പിക്കുക. നിങ്ങൾ ഇഴയുകയല്ല. മനുഷ്യരാണ്. നിങ്ങൾ നടന്നുജീവിക്കുക.

അധഃപതിച്ച സഹോദരികളേ! നിങ്ങൾ സ്വന്തം ശരീരം വില്ക്കരുത്. എഴുന്നേൽക്കൂ. മാന്യമായ ജീവിതമാർഗ്ഗം നിങ്ങളെ കാത്തിരിക്കുന്നുണ്ട്. അതിലെ ചരിക്കുക. സീത, ദമയന്തി, അനസൂയ, മീര എന്നിവരുടെ കാല്പാടുകൾ കണ്ടുപിടിച്ചു ജീവിതം നന്നാക്കുക. നിങ്ങളെല്ലാവരും ദുർഗ്ഗമാതാവിന്റെ പുത്രിമാരാണ്. ആരാധനീയരായ ദിവ്യമാതാക്കളാണ് നിങ്ങൾ. നിങ്ങളുടെ യഥാർത്ഥമഹ

ത്വസ്വഭാവം മനസ്സിലാക്കുക. നന്മയുടെ മാർഗ്ഗത്തിൽ ജീവിച്ച നിങ്ങൾ ദിവ്യമാതാക്കളായിത്തീരുവിൻ!

ഈ ലോകം എല്ലാത്തരം വ്യഭിചാരവൃത്തികളിൽനിന്നും രക്ഷിക്കപ്പെടട്ടെ. നിങ്ങളെല്ലാവരും പരിശുദ്ധിയുടേയും ധർമ്മത്തിൻേറയും മാർഗ്ഗത്തിൽ ജീവിച്ചു് സ്വാതന്ത്ര്യവും പരിപൂർണ്ണത്വവും മധുരമായ സൌഹാർദ്ദതയും അനുഭവിക്കുമാറാകട്ടെ.

## 7. കൈക്കൂലിയുടെ ശാപം.

കൈക്കൂലി, കോഴ, വാങ്ങുന്ന ഏർപ്പാടു് സാധാരണമായിട്ടുണ്ടു്. ഏതെങ്കിലും ഉദ്യോഗസ്ഥനോടു് നിങ്ങളുടെ ശമ്പളമെത്രയുണ്ടെന്നു് ചോദിച്ചാൽ മറുപടി പറയുന്നതു്—"മിസ്റ്റർ, ശമ്പളം 50ക. യാണു്. പക്ഷേ എനിക്കു് വരുമാനം 75ക. യുണ്ടാകും" ഈ വരുമാനം കൈക്കൂലിയല്ലാതെ മറെറാന്നുമല്ല. മനുഷ്യൻ അജ്ഞന്മാരാണ്. അഭ്യസ്തവിദ്യരെന്നു കരുതപ്പെടുന്നവർപോലും വിവരമില്ലാത്തവരായി ജീവിക്കുന്നു. സംസ്കാരവും അതിൻെറ ശക്തിയും എന്താണെന്നവർക്കറിഞ്ഞുകൂട. നിങ്ങൾ കൈക്കൂലി സ്വീകരിക്കുന്നതായാൽ ആ തിന്മയ്ക്കുവേണ്ട ശിക്ഷ നിങ്ങൾ അനുഭവിക്കേണ്ടതായിവരും. കൈക്കൂലി വാങ്ങുന്ന ആ സംസ്കാരം നിങ്ങളുടെ അടുത്ത ജന്മത്തിലും നിങ്ങളെ കൈക്കൂലി വാങ്ങി ജീവിക്കുവാൻ പ്രേരിപ്പിക്കും. അടുത്ത ജന്മത്തിലും നിങ്ങൾ സത്യസന്ധതയില്ലാത്തവനായിരിക്കും. നിങ്ങളുടെ വിചാരങ്ങളും പ്രവൃത്തികളും ഉപബോധമനസ്സിൽ പതിഞ്ഞുകിടക്കും. ജനനം മുതൽതന്നെ നിങ്ങൾ അവിശ്വസ്തതയോടുകൂടി വളരുവാനിടയാകും. അവസാനം വളരെയധികം ക്ലേശങ്ങളും ദുഃഖങ്ങളും നിങ്ങൾ സഹിക്കേണ്ടിവരും. നിങ്ങളുടെ ആവശ്യങ്ങൾ ആവുന്നത്ര കുറയ്ക്കണം. നിങ്ങൾക്കുള്ളതുകൊണ്ടു് സംതൃപ്തരായി ജീവിക്കുക. പരിശുദ്ധമായ മനസ്സാക്ഷി നിങ്ങൾക്കതുമൂലം സിദ്ധിക്കും. ദുഃഖങ്ങളിൽനിന്നും നിങ്ങൾ പൂർണ്ണമായും സുരക്ഷിതരായിത്തീരും. സമാധാനമായും ശാന്തമായും നിങ്ങൾക്കു് മരണത്തെ നേരിടാൻ കഴിയും. നിങ്ങൾക്കു് നിയമങ്ങളുടെ ഗൌരവം മനസ്സിലായിയെന്നു ഞാൻ കരുതുന്നു. നിങ്ങൾ ഈ

നിമിഷം മുതൽ സത്യസന്ധനായിത്തീരുക. കൈക്കൂലിക്കും കോഴയ്ക്കും പ്രേരണയുള്ള ജോലികളിൽ നിങ്ങൾ അകപ്പെടാതെ സൂക്ഷിക്കുക. നിങ്ങൾ ദുഷിച്ചുപോകും. വിദ്യാഭ്യാസമായും നല്ലതുതന്നെ. അതിൽ കൈക്കൂലി സ്വീകരിക്കാനുള്ള സൌകര്യങ്ങൾ വിരളമാണ്. ശാന്തമായ ഒരു ജീവിതം നയിക്കാം. ധാരാളം ഒഴിവു ദിവസങ്ങളുണ്ടാകും. ആദ്ധ്യാത്മികവും മതപരവുമായ ഗ്രന്ഥങ്ങൾ പാരായണംചെയ്യുന്നതിന് ഒഴിവുദിവസങ്ങൾ നിങ്ങൾക്ക് സഹായകരമാണ്. യഥാർത്ഥമായ സാധനകൾ ശീലിക്കുന്നതിനും അതു സൌകര്യമാണ്. വളരെ വേഗത്തിൽ നിങ്ങൾക്ക് ആത്മീയ ജീവിതം കൈവരുവാൻ ശ്രമിക്കു.

## 8. കരിഞ്ചന്ത.

തമസ്സിന്റെ കരിനിഴലിൽ കരിഞ്ചന്തയുണ്ട്
അവിദ്യതയുടെ അന്ധകാരത്തിലും കരിഞ്ചന്തയുണ്ട്
സത്യരഹിതമായ വ്യാപാരത്തിലും കരിഞ്ചന്തയുണ്ട്
ഭാര്യാഭർത്താക്കന്മാർ പരസ്പരം വിശ്വാസം നശിപ്പിക്കുമ്പോഴും
ശിഷ്യഗണങ്ങൾ ഗുരുനാഥനെ അപലപിക്കുമ്പോഴും
മേലുദ്യോഗസ്ഥന്മാർ കീഴ്ജീവനക്കാരിൽനിന്നു
കോഴവാങ്ങുമ്പോഴും
കരിഞ്ചന്തയാണതു വിക്കുന്നതെന്നറിയേണം
അത്യാഗ്രഹത്തിലും സ്വാർത്ഥലാഭത്തിലും
കരിഞ്ചന്തയുണ്ടെന്നറിഞ്ഞീടുക.

അവിടെങ്ങുമുദിച്ചീടുകയില്ലല്ലോ ജ്ഞാനസൂര്യൻ
അവിടുന്നോടിപ്പോകുമൈക്യവും വിശ്വപ്രേമവും സഹജരേ!
സത്യവും ശുഭതയും വാഴുകില്ലവിടൊരിക്കലും
ശാന്തിയൊന്നെത്തിനോക്കുകപോലും ചെയ്യില്ല.
കരിഞ്ചന്തക്കാരനിൽ തേജസ്സുണ്ടാവില്ല
ആത്മഹന്താവാണവൻ കരിവദനനല്ലോ
ഭൂമിയ്ക്കൊരു ഭാരമാണവൻ നന്നായറിയേണം.
അന്യായമായാർജ്ജിച്ച സമ്പത്തുടൻ നശിക്കുന്നു
കൊന്നും കുട്ടക്കിയും പിടുങ്ങിയ സമ്പത്തല്ലോ.

സൽഗതിയില്ലവനൊരിക്കലും നരകത്തിൻെറ
ക്രൂരിരുട്ടല്ലാതഭയം വേറൊന്നുള്ള.
അതിനാലല്ലയോ മനുഷ്യാ നീ വെടിയുക കരിഞ്ചന്തയെ
സത്യസമ്പൂർണ്ണനാകു, നീ ശാശ്വതസുഖംതേടു!

## 9. ബൂട്ടു കടത്തു്.

ബൂട്ടിനുള്ളിലൊളിച്ചു കള്ളക്കഞ്ചാവും മററും
മാന്യനിവനെന്നൊരു നാട്യത്തോടെ കട്ടുനടന്നീടുന്നു
ചുങ്കത്തലവൻ കണ്ടുപിടിയ്ക്കുന്നവനെത്തന്നെ,
വങ്കത്താനെ പ്രോസിക്യൂട്ടും ചെയ്യുന്നീടുന്നു.
കേൾക്കുവിനൊരു കഥ, നേരായൊരു കഥ,
മതാമ്മയൊരുവളുടെ സാഹസകൃത്യം
രക്തക്കല്ലുകളനവധിയവളുടെ
കുഞ്ഞിനുടെ പുതിയ കളിക്കോപ്പതിനുള്ളിൽ
കുത്തിനിറച്ചറിയാതൊരു ഭാവംപൂണ്ടു്
മണ്ടിമറഞ്ഞവൾ ചുങ്കംതോല്പിച്ചപ്പോൾകള്ളി
പിന്നെച്ചിലരോ പുസ്തകമതിലും
പുഴ്ത്തിമറച്ചു കടന്നീടുന്നു.
കണ്ടാലവരെസ്സംശയമെന്യേ
മാന്യതകണ്ടു കടത്തീടുന്നു
രത്നക്കല്ലുവിഴുങ്ങിക്കൊണ്ടും ചിലര
ചുങ്കക്കാരെ പററിയ്ക്കുന്നു.
എന്നാലും ചിലരടിപെട്ടവരുടെ
വയറൊഴിയുകമൂലം തൊണ്ടിയെടുക്കും
എക്സ്റെവെച്ചും കണ്ടുപിടിയ്ക്കും
കഷ്ടം കഷ്ടം നാണക്കേടേ!
എന്തുമനുഷ്യാ! ഭീരുതയെന്തിനു്
ലോകംമുഴുവൻ നിന്നുടെയല്ലേ
ഈവകയെല്ലാം വിട്ടുമനസ്സിനു
വേണ്ടുംവണ്ണം ജീവിക്കുക നീണാൾ
ധ്യാനജപാദികൾകൊണ്ടുയരും ജീവൻ
സാക്ഷാൽകാരം നേടുക സമ്പത്തതുതാൻ.

## 10. പലിശ—ഒരു പാതകം.

പലിശ വാങ്ങുന്നതു് മനുഷ്യത്വമല്ല. പലിശ വാങ്ങുന്ന പതിവു നിൎത്തലാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. കടം കൊടുക്കുന്ന പണത്തിനു പലിശ വാങ്ങുന്നതു് കുററകരമായി കരുതേണ്ടതാണ്.

ഭാഗ്യംകുറഞ്ഞ സഹോദരങ്ങൾക്കു് അവരുടെ അത്യാവശ്യ സന്ദൎഭങ്ങളിൽ ഉപകരിക്കുന്നതിനായി പണം കടംകൊടുക്കുന്ന ഏൎപ്പാടു് നിലനില്ക്കാതെ കഴിയില്ല. പക്ഷേ അതിന്മേൽ പലിശ ഈടാക്കുന്നതു ന്യായമല്ല. പലിശ വാങ്ങുന്നവരെ തക്കതായി ശിക്ഷിക്കതന്നെ വേണം. ജീവപൎയ്യന്തം കഠിനതടവുതന്നെ ശിക്ഷ നൽകിയാൽ അധികമാവുകയില്ല.

ദരിദ്രരുടെ രക്തം വലിച്ചുകുടിക്കുന്ന അലസന്മാരെ സമുദായം വെറുക്കുകയും അകററിനിൎത്തുകയും ചെയ്യേണ്ടതാണ്. അവരോടു് നിസ്സഹകരിക്കുകയാണ് വേണ്ടതു്. പലിശയും അന്യായപലിശയും വാങ്ങുന്നവർ അവരുടെ ക്രൂരപ്രവൃത്തിയുടെ പാപം അനുഭവിക്കേണ്ടിവരും. പലിശ വാങ്ങുന്നതു് ക്രൂരതയാണ്. കടം കൊടുത്ത പണത്തിനോ ബാങ്കിൽ നിക്ഷേപിച്ച പണത്തിനോ പലിശ ചുമത്തുന്നതു് മഹാപാപമാണെന്നാണ് പ്രവാചകനായ മുഹമ്മദു് ഉപദേശിച്ചിട്ടുള്ളതു്. വ്യാപാരലോകത്തിൽ പ്രവൎത്തിക്കുന്ന ഒട്ടുമുക്കാലും യഥാൎത്ഥ മുസൽമാന്മാർ അവരുടെ ഇടപാടുകളിൽ പലിശ വാങ്ങുന്നതിൽ വിമുഖരാണ്. അതെത്ര ശ്രേഷ്ഠമായ സ്വഭാവമാണെന്നു കാണുക!

---

## 11. അവിശ്വസ്തത.

അവിശ്വസ്തത ഒരു ദുൎഗ്ഗുണമാകുന്നു. മിക്കവാറും ആളുകൾക്കു് ഒന്നല്ലെങ്കിൽ മറെറാരുതരം അവിശ്വസ്തത കാണുന്നുണ്ടു്. വിശ്വസ്തന്മാരായവർ വളരെ അപൂൎവ്വംതന്നെയാണ്. അത്യാഗ്രഹത്തിൻെറ സഖിയാണ് അവിശ്വസ്തത. അവിശ്വസ്തതയുള്ളടത്തു് ഇരട്ട

പ്പെരുമാററവും തന്ത്രവും വഞ്ചനയും കളവും മററുമാണ് വാഴുക. അവിശ്വാസ്യതയുടെ പരിവാരങ്ങളാണ് അവയെല്ലാം.

മോഹത്തിൻെറ മുഖ്യ അധികാരിയാണ് അത്യാഗ്രഹം. കാമ സംപൂർത്തിയ്ക്കുവേണ്ടി എല്ലാത്തരം ദുർവൃത്തികളും ചെയ്യുന്നു. കാമവും അത്യാഗ്രഹവും നശിപ്പിച്ചുകഴിഞ്ഞാൽ മനുഷ്യൻ നന്നാവും.

വിശ്വസിക്കാൻ കൊള്ളരുതാത്തവൻ ഏതു പ്രവൃത്തിയിൽ ഏർപ്പെട്ടാലും അതു വിജയിക്കയില്ല. എപ്പോഴെങ്കിലും അവൻെറ കള്ളത്തരം കണ്ടുപിടിക്കപ്പെടും. സമുദായം മുഴുവൻ അവനെ വെറുക്കും. അവൻെറ ഉദ്യമങ്ങളെല്ലാം പരാജയപ്പെടും. കൈക്കൂലി വാങ്ങാനും പച്ചനുണ പറയാനും അവന് തെല്ലും സങ്കോചമുണ്ടാവില്ല. ഒരു നുണ മൂടിവെയ്ക്കാൻവേണ്ടി പത്തു നുണപറയും. പത്തുകള്ളം സ്ഥാപിയ്ക്കാൻവേണ്ടി അമ്പതുകള്ളം പറയും. അവനെ എത്ര നിർബ്ബന്ധിച്ചാലും സത്യത്തിൻെറ ഒരുതരിപോലും പറയുകയില്ല. അവൻെറ അന്തഃകരണം ദ്രവിച്ചുപോകും. വ്യാജം ദൂരെക്കളഞ്ഞു സത്യസന്ധത വളർത്തുവിൻ! നിങ്ങളുടെ ഭാഗധേയം എന്തോ അതു കൊണ്ട് തൃപ്തരാകുക. കൂട്ടുതലിനുവേണ്ടി ഇരക്കരുത്. എത്രയും ലളിതമായ ജീവിതം നയിക്കുക. ചിന്തകൾ ഉൽകൃഷ്ടങ്ങളായിരിക്കട്ടെ. ഈശ്വരഭയം ഉണ്ടായിരിക്കണം. സത്യം മാത്രം പറയുക, എല്ലാവരേയും എല്ലാററിനേയും സ്നേഹിക്കുക. എല്ലാവരിലും നിങ്ങളുടെ സ്വന്തം ആത്മാവിനെ ദർശിക്കണം. അങ്ങിനെ ചെയ്താൽ മററുള്ളവരോട് സത്യവിരോധമായി പെരുമാറാൻ ഇടവരികയില്ല. എന്നുതന്നെയല്ല നിങ്ങൾക്കുള്ള അല്പവസ്തുക്കൾപോലും അന്യൎക്കുവേണ്ടി ത്യജിക്കുവാൻ സന്നദ്ധനാകും. നിങ്ങളുടെ ഹൃദയം വിശാലമാകും സ്വഭാവം എത്രയും ഉൽകൃഷ്ടമായിത്തീരും. ജീവിതത്തിൽ വിജയിക്കുന്നതിനും ആത്മസാക്ഷാൽക്കാരം നേടുന്നതിനും അതുതന്നെയാണാവശ്യം.

---

## 12. കോഴകൾ പലതരം.

ചിലൎക്ക് ക്രിസ്തുമസ്സ് സമ്മാനങ്ങൾ കിട്ടുന്നു
ചിലൎക്ക് മാമ്പഴത്തിൻെറ ഓഹരികൾ കിട്ടുന്നു.

തുണിയും പരിപ്പും അരിയും ഓഹരി കിട്ടുന്നു
ചിലക്ക് 5% 10% കിട്ടുമ്പോൾ
മററു ചിലക്ക് പകുതി പകുതിവീതം കിട്ടുന്നു
ചിലപ്പോൾ വീട്ടമ്മയ്ക്കൊരു ചെക്കു കിട്ടും
അല്ലെങ്കിൽ പവനായിരിക്കാം, രഹസ്യമാണതു്.
ചിലരുടെ പോക്കററിൽ കനത്ത കവറുകൾ വീഴും
ചിലക്ക് മോട്ടോർകാറുകളാവാം സമ്മാനം.
അതൊരു മാന്യമായ കൈക്കൂലിയാണ്.
ബുദ്ധിമാന്മാർ ബുദ്ധിപൂർവ്വം ചെയ്യുമെന്നേയുള്ളൂ.
എല്ലാം കൈക്കൂലിയുടെ വകഭേദംതന്നെ
പരിഷ്കാരം കൂടുന്തോറും കൌശലവും കൂടുന്നു.
വലിയ ബുദ്ധിയുള്ളവർ വലിയ കൌശലം പ്രയോഗിക്കും
കൈക്കൂലിയുടെ കൊടുക്കലും വാങ്ങലും വിവിധമാണ്.
ഓരോരോ തന്ത്രവിശേഷമുണ്ടതിനു്
ഏതായാലും നിമിഷംകൊണ്ടു കാര്യം നടക്കും.
ഒപ്പുവച്ചുകിട്ടും! അനുവാദംകിട്ടും!
കാത്തുകിടക്കണ്ട, ക്യൂ നിൽക്കേണ്ട.
ഇവരെന്താണുചെയ്യുന്നതെന്നു് ഇവക്കുതന്നെ അറിഞ്ഞുകൂടാ
ആത്മാവിനേയും മനസ്സാക്ഷിയേയും കൊല്ലുകയാണ്.
ജനിച്ചും മരിച്ചും ജനിച്ചും മരിച്ചും ഇതേപടി തുടരും
മഹാപാതകം മഹാകഷ്ടം ആരറിയുന്നു!
മായ! മായ! മഹാമായ!
രൌരവനരകത്തിലേക്ക് നേരിട്ട് പാസ്പോർട്ട്
വാങ്ങുവാനാണവരിതെല്ലാം ചെയ്യുന്നതു്.
എങ്കിലും സമ്പന്നനായില്ലേ പിന്നെന്താ
പണം! പണം! പണം! പണം!
പക്ഷെ അതു നിലനില്ക്കാൻ കഷ്ടംതന്നെ.
ചോരന്മാർ തക്കംനോക്കി തട്ടിയെടുക്കും
കുത്തിക്കവരാൻ പലരും നോക്കും
ഡാക്കുർമാക്കും വൈദ്യന്മാക്കും താനേചെല്ലും.
മനസ്സുറച്ചുനിൽക്കില്ല ഉറക്കംവരില്ല.
രോഗങ്ങളും മഹാരോഗങ്ങളും ചങ്ങാത്തം തുടങ്ങും
തിന്നാനും കുടിയ്ക്കാനും തരമില്ലാതാകും

എന്നാലും പഠിക്കില്ലല്ലോ മനുഷ്യൻ
തന്റെ ആവശ്യങ്ങൾ ഏററവും ചുരുക്കുക.
ആവശ്യമില്ലാത്ത പണം കൂട്ടിവക്കരുത്
കിട്ടുന്നതുകൊണ്ട് ആവശ്യം നടത്താറാകണം.
ശാന്തിയും സമാധാനവും സുഖവും പകരം കിട്ടും
ആത്മബോധവും പരമാനന്ദവും കൈവരും.
നന്മ നിറഞ്ഞ ജീവിതം നയിക്കട്ടെ
വേദനായകം പതിയെ ജയിലിലടച്ചു.
രണ്ടു വെററില കൈക്കൂലി വാങ്ങിച്ചതിന്!
എത്ര മഹത്തായ സന്മാർഗ്ഗനിഷ്ഠ!
അദ്ദേഹത്തെപ്പോലെ ഉത്തമനാകുക
മനസ്സാക്ഷിയെ കൊല്ലാതിരിക്കുക.
ജീവനെ കെടുത്താതിരിക്കുക
ആത്മീയധനം നശിക്കാത്ത ധനമാണ്.
അതിന്നുവേണ്ടി യത്നിക്കുക, വിജയിക്കും
ഈ ജന്മത്തിൽതന്നെ ആ ധനം നേടുക.

---

## 13. കലർപ്പു ചേർക്കൽ—മറെറാരു തിന്മ.

രാജ്യത്തെ നേരിടുന്ന ഒരു മഹാപാതകമാണ് ഭക്ഷണസാധനങ്ങളിലും ഔഷധങ്ങളിലും കലപ്പ് ചേക്കുന്ന സ്വഭാവം. അത് വരുത്തുന്ന വിനകളും നാശങ്ങളും എത്രത്തോളം വലുതാണെന്ന് കാഴ്ചയിലറിയുന്നില്ല. അതിന്റെ പ്രവത്തനം അതിസൂക്ഷ്മങ്ങളായതിനാൽ പെട്ടെന്ന് മനസ്സിലാക്കാൻ പ്രയാസമാണ്. മനുഷ്യന്റെ വിലയേറിയ ആരോഗ്യത്തേയും ജീവിതത്തേയും അത് നശിപ്പിക്കുന്നത് ആരും ശ്രദ്ധിക്കുന്നില്ല. രാഷ്ട്രത്തിനും സമുദായത്തിനും ഇരുട്ടിൽ കിട്ടുന്ന കനത്ത പ്രഹരമാണത്. അത് നമ്മെ ഭീഷണിപ്പെടുത്തുകയാണ്. ഗവമ്മെണ്ടിന്റെ ശ്രദ്ധ മാത്രം പോരാ, ജനങ്ങളുടെ മനസ്സാക്ഷിയുള്ള നോട്ടവും ഉണ്ടെങ്കിലേ ഈ തിന്മയെ നേരിട്ട് തുരത്തുവാൻ നമുക്ക് സാധിക്കൂ. ഭക്ഷണസാധനങ്ങളിലും ഔഷധങ്ങളിലും കലപ്പുചേക്കുക എന്ന സ്വഭാവം ഏററവും നികൃഷ്ടമായ അവസ്ഥയെയാണ് പ്രകടമാക്കുന്നത്. സമുദായത്തിന്റെ

സദാചാരവിഹീനതയെയാണ് അത് തെളിയിക്കുന്നത് മനുഷ്യ നിൽ ആദ്ധ്യാത്മികതയുടെ അഭാവമാണ് അത് കുറിക്കുന്നത്.

ഗവമ്മെണ്ടും പൊതുജനങ്ങളും ഈ കലൎപ്പുചേക്കൽ ശ്രദ്ധി ക്കേണ്ടതാണ്. നെയ്യുടെ കാൎയ്യംതന്നെ നോക്കുക. പല തരം കൊഴുപ്പുകളും എണ്ണകളും കലൎത്തി ടിന്നുകളിൽ ഭദ്രമായി അടച്ച് ആകൎഷകങ്ങളായ ലേബലുകൾ ഒട്ടിച്ച് കമ്പോളങ്ങളിൽ നെയ്യാ ണെന്ന് പറഞ്ഞ് വില്പന നടത്തുന്നില്ലേ. ഡാൽഡയും ധാരാള മായി കലൎത്തി കണ്ടുപിടിക്കാൻ കഴിയാത്ത വിധത്തിൽ നെയ്യി ൻെറ സ്ഥാനത്ത് വില്പന നടത്തുന്നത് സാധാരണമായിട്ടുണ്ട്. ചായപ്പൊടിയും ഇതേവിധം കലൎപ്പുചേൎത്ത് വിററുവരുന്നുണ്ട്. ചായയുടെ നിറവും വാസനയും നൽകുന്ന ചിലതരം ഇലകളുടെ നാമ്പും മൊട്ടും ഉണക്കിപ്പൊടിച്ച് വൎണ്ണശബളമായ പാക്കററുകളി ലാക്കി തേയിലയാണെന്ന് പറഞ്ഞ് വില്പന നടത്താറുണ്ട്. ചായ യുടെ വാസനപോലും കൃത്രിമമായി ചേൎത്തിട്ടാണ് ഈ വില്പന നടത്തുന്നത്. അരിതന്നെയും കൃത്രിമമായി ഇപ്പോൾ നിൎമ്മിച്ചു വരുന്നു. സാധാരണ അരിയിൽ തൂക്കം കൂട്ടുന്നതിന്നായി മണലും കല്ലും കലൎത്തിയാണ് വില്ക്കുന്നത്. ആട്ടമാവും അങ്ങിനെതന്നെ. ഉപയോഗശൂന്യമായ പലതരം മാവുകൾ അതിൽ കൂട്ടിക്കലൎത്തി വില്ക്കാറുണ്ട്. പരിപ്പിലും അന്യകരുക്കൾ നിറം കലൎത്തി ചേൎത്തു വില്പന നടത്തുന്നു.

മഞ്ഞളിൻെറ കൂട്ടത്തിൽ മററുവല്ല വേരുകളും നിറം പിടി പ്പിച്ച് കൂട്ടിക്കലൎത്തുന്നു. കുരുമുളകിൽ അതുപോലെയുള്ള ചില കായ്കൾ ധാരാളം ചേൎത്തുവരുന്നു. എള്ളെണ്ണയിൽ കടല എണ്ണയും ധാരാളം കലൎത്തുന്നുണ്ട്. സാധാരണമായിത്തീൎന്നിട്ടുള്ള ഈ കല ൎപ്പുചേക്കൽ മനുഷ്യസമുദായത്തിനോട് ചെയ്യുന്ന കടുത്ത പാതക മാണെന്ന് അത് ചെയ്യുന്നവർ ഓൎമ്മിക്കുന്നില്ല. കലൎപ്പുചേൎക്കുന്ന വസ്തുക്കളെപ്പററി പറയാൻ തുടങ്ങുന്നതിൽ ഭേദം കലൎപ്പില്ലാത്ത വല്ല സാധനങ്ങളും ഉണ്ടോ എന്ന് നോക്കുകയാണ്.

ഭക്ഷണസാധനങ്ങളിൽ മാത്രമല്ല, ഔഷധങ്ങളിൽ പോലും ഈ കൃത്രിമം ബാധിച്ചിരിക്കുന്നു. തിരിച്ചറിയാൻ കഴിയാത്തതി നാൽ സാധാരണ ഇത് മനസ്സിലാക്കുവാൻ ജനങ്ങൾക്ക് സാധി ക്കുന്നില്ലെന്നേയുള്ളൂ. ഏററവും ശ്രദ്ധയോടുകൂടി പരിശോധിച്ചു

നോക്കുന്നവക്ക് ഇതെളുപ്പത്തിൽ കണ്ടുപിടിക്കാൻ കഴിയുന്നു. പെട്ടെന്ന് ബുദ്ധിമുട്ടുകൂടാതെ ധനം സമ്പാദിക്കാമെന്നുള്ള അത്യാഗ്രഹത്താൽ ചില കൂട്ടർ ഈവിധത്തിലുള്ള സൂക്ഷ്മങ്ങളായ പാതകങ്ങൾ ചെയ്യുന്നതാണ്. അത് ദീർഘകാലം നിലനില്ക്കയില്ലെന്നും തനിക്കുള്ളതുംകൂടി നശിപ്പിക്കാൻ മാത്രമേ അത് സഹായിക്കുള്ളവെന്നും മനസ്സിലാക്കിയാൽ നന്ന്. സത്യമായ മാർഗ്ഗത്തിൽകൂടി സമ്പാദിക്കുന്നത് മാത്രമേ ശാശ്വതമായിരിക്കു. അസത്യമായ മാർഗ്ഗത്തിൽകൂടി ധനം സമ്പാദിക്കുന്നവക്കാണ് മാറാത്ത മഹാവ്യാധികളും ആപത്തുകളും വന്നുകൂടുന്നത്. കാൻസർ, കുഷ്ഠം, ഉദരവ്രണം ബധിരത, അന്ധത, മന്ത്, മുടന്ത് എന്നിങ്ങനെയുള്ളതെല്ലാം മഹാപാപത്തിൻെറ ഫലങ്ങളാണ്. ഒരു ജന്മംകൊണ്ട് ഇതവസാനിക്കുന്നതുമില്ല. പാപങ്ങൾ പല ജന്മങ്ങൾകൊണ്ടേ അനുഭവിച്ചുതീരു.

ഭക്ഷണസാധനങ്ങൾ, ഔഷധികൾ, പാല്, നെയ്യ്, എണ്ണകൾ മുതലായവയിൽ കലപ്പുചേക്കയും കൃത്രിമം കാണിക്കയും ചെയ്യുന്നതിനെ സൂക്ഷ്മദൃഷ്ടിയോടെ കണ്ടുപിടിക്കുവാനും അങ്ങനെ ചെയ്യുന്നവരെ നിർദ്ദയം കഠിനമായി ശിക്ഷിക്കുന്നതിനും ഗവമ്മെണ്ടും പൊതുജനങ്ങളും ജാഗരൂകരായിരിക്കേണ്ടതാണ്. ഈ പാതകങ്ങൾ നാടാകെ നടന്നുകൊണ്ടിരിക്കുന്നതാകയാൽ ഇതിന് കൂടുതലായ തെളിവുകളൊന്നും ആവശ്യമില്ല. ഇത് വ്യക്തിപരമായ പാതകവും, പൊതുവായ കുററവും ദേശീയമായ ആപത്തും ആകയാൽ ഇതിലേപ്പെട്ടിരിക്കുന്നവരെ കശ്നമായി ശിക്ഷിക്കണം. മനുഷ്യരുടെ ഇടയിൽ സന്മാർഗ്ഗബോധം വളത്തേണ്ടതത്യാവശ്യമാണ്. മററു പാതകങ്ങളേക്കാൾ കഷ്ടതരമായതാണ് കലപ്പുചേക്കുന്ന കുററം. അത് ജനങ്ങളുടെ ആരോഗ്യത്തെ നശിപ്പിക്കാനും മാരകമായ രോഗങ്ങൾ വരുത്തുവാനും വിലയേറിയ മനുഷ്യജീവനെ നശിപ്പിക്കുവാനും ഇടയാക്കുന്നു. നികൃഷ്ടമായ മാർഗ്ഗങ്ങളിൽകൂടി പണമുണ്ടാക്കിയല്ല മനുഷ്യൻ കാലയാപനം ചെയ്യേണ്ടത്. സത്യവും സന്മാർഗ്ഗവും കൈവെടിയാതെതന്നെ നിത്യജീവിതവൃത്തിക്കുള്ള മാർഗ്ഗം അവരുണ്ടാക്കാനുള്ളതെല്ലാം ഈശ്വരൻ നൽകിയിട്ടുണ്ട്. ഈശ്വരനെത്തന്നെ മറന്നുള്ള ജീവിതമാണ് ഏററവും വലിയ ആപത്ത്. മനുഷ്യൻെറ പ്രവൃത്തിയും ജീവിതവും നന്നാകുവാൻ, ലോകത്തിൽ ഐശ്വര്യവും സമാധാനവും വളരുവാൻ,

ഈശ്വരവിചാരം കൂടിയേ തീരൂ. ആത്മീയമായ പശ്ചാത്തലത്തിൽ കൂടി ജീവിക്കാത്തവർ അസ്ഥിവാരമില്ലാതെ ചുമരുണ്ടാക്കുകയായിരിക്കും ചെയ്യുക. ഇന്ത്യയിൽ സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ ജീവിതനിലവാരം വളരെയേറെ ഉയരേണ്ടിയിരിക്കുന്നു.



# രണ്ടാം ഭാഗം.

# സാമൂഹ്യശാസ്ത്രപ്രശ്നങ്ങൾ.

## 14. തൊഴിലാളികളുടെ ഉൽക്കർഷത്തിലെ സാന്മാർഗ്ഗികബോധം.

തൊഴിലാളികൾ പണിമുടക്കം ചെയ്യാനുള്ള പരിതസ്ഥിതി സൃഷ്ടിക്കാതെ അവരുടെ ഉൽക്കഷത്തിനുവേണ്ടത് ചെയ്യേണ്ടത് വ്യവസായികളുടെ കടമയാണ്. സാധാരണ വ്യവസായഉടമകൾ യന്ത്രമനസ്ഥിതിയാണ് പുലർത്തുന്നത്. തൊഴിലാളികൾ യന്ത്രങ്ങളുടെ ഓരോ പാട്ടുകളായിട്ടാണ് അവർ കരുതുന്നത്. അവർ മനുഷ്യരാണെന്നുള്ള വിചാരം പോലും കാണിക്കുന്നില്ല. അവരോടനുകമ്പ കാണിച്ചില്ലെങ്കിൽ അത് വളരെ കഷ്ടമാണ്. അവരുടെ ക്ഷേമങ്ങൾ മററുള്ളവരുടെ ഐശ്വര്യത്തിന്ന് നിദാനമാണെന്ന് കരുതി അവരേയും സംരക്ഷിക്കണം. യന്ത്രങ്ങളോട് കാണിക്കുന്ന നീതിയും ദയവും പോലും തൊഴിലാളിയോട് കാണിക്കാത്ത വ്യവസായി മനുഷ്യനാണെന്ന് പറഞ്ഞുകൂടാ. തൊഴിലാളികളുടെ ക്ഷേമങ്ങൾക്കായി വേണ്ടപ്രകാരത്തിൽ ശ്രദ്ധിച്ചാൽ പണിമുടക്കും പ്രകടനങ്ങളും ഉണ്ടാകയില്ല. ഹൃദയശൂന്യമായ ചൂഷണം സന്മാർഗ്ഗനിയമങ്ങളുടെ ഗൗരവമായ ലംഘനമാണ്.

നിസ്സാരകാര്യങ്ങളാണ് വളരെ ഗൗരവാവഹമായിത്തീരുന്നത്. മില്ലുടമകൾ, പ്രത്യേകിച്ചും ഇരുമ്പും സിമൻറും ഉല്പാദിപ്പിക്കുന്ന മില്ലുടമകൾ ശ്രദ്ധിക്കേണ്ട ഒരു പ്രധാന കാര്യമാണ് അവരുടെ തൊഴിലാളികൾക്ക് കണ്ണട കൊടുക്കുകയെന്നത്. ധാരാളം തൊഴിലാളികൾ കണ്ണിന് കേടുപററിയവരായിത്തീരുന്നത് ജോലിസ്ഥലത്ത് അവരുടെ കണ്ണിന് വേണ്ട രക്ഷ നൽകാത്തതുകൊണ്ടാണ്. കണ്ണിന് വല്ല തകരാറും പററിയാൽ ഉടൻതന്നെ വിദഗ്ദ്ധന്മാരെക്കൊണ്ട് ചികിത്സിപ്പിക്കാൻ ഏർപ്പാടുണ്ടാകണം. അല്ലെങ്കിൽ കേടുപററാത്ത കണ്ണും താനേ കേടുള്ളതായിത്തീരും.

ഇതുപോലെ നിസ്സാരങ്ങളെന്നു കരുതുന്ന പലതും വലിയ ആപൽക്കാരികളാണെന്ന് കരുതണം. ആ വക കാര്യങ്ങളിൽപോലും ഒരു തൊഴിലാളിക്ക് രക്ഷാബോധം ഉളവായാൽ അവൻ മില്ലുടമയുടെ അഭ്യുദയകാംക്ഷിയായി പ്രവർത്തിക്കും.

---

## 15. സോഷ്യലിസ്റ്റ്കൾക്ക് ഒരു സന്ദേശം.

സോഷ്യലിസ്റ്റ്കളുടെ ആദർശവും ഉദ്ദേശവും വളരെ മെച്ചപ്പെട്ടതുതന്നെ. ജന്മികളേയും മുതലാളികളേയും അവസാനിപ്പിച്ച് സമ്പത്തും സൌകര്യങ്ങളും എല്ലാവർക്കും തുല്യമായി വിതരണം ചെയ്തു ജനങ്ങളെ സന്തുഷ്ടരാക്കണമെന്നുള്ളതാണ് അവരുടെ ലക്ഷ്യം. ദരിദ്രലക്ഷങ്ങളുടെ കഷ്ടതകളിൽ അവർക്കനുകമ്പയുണ്ട്. ചില പ്രവർത്തകർ ഏററവും ആത്മാർത്ഥതയുള്ളവരാണ്. ഇമ്മാതിരി സേവനങ്ങൾക്കായിട്ടാണ് അവരിൽ ചിലർ ജീവിതം ഉഴിഞ്ഞുവെച്ചിട്ടുള്ളത്. തങ്ങൾക്കും സാധുക്കളുടെ കഷ്ടതയിൽ സഹതാപമുണ്ടെന്ന് കാണിക്കുവാനായി ഈ പ്രസ്ഥാനത്തിൽ ചേർന്നിട്ടുള്ള ചിലരുമുണ്ട്. അവർക്ക് യഥാർത്ഥമായ സന്മനസ്സോ ജാഗ്രതയോ മനസ്ഥിതിയോ ഈ വിഷയത്തിൽ കാണുകയില്ല

"ചക്രവർത്തികളും രാജാക്കന്മാരും മുതലാളികളും ഞങ്ങൾക്കാവശ്യമില്ല" എന്ന് സോഷ്യലിസ്റ്റ്കൾ പറയുന്നു. "കുട്ടികളുടെ വിദ്യാഭ്യാസം സ്റ്റേററ് നിറവേററിക്കൊള്ളും. പൊതുപാചകശാലയിൽനിന്നും ഞങ്ങൾ ഏവർക്കും ഭക്ഷണം നൽകും. സിനിമ കാണാനുള്ള ടിക്കററ് ഞങ്ങൾ കൊടുക്കും. ജനങ്ങളുടെ രക്ഷ ഞങ്ങൾ നടത്തും. ഓരോരുത്തരുടേയും വാസനകൾക്കും കഴിവുകൾക്കും സ്വഭാവത്തിനും അനുസരിച്ചുള്ള പ്രവൃത്തി എല്ലാവരും ചെയ്യട്ടെ. ജനങ്ങൾക്ക് പഠിക്കാനും വിനോദിക്കാനും കളിക്കാനും രസിക്കാനും വേണ്ടുവോളം വിശ്രമവേളകൾ കിട്ടും. അവർ ഏററവും സന്തുഷ്ടരായിരിക്കും. ദുഃഖങ്ങളും പ്രയാസങ്ങളും അവർക്കുണ്ടാകയില്ല. അവർക്ക് വേണ്ടുവോളം ഭക്ഷണസാധനങ്ങൾ സുലഭമായിരിക്കും."

ഈ തത്വശാസ്ത്രം വളരെ നന്നായിട്ടുണ്ട്. പക്ഷേ ഈ തത്വശാസ്ത്രം വിരോചനന്റേതാണ്. കേവലം മാംസത്തിന്റെ വേദാന്തമാണത്. അവരുടെ ലക്ഷ്യം സുഖസമൃദ്ധമായ ജീവിതമത്രെ. ഈ സുഖസമൃദ്ധമായ ജീവിതമാകട്ടെ സമാധാനത്തിന്റേയും ഈശ്വരബോധത്തിന്റേയും ശത്രുവാകുന്നു. അപ്പത്തിനും ജാമിനും ഒരുവനെ സമ്പൂർണ്ണനും അമരനും ആക്കിത്തീർക്കുവാൻ കഴികയില്ല. ഒരുവനെ മുക്തി നൽകുവാൻ അതിന് കഴിവില്ല. ശാശ്വതസത്യത്തെക്കുറിച്ചുള്ള ജ്ഞാനം നൽകുവാൻ അതിന് സാദ്ധ്യമല്ല. സമുദായത്തിന്റെ അടിസ്ഥാനം, ശരീരം, മനസ്സ്, ബുദ്ധി, ഈ പ്രപഞ്ചം മുഴുവൻ എന്നിവയുടെ പശ്ചാത്തലം ആത്മാവാകുന്നു, അമരനായ ജീവനാകുന്നു. അത്തരത്തിൽ ഒരു മൂലവും ആധാരവും ഉണ്ടെന്നുള്ള വസ്തുത നിഷേധിക്കയോ ജീവിതത്തിന്റെ പരമലക്ഷ്യമായി സാക്ഷാൽക്കാരത്തെ അംഗീകരിക്കാതിരിക്കയോ ചെയ്യുന്ന പ്രസ്ഥാനം ഏതായിരുന്നാലും ശരി അത് ക്ഷണികമാണെന്നേ പറയേണ്ടു.

രാജ്യങ്ങൾ, ദേവസുന്ദരികൾ, ദീർഘായുസ്സ്, ദേവലോകസൌഭാഗ്യങ്ങൾ മുതലായ അഭികാമ്യങ്ങളെല്ലാം നിഷേധിക്കയും, ശാശ്വതസത്യം അഥവാ ജീവിതത്തിന്നതീതമായ അവസ്ഥ അതായത് കാര്യകാരണങ്ങൾക്കും നന്മതിന്മകൾക്കും അതീതമായിരിക്കുന്ന അവസ്ഥ എന്താണെന്ന് അറിയണമെന്ന് ശാഠ്യം പിടിക്കയും ചെയ്ത നചികേതസ്സിനെപ്പോലുള്ള ബുദ്ധിമാന്മാരെയാണ് ലോകത്തിന്നാവശ്യമായത്. "ഈ സമസ്തലോകങ്ങളുടേയും സമ്പത്ത് മുഴുവനും കൂടി ഉണ്ടായാൽ എനിക്ക് അമരത്വം സിദ്ധിക്കുമോ? ദയവായി അമൃതാവസ്ഥ പ്രാപിക്കുവാനുള്ള മാർഗ്ഗം എനിക്കുപദേശിച്ചാലും. ലോകത്തിലെ സമ്പത്തായ സമ്പത്തെല്ലാംകൂടി തന്നാലും എനിക്കതുവേണ്ട" എന്ന് തന്റെ ഭർത്താവായ യാജ്ഞവൽക്യമുനിയോട് സധൈര്യം പ്രഖ്യാപിച്ച മൈത്രേയയെപ്പോലുള്ള വിവേകികളെയാണ് ലോകത്തിന് അത്യാവശ്യമായിരിക്കുന്നത്.

അഹംഭാവവും, രാജസികദാർഷ്ട്യവും, വാക്സ്ഥിരതയില്ലായ്മയും നയവഞ്ചകത്വവും മററും രാജ്യത്തിനോ സമുദായത്തിനോ ഒരു നന്മയും ചെയ്യുകയില്ല.

നിസ്വാർത്ഥസേവകന്മാർക്ക് കർമ്മയോഗം, വേദാന്തം, ഭക്തിയോഗം എന്നീ സമന്വയയോഗവിജ്ഞാനം ഉണ്ടായിരിക്കണം.

അവർ യമനിയമങ്ങളും സത്യം, അഹിംസ, ബ്രഹ്മചര്യനിഷ്ഠ മുതലായവ അനുസരിക്കുന്നവരും ആയിരിക്കണം. അവക്ക് ആത്മനിയന്ത്രണവും ലളിതജീവിതവും ക്ഷമയും സഹനശക്തിയും ഉണ്ടായിരിക്കണം. അവർ കുറച്ചു കാലം ഏകാന്തജീവിതം നയിച്ച് ജപം കീർത്തനം, ധ്യാനം, പ്രാണായാമം എന്നിവ ബ്രഹ്മനിഷ്ഠനായ ഒരു ഗുരുവിന്റെ കീഴിൽ അഭ്യസിക്കേണ്ടതാകുന്നു. ഈ ഗുണങ്ങളെല്ലാം സമ്പാദിച്ച ശേഷമാണ് അവർ സേവനരംഗത്തിറങ്ങേണ്ടത്. അപ്പോൾ മാത്രമേ അവക്ക് പ്രയോജനകരമായ വല്ലതും ചെയ്യാനാകൂ.

സാമൂഹ്യതിന്മകളെല്ലാം പരിഹരിക്കുവാൻ സോഷ്യലിസത്തിന് സാധിച്ചെന്നു വരികയില്ല. മനുഷ്യന് പരിപൂർണ്ണസമാധാനവും ആനന്ദവും കൈവരുത്തുവാൻ അതിന് കഴിയുന്നില്ല. മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിയന്ത്രിക്കുന്നതിനും, മനുഷ്യന്റെ അവിദ്യയെ ഇല്ലാതാക്കുകയും അനശ്വരതയുടെ വിജ്ഞാനം നേടുകയും ചെയ്യുന്നതിന് സഹായിക്കുന്ന ശിക്ഷണം യാതൊന്നാണോ, അതിനുള്ള തത്വശാസ്ത്രം ഏതൊന്നാണോ അതിന്നു മാത്രമേ യഥാർത്ഥമായ ആനന്ദത്തിലേക്കും ശാശ്വതമായ സൌഖ്യത്തിലേക്കും അമരത്വത്തിലേക്കും നയിക്കുവാനാകൂ.

ഈ ലോകം മുഴുവനും സോഷ്യലിസംകൊണ്ട് നിറക്കണമെന്നാണ് സോഷ്യലിസ്റ്റ്കളുടെ ആഗ്രഹം. അങ്ങിനെ ചെയ്യുന്നതിന് വളരെയേറെ അവർ പണിപ്പെടുന്നുമുണ്ട്. ലോകമാകെ ഭൌതികസിദ്ധാന്തം പ്രചരിപ്പിക്കണമെന്നുള്ളതാണ് ഭൌതികവാദികളുടെ ഉദ്ദേശം. ഇത് സാദ്ധ്യമാണോ? അല്ല; ഒരിക്കലുമല്ല. എല്ലാ പ്രസ്ഥാനങ്ങളുടേയും പിന്നിൽ ഈശ്വരന്റെ ഇച്ഛയാണുള്ളത്. ഈശ്വരന്റെ അനുമതിയും പിന്തുണയും ഏത് പ്രസ്ഥാനത്തിനാണോ ഉള്ളത്, ആ പ്രസ്ഥാനമേ വിജയിക്കൂ. ധർമ്മവും നീതിയും ഏത് പ്രസ്ഥാനത്തിനുണ്ടോ, ഭൌതികവും ആദ്ധ്യാത്മീകവുമായ ഏററവും കൂടുതൽ നന്മ വരുത്തുവാൻ കഴിവുള്ളത് ഏത് പ്രസ്ഥാനത്തിനാണോ, ആ പ്രസ്ഥാനം ദീർഘകാലം വിജയിക്കും. അതല്ലാതെ അഹന്തയിൽനിന്നും ഉടലെടുക്കുന്ന ഏത് പ്രസ്ഥാനവും ഇന്നല്ലെങ്കിൽ നാളെ നശിക്കയേയുള്ളൂ. ഈ വസ്തു എപ്പോഴും സ്മരിക്കുക. അത് നല്ലതുപോലെ മനസ്സിലാക്കുക.

# 16. ആത്മനിയന്ത്രണം.

ഇന്ത്യാചരിത്രത്തിന്റെ പുരാതനകാലം മുതല്ക്കുള്ള സംസ്കാരത്തിലെ കാതലായ കാൎയ്യം ആത്മനിയന്ത്രണവും ഇന്ദ്രിയവികാരങ്ങളുടെ മേലുള്ള ആധിപത്യവും ആകുന്നു. ഇന്ത്യയുടെ സാന്മാൎഗ്ഗികമായ അസ്ഥിവാരത്തിന്റെ ഭദ്രതയാണ് ഇന്ത്യ നിരവധി സംസ്കാരങ്ങളുടെ ക്രൂരമായ ആക്രമണങ്ങളെയെല്ലാം അതിജീവിച്ചുപോന്നതിന്റെ രഹസ്യം. ലൈംഗികവികാരങ്ങളുടെ നിയന്ത്രണമാണ് മററു വികാരങ്ങളേയും നിയന്ത്രിച്ചുനിൎത്തുന്നത്.

നമ്മുടെ നാട്ടിലെ അതിശീഘ്രമായ ജനസംഖ്യപ്പെരുപ്പം ഭക്ഷണദാരിദ്ര്യവും അതിൽനിന്നും രക്ഷനേടുന്നതിനുവേണ്ടി വിദേശങ്ങളിൽനിന്നും വേണ്ടത്ര ഭക്ഷണസാധനങ്ങൾ ഇറക്കുമതി ചെയ്യുന്നതിനുവേണ്ട ഭാരിച്ച ധനവ്യയവും ആണ് നമ്മുടെ ദേശീയ നേതാക്കന്മാരെ ജനനനിയന്ത്രണത്തിനും കുടുംബസംവിധാനത്തിനും വേണ്ടി ഊൎജ്ജസ്വലമായ പ്രവൎത്തനങ്ങൾക്ക് നിർബ്ബന്ധിതരാക്കിയത്. പത്രങ്ങളും ഡോക്യുമെന്ററി ഫിലിമുകളും അതുപോലെ പുതുതായി ആരംഭിച്ച ഏതാനും ജനനനിയന്ത്രണക്ലിനിക്കുകളും ഇപ്പോൾ ജനസംഖ്യ പെരുകുന്നതിനെ ശക്തിയായി എതിരിടേണ്ടതിന്റെ ആവശ്യകതയെ വീണ്ടും വീണ്ടും ശക്തിമത്തായി എടുത്തുകാട്ടി വാദിക്കുന്നുമുണ്ട്.

പതിനെട്ടാം നൂററാണ്ടിന്റെ ആരംഭഘട്ടത്തിൽ ഇന്ത്യയിലെ ജനസംഖ്യ 100 മില്യന് താഴെയായിരുന്നു. അതേ ശതാബ്ദത്തിന്റെ മദ്ധ്യഘട്ടമായപ്പോൾ അതു് 130 മില്യനായി വൎദ്ധിച്ചു. പത്തൊമ്പതാം നൂററാണ്ടിന്റെ പകുതിയായതോടെ ജനസംഖ്യ പിന്നേയും പെരുത്തു് 150 മില്യനായിത്തീൎന്നു. ഇപ്പോൾ കഴിഞ്ഞ ആറു് കൊല്ലത്തിനിടയിൽ ആ ജനസംഖ്യ അതിന്റെ ഇരട്ടിയായി (360 മില്യൻ)ട്ടുണ്ടു്. (അതിനുശേഷം നടന്ന സെൻസസു് പ്രകാരം ഇനിയും ഈ സംഖ്യ വൎദ്ധിച്ചിട്ടുണ്ടാവണം.)

ഈ അമിതമായ ജനപ്പെരുപ്പം ഇന്ത്യയിൽ മാത്രമല്ല മിക്കവാറും ലോകം മുഴുവൻതന്നെയും ഉണ്ടായിട്ടുണ്ടു് മാൽത്തൂസിന്റെ പ്രവൎത്തനത്തിനു് വിധേയമായ പല യൂറോപ്യൻ രാജ്യങ്ങളും ഇതിൽപെടും. ഉദാഹരണത്തിനു് ഇററലിയെത്തന്നെ പരിശോധിക്കുക. അവിടെ അമിതമായ ജനപ്പെരുപ്പം രാജ്യത്തിന്റെ ഒരു

പ്രശ്നമായിത്തീർന്നിരിക്കയാണ്. ഐക്യരാജ്യങ്ങളുടെ കൃഷിഭക്ഷ്യ സംഘടനകളുടെ ഡയറക്ടർ ജനറാളായ ബോയിഡ് ഓർ പ്രഭുവിന്റെ അഭിപ്രായത്തിൽ ലോകത്തിലെ ഇപ്പോഴത്തെ ജനസംഖ്യയായ 1600 മില്യൻ 12-ാം ശതകത്തിന്റെ അവസാനത്തോടുകൂടി 3200 മില്യനായി വർദ്ധിക്കുമെന്നാണ് കാണുന്നത്.

## ജനസംഖ്യയെ എങ്ങിനെ നിയന്ത്രിക്കാം?

കോടിക്കണക്കിനുള്ള ഈ ജനസമൂഹത്തെ ലോകം എങ്ങനെ തീററിപ്പോററും? പുരോഗമിച്ച കാർഷിക സമ്പ്രദായങ്ങൾ ഉണ്ടായിട്ടും തരിശുഭൂമികളെ വിളഭൂമികളാക്കി മാററിയിട്ടും കൂടി ഇപ്പോഴത്തെ ജനസംഖ്യാവർദ്ധനവിനനുസരിച്ച് ഭക്ഷ്യോല്പാദനത്തിന് കിടപിടിയ്ക്കാൻ പററുന്നില്ല. അതിനാൽ ജീവിതനിലവാരം ഇന്നത്തേതിലും താഴാതിരിക്കണമെങ്കിൽ, രാജ്യം പട്ടിണിയ്ക്ക് വിധേയമാകാതിരിക്കണമെങ്കിൽ, ഭക്ഷണക്ഷാമവും തജ്ജന്യമായ കെടുതികളും വന്നു ചേരാതിരിക്കണമെങ്കിൽ ജനസംഖ്യയുടെ വർദ്ധനവിനെ തടയുകതന്നെ വേണം. ഐക്യരാജ്യങ്ങളുടെ പ്രത്യേക ഏജൻസികൾ ഇതിന് ഒരു ദീർഘകാല പരിഹാരം കണ്ടെത്തുന്നതിനുവേണ്ടി അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടിരിക്കയാണ്.

ഐക്യരാഷ്ട്രജനസംഖ്യാകമ്മിററി—അതിലെ ഒരൊററ മെമ്പറെങ്കിലും ആദ്ധ്യാത്മികപ്രബോധം ഉള്ളവനാണോ എന്ന സംഗതി സംശതംതന്നെയാണ്. ഇപ്പോൾ ഏഷ്യയ്ക്കും അതിപൗരസ്ത്യദേശത്തിനുമുള്ള സാമ്പത്തിക കമ്മിററിയുടെ സഹായത്തോടുകൂടി പ്രവർത്തിച്ചുകൊണ്ടിരിക്കയാണ്.

ജനസംഖ്യയെ നിയന്ത്രിയ്ക്കണമെന്നുള്ളതു് താത്വികമായി വളരെ ശരിതന്നെ. അതിന് സംശയമൊന്നും ഇല്ല. പക്ഷെ അതെങ്ങിനെ വേണം? കുടുംബസംവിധാനത്തിന്റെ പുരോഗമിച്ച മാർഗ്ഗത്തിൽക്കൂടി. അതുകൊണ്ട് നാമെന്താണ് മനസ്സിലാക്കേണ്ടതു്? ആ ചോദ്യത്തിനുത്തരം ഇന്ത്യയുടെ ആരോഗ്യമന്ത്രി രാജകുമാരി അമൃതകൗർ പറഞ്ഞിട്ടുള്ളതിങ്ങനെയാണ്. "നമ്മുടെ നാട്ടിലെ അഭ്യസ്തവിദ്യരായ കൂട്ടർ പ്രധാനമായി ചിന്തിക്കുന്നതു് നഗരവാസികളേയും വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള സ്ത്രീപുരുഷന്മാരേയുമാണ്. ദരിദ്രരായ ഏതാനും ചില ഗ്രാമീണസ്ത്രീകളേയും ഇക്കൂട്ടത്തിൽസാമൂഹ്യപ്രവർത്തകന്മാർക്ക് പട്ടണങ്ങളിൽ കണ്ടെത്താൻ കഴിയുമായിരിക്കും

പട്ടണങ്ങളിലാണല്ലോ ജനനനിയന്ത്രണ പ്രസ്ഥാനങ്ങൾ പ്രവൎത്തിക്കുന്നതു്. എന്നാൽ ഈ പ്രവൎത്തകന്മാരുടെ ശ്രദ്ധയിലുള്ളതു് പാശ്ചാത്യരാജ്യങ്ങളിലെ ജനങ്ങളുടെ ഇടയിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ള ജനനനിയന്ത്രണോപകരണങ്ങളിൽ മാത്രമാണു്. ഈ വീക്ഷണത്തോടു് യോജിക്കുവാൻ ഞാൻ തികച്ചും അസമൎത്ഥയാകുന്നു''. കുടുംബസംവിധാനം എങ്ങനെ നടപ്പിലാക്കാം എന്നുള്ളതിനു് ഏകസ്വരത്തിൽ ലഭിക്കുന്ന സമാധാനം ഗൎഭനിരോധ ഉപകരണങ്ങൾ ഉപയോഗിക്കുക എന്നായിരിക്കും. ശ്രീ. അമൃത കൌറിനെപ്പോലുള്ള ചുരുക്കം ചില വ്യക്തികൾ ഒഴിച്ചാൽ മററു അഭ്യസ്തവിദ്യരായ നേതാക്കന്മാരെല്ലാംതന്നെ നമ്മുടെ പൂൎവ്വിക സമ്പത്തിനെ അവഗണിക്കയോ അതിൽ അനൽപനീയമായ അജ്ഞത പ്രദൎശിപ്പിക്കയോ ചെയ്തിട്ടു് കണ്ണുമടച്ചു് മക്കടസ്വഭാവം പാശ്ചാത്യസമ്പ്രദായങ്ങളെ അനുകരിക്കുന്നതു് പരമ ദയനീയമെന്നേ പറയേണ്ടു.

## ഉത്തമ പരിഹാര മാൎഗ്ഗം.

വൈദികാചാൎയ്യന്മാർ ശിഷ്യന്മാൎക്കു് അഖണ്ഡ ബ്രഹ്മചൎയ്യം നിൎബ്ബന്ധമാക്കിയിരുന്നു. അവരുടെ അദ്ധ്യയനം പൂൎത്തിയായശേഷം അവരെ വിവാഹിതരാകുന്നതിനും ഉപദേശിച്ചിരുന്നു. വിഷയസുഖത്തെ ഉദ്ദേശിച്ചല്ല അങ്ങിനെ ചെയ്തിരുന്നതു്. സന്താനപരമ്പര നിലനിൎത്തുന്നതിനുവേണ്ടി മാത്രം. ആത്മനിയന്ത്രണം അവൎക്കു് സന്മാൎഗ്ഗശക്തിയും ആത്മീയ ദൎശനവും പ്രദാനം ചെയ്തിരുന്നു. ആത്മനിയന്ത്രണം മൂലം അവർ ധാൎമ്മികപരിപക്വത നേടുകയും ബുദ്ധിശക്തി വൎദ്ധിപ്പിക്കുകയും ചെയ്തിരുന്നു.

ജനസംഖ്യാവൎദ്ധനവിനെ തടയുന്നതിനു് വാസ്തവത്തിൽ ആത്മനിയന്ത്രണത്തേക്കാൾ മെച്ചമായ മാൎഗ്ഗമൊന്നുമില്ല. ആദ്ധ്യാത്മികതയുടെ പശ്ചാത്തലത്തിൽ തഴമ്പിച്ച ഭാരതീയ ജനസമൂഹത്തിനിടയിൽ ഗൎഭനിരോധ പ്രചരണവും ജനന നിയന്ത്രണ ക്ലീനിക്കുകളും എത്രത്തോളം ഉണ്ടായിരുന്നാലും അതൊന്നും ഫലപ്രദമാകയില്ല. ആത്മനിയന്ത്രണമാൎഗ്ഗമല്ലാതെ മറെറാരു വിധ മാൎഗ്ഗങ്ങളും ഇന്ത്യയിലെന്നല്ല ലോകത്തിലൊരിടത്തുംതന്നെ ധാൎമ്മികമായോ ആദ്ധ്യാത്മികമായോ വിജയകരമാവാൻ പോകുന്നില്ല.

കുടുംബസംവിധാനത്തിന് ഗർഭനിരോധ ഉപകരണങ്ങൾ ഉപയോഗിക്കുന്നതിനെ ഇന്ത്യയിൽ ഒന്നാമതായി ഏററവും സംഘടിതമായി എത്രയും ശക്തിമത്തായി എതിർത്തതു് മഹാത്മാ ഗാന്ധിയാണ്. ഈ കൃത്രിമ ഉപാധികൾ വിവാഹിതരെ സ്വതന്ത്രമായി വഴിപിഴപ്പിക്കുന്നുവെന്നുമാത്രമല്ല അവിവാഹിതരെ അശ്ലീലവും അശുദ്ധവുമായ മാർഗ്ഗങ്ങൾ അവലംബിക്കുന്നതിന് പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഗ്രാമീണ ജനത സാന്മാർഗ്ഗിക നിയന്ത്രണം പരിശീലിക്കയാണെങ്കിൽ അവർക്ക് തങ്ങളുടെ കുടുംബങ്ങളുടെ വലിപ്പം കുറക്കുവാൻ ഗർഭനിരോധ ഉപകരണങ്ങളിൽക്കൂടി സാധിക്കുന്നതിനേക്കാൾ മെച്ചമായ കഴിവുണ്ടാകുന്നതാണെന്ന് ഗാന്ധിജി പ്രസ്താവിച്ചിട്ടുണ്ട്. കൃത്രിമ മാർഗ്ഗങ്ങൾ അവലംബിക്കുന്നതു് തിന്മ സഹായവിലയ്ക്കു് വാങ്ങുന്നതിന് തുല്യമാണെന്നും രോഗത്തിനേക്കാൾ നികൃഷ്ടമാണതിന്റെ ഫലമെന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

## വിചിത്രമായ പ്രതിഷേധം.

മഹാത്മജി ഇങ്ങനെ പ്രസ്താവിച്ചുകഴിയുന്നതിനുമുമ്പുതന്നെ പ്രമാണികളായ പല നേതാക്കന്മാരും ഡോക്ടർമാരും നിയമജ്ഞന്മാരും അഭ്യസ്തവിദ്യരും എന്തിന് അദ്ദേഹത്തിന്റെ ഏററവും അടുത്ത അന്തേവാസികളിൽ ചിലരുപോലും, ആത്മനിയന്ത്രണം സ്ത്രീപുരുഷന്മാരിലുള്ള വികാരങ്ങളെ ഗൗരവാവഹമായി ഇളക്കിവിടുമെന്നും അതു് ആപൽക്കരമായ ഭവിഷ്യത്തുകൾ വരുത്തിക്കൂട്ടാനിടയുണ്ടെന്നും പറഞ്ഞു്, അദ്ദേഹത്തെ കഠിനമായി എതിർക്കാനാണ് തുനിഞ്ഞതു്. മനുഷ്യർ കൂട്ടത്തോടെ ഭ്രാന്തന്മാരാകുമെന്നും അവരുടെ മാനസിക പ്രവണതകൾ തെറിച്ചുപോകുമെന്നും അവർ മന്ദന്മാരും മൂഢന്മാരുമായിത്തീരുമെന്നും മററുമാണ് അവർ ഘോഷിച്ചതു്. ഈ ആരോപണങ്ങളെല്ലാം അടിസ്ഥാനരഹിതമാണെന്നും ആത്മനിയന്ത്രണത്തിനെതിരായുള്ള കരിശ്ശുയുദ്ധത്തെ നേരിടുന്നതിൽ അവർക്കുള്ള ലജ്ജാവഹമായ ഭീതിയല്ലാതെ മറെറാന്നുമല്ല അവരുടെ ആ എതിർപ്പിന്റെ പിന്നിലുള്ളതെന്നും വിദഗ്ദ്ധരായ ശാസ്ത്രജ്ഞന്മാരും ഡോക്ടർമാരും എല്ലാ മതങ്ങളിലുമുള്ള നിരവധി ധർമ്മഗ്രന്ഥങ്ങളും വേണ്ടുവോളം തെളിയിച്ചിട്ടുള്ളതാണ്. ശ്രദ്ധേയമായ അത്തരം ചില അഭിപ്രായങ്ങളെ ഉദ്ധരിക്കുന്നതിന് നമുക്ക് പാശ്ചാത്യരുടെ

പ്രസ്താവനകൾതന്നെ തെരഞ്ഞെടുക്കാം. അവരാണല്ലൊ മാൽത്തുസിൻെറ പ്രമാണങ്ങളെ പിന്താങ്ങുന്ന കൂട്ടർ. നമ്മുടെ അഭ്യസ്തവിദ്യക്കാകട്ടെ അവരുടെ സ്വന്തം ധർമ്മഗ്രന്ഥങ്ങളേക്കാൾ മതിപ്പ് ഇക്കൂട്ടരുടെ അഭിപ്രായങ്ങൾക്കാണ്.

## ബ്രഹ്മചര്യം ദോഷകരമല്ല.

ലണ്ടനിലെ റോയൽ കോളേജ് പ്രൊഫസർ സർ ലയണൽ ബീൽ പറയുന്നു. "ബ്രഹ്മചര്യം ഒരു കാലത്തും ഒരു മനുഷ്യനും ദോഷം ചെയ്തിട്ടില്ല. ബ്രഹ്മചര്യം മനസ്സിൻെറ ഒരളവോളം ശാരീരികമായ പ്രകടനമാണെങ്കിൽ അതൊരിക്കലും അനുഷ്ഠിക്കുവാൻ പ്രയാസമുള്ളതല്ല."

ബീലിൻെറ ഈ അഭിപ്രായത്തെ പിന്താങ്ങിക്കൊണ്ട് പ്രൊഫസർ ഓസ്റ്റർബു പറയുന്നതിങ്ങനെയാണ്. "ലൈംഗിക വാസന അത്ര അന്ധമായ ശക്തിയുള്ളതല്ല. അതു് നിയന്ത്രിയ്ക്കാൻ കഴിയാത്തവിധം അത്ര ശക്തിമത്തല്ല. ധാർമ്മികശക്തിയും യുക്തിയുംകൊണ്ട് നിശ്ശേഷം കീഴടക്കാൻ കഴിയുന്നതാണ് ലൈംഗികവാസന. ഈ സ്വയം സേവനത്തിൻെറ പ്രതിഫലം നവോന്മേഷവും അരോഗദൃഢതയും ആണെന്ന് അവൻ മനസ്സിലാക്കണം."

"ബ്രഹ്മചര്യം മനുഷ്യനെ കെടുത്തുന്നില്ല" എന്ന അഭിപ്രായത്തോട് സർ ആൽഡ്രൂ ക്ലിക്കും യോജിക്കുന്നുണ്ട്. അതു് അഭിവൃദ്ധിയെ തടസ്ഥപ്പെടുത്തുന്നില്ലെന്നും പ്രത്യുത ശക്തിയും ബുദ്ധിയും വർദ്ധിപ്പിക്കുകയേ ചെയ്യുന്നുള്ളു എന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു.

പ്രശസ്തനായ അമേരിക്കൻ കമ്യൂണിസ്റ്റ് മിസ്റ്റർ ജോസഫ എച്ച്. ജെ. സ്പെൻഗ്ലാർ ബ്രഹ്മചര്യം ജനനനിയന്ത്രണത്തിന് സമുചിതമായ ഒരു പരിഹാരമാണെന്നാണ് പ്രസ്താവിച്ചിട്ടുള്ളതു്.

ഗാന്ധിജി തൻെറ സ്വ ജീവിതമാതൃകയിൽക്കൂടിയാണ് അദ്ദേഹത്തിൻെറ വിമർശകന്മാർക്ക് മറുപടി നൽകിയിരുന്നതു്. അദ്ദേഹത്തിൻെറ ആത്മകഥയിൽ അദ്ദേഹം ഇങ്ങനെ പ്രസ്താവിക്കുന്നു—

"ഞാൻ 1906ലാണ് ബ്രഹ്മചര്യാവ്രതം ആരംഭിച്ചതു്. ഈശ്വരൻെറ രക്ഷാശക്തിയിൽ എനിയ്ക്ക് വളരെ ശ്രദ്ധയുണ്ടായി. അതിനുശേഷം ഏറെക്കുറെ ആത്മനിയന്ത്രണം എനിയ്ക്ക് സാധിച്ചു.

ഗാന്ധിജി അനുഭവസമ്പന്നനായിരുന്നു. അദ്ദേഹം സംസാരിച്ചിരുന്നതെല്ലാം തന്റെ അനുഭവത്തിൽനിന്നുമായിരുന്നു. അദ്ദേഹത്തിന്റെ തത്വശാസ്ത്രങ്ങളൊന്നും ചാരുകസേലാ പ്രസംഗങ്ങളായിരുന്നില്ല. ജീവിതത്തിന്റെ എല്ലാ വശങ്ങളിലും വിജയത്തിന് കാരണമായ മുഖ്യ ഗുണം ബ്രഹ്മചര്യമാണെന്ന് അദ്ദേഹം കൂടുതൽ ശക്തിയായി വിശ്വസിച്ചിരുന്നു. ആദ്ധ്യാത്മിക പരിപൂർണ്ണത സിദ്ധിക്കുന്നതിന് ചിന്തയില്ല, വാക്കില്ല, പ്രവൃത്തിയില്ല. പൂർണ്ണബ്രഹ്മചര്യം ആവശ്യമാണെന്ന് അദ്ദേഹം പ്രസ്താവിക്കുന്നു എല്ലാ ജ്ഞാനേന്ദ്രിയങ്ങളുടേയും നിയന്ത്രണമാണ് പൂർണ്ണ ബ്രഹ്മചര്യമെന്നാണ് അദ്ദേഹത്തിന്റെ അഭിമതം. പരിപൂർണ്ണ ബ്രഹ്മചാരിയ്ക്കു അസാദ്ധ്യമായി യാതൊന്നുമില്ല.

പുരാണ കഥകളിൽ പറയുന്ന വിധത്തിൽ ഭീഷ്മരും, ഹനുമാനും, ലക്ഷ്മണനും ഉണ്ടായിരുന്ന നൈഷ്ഠിക ബ്രഹ്മചര്യം പാലിക്കുവാൻ ബഹുജനങ്ങൾക്ക് സാദ്ധ്യമല്ലെങ്കിലും അവരുടെ ശാരീരികവും സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ വളർച്ചയ്ക്കു പരിപാവനവും പൂർണ്ണനിയന്ത്രിതവുമായ ദാമ്പത്യജീവിതം അത്യാവശ്യമാകുന്നു. ഉന്നത ബുദ്ധിമാനും മികച്ച ആത്മീയ പ്രബുദ്ധനുമായ ബർണാഡ് ഷാ ഈശ്വരവിശ്വാസിയായിരുന്നെങ്കിലും സംഘടിത മതങ്ങളിൽ വിശ്വാസമില്ലാത്തവനായിരുന്നു. അദ്ദേഹം സർവ്വലോക സമ്മതമായ സത്യത്തെ അവലംബിച്ചിരുന്നു. അദ്ദേഹത്തിന്റെ ഭാഷയിൽ പറഞ്ഞാൽ "നമ്മുടെ ആശകളെ നിയന്ത്രിച്ചില്ലെങ്കിൽ അതു് നമ്മെത്തന്നെ പരിപൂർണ്ണമായും നശിപ്പിക്കും.

ജനസംഖ്യാവർദ്ധനവിനെ ഫലപ്രദമായി തടയുവാനുള്ള ഒരു പാധിയെന്ന നിലയ്ക്കു ആത്മനിയന്ത്രണത്തിനുള്ള ശക്തിയിൽ സംതൃപ്തിയില്ലാതെ ചിലർ അതിനെ എതിർക്കുന്നുണ്ട്. ആത്മനിയന്ത്രണം ഒരാദർശമായി സ്വീകരിക്കാമെങ്കിലും ഒരു വർഷത്തിനിടയിൽ ഒരൊററ പ്രാവശ്യം വിഘ്നം വരുത്തിയാൽ ഗർഭധാരണത്തിൽ നിന്നും രക്ഷപ്പെടുവാൻ കഴിയാതെ വരുമെന്നുള്ളതുകൊണ്ടുതന്നെ ജനന നിയന്ത്രണത്തിന് ഖണ്ഡിതമായ ഒരു പരിഹാരമായി അതു് സ്വീകരിക്കാൻ കഴികയില്ലെന്നാണ് അവരുടെ ഭീതി. പക്ഷെ ഗൃഹസ്ഥാശ്രമികൾക്ക് തന്നത്താൻ ഇതു് പരിശോധിച്ചു് സ്വന്തതീർപ്പു് കല്പിക്കാവുന്നതാണ്. പക്ഷെ ഒന്നു് തീർച്ചയാണ്. ശുദ്ധവും

സുനിയന്ത്രിതവും ചിട്ടയോട്ട് കൂടിയതുമായ ദാമ്പത്യജീവിതത്തിനു ഈ പ്രശ്നം ഒട്ടുമുക്കാലും പരിഹരിക്കാനാകുമെന്നുള്ളതു് തീച്ചയാണ് അതിനു് സംശയമില്ല.

## കൃത്രിമോപാധികളുടെ ആപത്തു്.

"എൻെറ അഭിപ്രായത്തിൽ നാം നമ്മുടെ സംസ്കാരപാരമ്പര്യത്തിനോട്ട് ആത്മാത്ഥത പുലത്തുകയാണെങ്കിൽ സ്വാഭാവികമായി ത്തന്നെ നമ്മളിലുളവാകുന്ന മാഗ്ഗങ്ങളിൽക്കൂടി നമ്മുടെ നാട്ടിൽ ജനന നിയന്ത്രണത്തിനു് വേണ്ട പ്രചോദനം നൽകുവാൻ നമുക്ക് സാധിക്കും. ഒരുപക്ഷെ നമ്മുടെ യോഗികളും മഹഷികളും ഉപദേശിച്ചിട്ടുള്ള ബ്രഹ്മചയ്യശക്തിയെപ്പററി ലോകത്തിൽ മറെറാരു രാജ്യത്തിലും പ്രചാരമില്ലായിരിക്കാം. നമ്മുടെ നാട്ടിലെ ജനസംഖ്യപ്പെരുപ്പത്തിനെ എതിരിട്ടു് ജയിക്കുന്നതിനുള്ള മുഖ്യമായ ആയുധമാണ് ആത്മനിയന്ത്രണം. സ്ത്രീകൾക്കും പുരുഷന്മാക്കും ഈ ആയുധംതന്നെ മതി. പുരുഷന്മാരുടെ കായ്യത്തിൽ പ്രത്യേകിച്ചും ഈ ആയുധംതന്നെ വേണം. സാധാരണക്കാരനായ ഒരുവനു് കൃത്രിമ ഉപാധികളായിരിക്കും സുഗമമായി തോന്നുന്നതു്. അതിനാൽ അത്തരം സാധനങ്ങൾക്കായിരിക്കും വളരെ പ്രചാരമുണ്ടാകുക. ഞാനതിനെ ഒരപകടസൂചനയായിട്ടാണ് കാണുന്നതു്. എന്തെന്നാൽ എപ്പോഴും നേരായ മാഗ്ഗത്തിനു് മാത്രമെ മോക്ഷത്തിലെത്തിയ്ക്കുവാൻ സാധിയ്ക്കുയുള്ളൂ. മനുഷ്യൻ തന്നിലുള്ള മൃഗീയാസക്തികളെ ജയിക്കുന്നതിനുള്ള ചിന്തയിൽ ഒരിക്കലും മനുഷ്യത്വം പ്രദശിപ്പിക്കുന്നില്ല എന്നാണ് എൻെറ അഭിപ്രായം". (ഹരിജൻ)

ഇന്നത്തെ ഭൌതികവാദത്തിനോടെതിരിടുന്ന വിഷയത്തിൽ ഭാരതത്തിലെ സ്ത്രീകൾക്ക് ഒരു വലിയ പങ്കു് വഹിക്കാനുണ്ട്. അവരാണ് നമ്മുടെ സമുദായത്തിൻെറ ആദ്ധ്യാത്മിക സ്വഭാവം വളരെ കാലങ്ങളായി നിലനിത്തിക്കൊണ്ടുവന്നിട്ടുള്ളതു്. അവരുടെ വാസന സ്വാഭാവികമായും ആത്മീയമാകുന്നു, അവർ ആധുനിക തത്വശാസ്ത്രത്തിനോട്ട് യോജിച്ചുപോകണമെന്നു് പറയുന്നതു് ഭംഗിയല്ല. മഹാത്മജി ഒരു തലമുറക്കാലം മുമ്പുതന്നെ ഇങ്ങനെ എഴുതിയിരിക്കുന്നു—"എൻെറ അഭിപ്രായത്തിൽ നമ്മുടെ സ്ത്രീജനങ്ങളെ കൃത്രിമരീതിയിലുള്ള ജനനനിയന്ത്രണോപകരണങ്ങൾ ഉപയോഗി

ക്കുന്നതിന് അനുകൂലികളാകണമെന്ന് പറയുന്നത് അവരോട് കാണിക്കുന്ന അപമര്യാദയാണ്. നമ്മുടെ സ്ത്രീകളിൽ ഭൂരിപക്ഷവും അവരുടെ മാന്യതയ്ക്കു യോജിക്കാത്ത ഈ ദുരുപദേശം തിരസ്കരിക്കുമെന്നുള്ളതിൽ എനിയ്ക്കു് തെല്ലും സംശയമില്ല ''

കൃത്രിമ സമ്പ്രദായത്തിൽക്കൂടിയുള്ള ജനന നിയന്ത്രണത്തിന്റെ അപായകരവും മര്യാദാവിഹീനവുമായ അനന്തരഫലങ്ങളെപ്പററി നമ്മുടെ നാട്ടിലെ നേതാക്കന്മാർ മനസ്സിലാക്കേണ്ട സമയം വളരെ അതിക്രമിച്ചിരിക്കുന്നു. തന്നേയുമല്ല ബ്രഹ്മചര്യത്തിന്റെ സന്ദേശവും ശൈശവ വിവാഹങ്ങൾ അവസാനിപ്പിക്കലും ശുദ്ധവും ആരോഗ്യകരവുമായ ജീവിതം നയിക്കലും രാജ്യവ്യാപകമായി, പ്രത്യേകിച്ചും ഗ്രാമങ്ങളിൽ—എന്തെന്നാൽ യഥാർത്ഥമായ ഭാരതം അവരുടെ ഗ്രാമങ്ങളിലാണ്, സ്ഥിതിചെയ്യുന്നത്—പ്രചരിപ്പിക്കേണ്ടതു് ഏററവും അനിവാര്യമായിരിക്കുന്നു. ശ്രീ. അമൃതകൌർ നമ്മുടെ ആരോഗ്യവകുപ്പിന്റെ മന്ത്രിയായതു് നമ്മുടെ ഭാഗ്യമാണ്. അവക്കെതിരായ പ്രചരണവേലകൾക്കിടയിലും അവർ സുധീരം ഉൽഘോഷിക്കുന്നതു് നോക്കുക—"നമ്മുടെ രാജ്യത്തിൽ കൃത്രിമരീതിയിലുള്ള ജനന നിയന്ത്രണോപായങ്ങൾ തികച്ചും അപ്രായോഗികമാണ്. നമ്മുടെ ജനങ്ങളുടെ അജ്ഞതയും ശാസ്ത്രീയമായ വൈദ്യസഹായത്തിന്റെ കുറവും ഔഷധങ്ങളുടെ വിലക്കൂടുതലും മററുമാണതിന്റെ കാരണങ്ങൾ. പാശ്ചാത്യ രാജ്യങ്ങളിൽ വളരെക്കാലമായി ഗർഭനിരോധത്തിനു് കൃത്രിമമായ പല ഉപകരണങ്ങളും പ്രയോഗിച്ചു വരുന്നുണ്ടെങ്കിലും അവ ശാരീരികമായോ മാനസികമായോ സാന്മാർഗ്ഗികമായോ ഒരിക്കലും വിജയിച്ചിട്ടില്ലെന്നു് വിളിച്ചുപറയുവാൻ ഞാൻ സന്നദ്ധയാണ്. അവ സദാചാരത്തിന്റെ നിലവാരം വളരെ താഴ്ത്തുകയും സ്ത്രീകളും പുരുഷന്മാരും മനുഷ്യസമുദായത്തിന്റെ സന്താനോല്പാദനത്തിനുള്ള അടിസ്ഥാനപരമായ ഉത്തരവാദിത്വത്തെ അവഗണിക്കുകയും ചെയ്യുന്നുണ്ട്. വർദ്ധിച്ചുവരുന്ന ജനസംഖ്യാപ്രശ്നത്തെ നിയന്ത്രിക്കുന്നതിനു് ജനന നിയന്ത്രണം ഭാരതത്തിനു് ഇന്നത്യാവശ്യമായിരിക്കേ ഞാനെത്ര കാലം ജീവിച്ചിരിക്കുന്നുവോ അത്രയും കാലം രാഷ്ട്രത്തിന്റെ ആരോഗ്യകരമായ ജീവിതത്തിനുവേണ്ടി പട്ടണങ്ങളിലും ഗ്രാമങ്ങളിലുമുള്ള രോഗികളുമായും കഷ്ടതയനുഭവിക്കുന്നവരുമായും കൂടുതൽ കൂടുതൽ അടുത്തു് പെരുമാറുന്നതിനും ഞാൻ ശ്രമിക്കും. കൃത്രിമമായ ഈ മാർഗ്ഗങ്ങളെ

അവലംബിക്കുന്നതു് തീച്ചയായും ആത്മഹത്യാപരമായ നടപടി യാണെന്നും ഞാൻ കൂടുതൽ ദൃഢമായി വിശ്വസിക്കുന്നു."(ഹരിജൻ)

എന്തായിരുന്നാലും വ്യക്തികൾക്കു് ജീവിതത്തിൽ ആദ്ധ്യാത്മികമായ ഒരു വീക്ഷണവും ഉദ്ദേശദാർഢ്യവും ഇല്ലെങ്കിൽ ആത്മനിയന്ത്രണം വിജയിക്കയില്ലെന്ന കാര്യം പ്രത്യേകം ശ്രദ്ധാർഹമാണു്. അമിതമായ ജനപ്പെരുപ്പത്തെ തടയാൻ മാത്രമല്ല, ജീവിതത്തിൻെറ നിലവാരം ഉയത്തുന്നതിനും രാഷ്ട്രത്തിൻെറ സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ വളച്ചയ്ക്കും ആത്മനിയന്ത്രണം മാത്രമാണു് മൌലികമായ ഏക പരിഹാരമാർഗ്ഗം. ആത്മനിയന്ത്രണത്തിൻെറ അസന്നിദ്ധമായ വിജയം താൻതന്നെ മാതൃകയായിരുന്നു ലോകത്തിനു് കാണിച്ചുകൊടുക്കേണ്ട ചുമതല ഭാരതത്തിനുള്ളതാണു്.

---

## 17. സിനിമാ പ്രശ്നം.

സിനിമ ഒരു തിന്മയായി പരിഗണിച്ചുകൊള്ളണമെന്നില്ല. സാധാരണ സന്ദർശകന്മാരുടെ കണ്ണിനും, ആരോഗ്യത്തിനും ഹാനിയുണ്ടാക്കുന്നതിനു് സിനിമ കാരണമായേക്കാം. എന്നാലും അതല്ല സിനിമയെ അപലപിക്കുന്നെങ്കിൽ അതിനുള്ള കാരണം ജനങ്ങളുടെ വികാരങ്ങളെ ഉദ്ദീപിപ്പിക്കുന്നതിനും, കാമ ക്രോധാദി തിന്മകളിലേക്കു് അവരുടെ ശ്രദ്ധയെ തിരിച്ചുവിടുന്നതിനും, അസാന്മാർഗ്ഗികതയും നാസ്തികയും വളത്തുന്നതിനും ഇടയാക്കുന്നവിധത്തിലുള്ള ചിത്രങ്ങൾ പ്രദർശിപ്പിക്കുന്നതും, അവ കാണുന്നതും, നല്ലതാണെന്നു പറയുവാൻ നിവൃത്തിയില്ല. ജനങ്ങളിൽ സാധാരണയായി സാന്മാർഗ്ഗിക നിയമങ്ങളേയും സംസ്കാരിക ശീലങ്ങളേയും ലംഘിച്ചു നടക്കാനുള്ള ഒരു ദുർവ്വാസന കണ്ടുവരാറുണ്ടു്. അതിനു സിനിമ പ്രേരകമാകുന്നതും സഹായകമാകുന്നതും അനഭിലഷണീയംതന്നെയാണു്. എന്നാൽ ആദ്ധ്യാത്മികവും മതപരവും വിദ്യാഭ്യാസപരവും സാംസ്കാരികവുമായ ചിത്രങ്ങൾ ഒരിക്കലും അക്കൂട്ടത്തിൽ പെടുകയില്ലെന്നുതന്നെയല്ല അവ എപ്പോഴും പ്രോത്സാഹനാർഹവും ആകുന്നു.

---

## 18. ദൈവികേതര പ്രസ്ഥാനങ്ങൾ.

ആത്മാഭിമാനപ്രസ്ഥാനം ലോകത്തിനാകമാനം ഒരനുഗ്രഹമാകുന്നു. ഈ പ്രസ്ഥാനത്തിൽപ്പെട്ട ഓരോ അംഗവും പരസ്പരം ബഹുമാനിയ്ക്കുകയും എല്ലാ ജീവന്മാരേയും സ്വന്താത്മാവായി കരുതുകയും ചെയ്യണം. അയാൾ മനസാ വാചാ കർമ്മണാ ഒരു ജീവിയേയും ഉപദ്രവിക്കരുത്. ഇത്ര മഹത്തും ആത്മോദ്ധാരകവുമായ ഒരു പ്രസ്ഥാനത്തിൻെറ സ്ഥാപകൻ അഭിവന്ദനീയൻതന്നെയാണ്.

പക്ഷേ അതിൻെറ അംഗങ്ങൾ രാമായണം മുതലായ പുണ്യഗ്രന്ഥങ്ങൾ ശത്രുതയും വെറുപ്പും മൂലം ദഹിപ്പിക്കയാണെങ്കിൽ, അന്യന്മാരിൽനിന്ന് നിർബ്ബന്ധിച്ചും അധികാരപൂർവ്വവും ആദരവ് ആവശ്യപ്പെടുകയാണെങ്കിൽ, മററുള്ളവരെ പലതരത്തിലും ഉപദ്രവിക്കുകയാണെങ്കിൽ, അവരുടെ ആ സംഘടന ഒന്നാന്തരം പിശാചിൻെറ സംഘടനയായിരിക്കും. അത്തരം പ്രസ്ഥാനത്തിൻെറ സ്ഥാപകൻ രാവണൻെറ ജ്യേഷ്ഠനോ കംസൻെറ അമ്മാവനോ ആയിരിക്കും. അംഗങ്ങളാവട്ടെ ബകൻ, തൃണാവൎത്തൻ, വ്യോമൻ, കേശിൻ മുതലായവരുടെ പുനർജ്ജന്മമായിരിക്കും.

ജസ്റ്റീസ്പാർട്ടി നല്ലൊരു സംഘടനയാകുന്നു. ഒരുവനോട് നിയമവിരുദ്ധമായി പെരുമാറുമ്പോഴും, ന്യായവിരുദ്ധമായി ഒരുവനെ അക്രമിക്കയോ അവൻെറ മുതൽ തട്ടിപ്പറിക്കയോ ചെയ്യുമ്പോഴും, ഏതൊരുവൻ നീതി ആവശ്യപ്പെടുന്നുവോ അവൻ അതിലെ മെമ്പറാണ്. ആരു് നീതി സ്ഥാപിക്കാനായി പ്രവൎത്തിക്കുന്നുവോ ആരു് തൻെറ ശക്തിയും സമ്പത്തും സമയവും എന്നല്ല ജീവിതം തന്നേയും ഈ മഹത്തായ കാര്യത്തിനുവേണ്ടി വിനിയോഗിക്കുന്നുവോ അവർ ഈ പാർട്ടിയിലെ അംഗങ്ങളാണ്. അയാൾ ഭൂമിയിലെ ദേവനാണ്. അയാൾ അതിവേഗം അമരത്വം പ്രാപിയ്ക്കും.

പക്ഷേ ഉപദ്രവങ്ങൾ ഉണ്ടാക്കാനും, വെറുപ്പ്, വിദ്വേഷം, അസൂയ, ശത്രുത, കക്ഷിഭേദം, സ്വാൎത്ഥലാഭം, സങ്കുചിത മനോഭാവം, വക്രത, ക്രൂരത മുതലായ തിന്മകൾ ഉളവാക്കാനും ശ്രമിക്കുന്ന ഏതൊരുവനും യഥാൎത്ഥത്തിൽ രാക്ഷസനെന്നുതന്നെ കരുതണം.

അവൻെറ ബുദ്ധി മായ ബാധിച്ചതാണ്. ഭൂമിയിലെ ഏററവും ദുഷ്ടനായ മനുഷ്യൻ അവനായിരിക്കും.

വെറുപ്പ്, വിദ്വേഷം, സ്വാർത്ഥത മുതലായവയിൽനിന്നും ഉടലെടുക്കുന്ന ഇത്തരം ദൈവികേതര സ്ഥാപനങ്ങൾ ക്ഷണഭംഗുരങ്ങളായിരിക്കും. അവയ്ക്ക് ജീവിയ്ക്കാൻ സാദ്ധ്യമല്ല. കാരണം അവയ്ക്ക് ആത്മീയമായ അടിസ്ഥാനമില്ല എന്നതുതന്നെ. അവ ലോകത്തിന് നന്മചെയ്യുന്നതിനുപകരം തിന്മ വളത്തുകയാണ് ചെയ്യുന്നതു്.

ഭഗവാനേ! അവിടുന്ന് ഇത്തരത്തിൽ ജീവിക്കുന്നവക്ക് ശുദ്ധബുദ്ധിയും പരിശുദ്ധതയും ജ്ഞാനവും ആത്മീയശക്തിയും ആന്തരികപ്രകാശവും നൽകി അവരെ തിന്മയുടെ മാർഗ്ഗത്തിൽനിന്നും പിന്തിരിപ്പിച്ച് നന്മയുടെ നല്ല പാതയിൽക്കൂടി ചരിപ്പിക്കുവാൻ ഒട്ടും അമാന്തം വരുത്താതിരിക്കണേ! അവർ വിരോചനൻെറ അനുയായികളാകാതിരിക്കട്ടെ. ദയവായി അവരെ മൂടിയിരിക്കുന്ന മായാവലയത്തെ നീക്കം ചെയ്യുക. അവരെ യോഗികളും യോഗിനികളും ആക്കിത്തീത്താലും. അവർ ഭാരതവഷത്തിൻെറ ഉൽകൃഷ്ട സന്താനങ്ങളായി തീരട്ടെ. പരിപാവനവും പുരാതനവുമായ ആയ്യാവത്തത്തിലെ ഉപനിഷത്തുക്കൾ കാണിച്ച യോഗിവയ്യന്മാരും ഋഷികളും അവരിൽനിന്നുയരട്ടെ.

---

## 19. ഗോസംരക്ഷണം.

ഭാരതത്തിൽ പശുക്കൾക്ക് എല്ലാ കാലത്തും മാതാവിൻെറ സ്ഥാനമാണുള്ളതു്. ഐശ്വയ്യത്തിൻെറ അമ്മയാണ് പശു. പശുവിനെക്കൊണ്ടുള്ള വിവിധങ്ങളായ ഉപകരണങ്ങൾ ഗണിച്ചിട്ടാണ് പശുവിനെ കാമധേനുവായി ഇന്നും കരുതുന്നതു്. അതിൻെറ പാലും പാലിൽനിന്നുണ്ടാകുന്ന വിവിധ ഗോരസങ്ങളും മനുഷ്യസമുദായത്തിന് അനുപേക്ഷണീയമാണ്. പലേ കർഷക പ്രവൃത്തികൾക്കും ആവശ്യമായ കാളകളെ പ്രദാനം ചെയ്യുന്ന പശു കൃഷിയ്ക്കാവശ്യമായ ചാണകവും ഗോമൂത്രവും തരുന്നു. അതു് കൃഷിവളം മാത്രമല്ല ഒന്നാംതരം ഔഷധംകൂടിയാണ്. ചാണകം ഉണക്കി

വിറകായി ഉപയോഗിക്കുന്നവരും ധാരാളമുണ്ടു്. ചത്ത പശുക്കളുടെ തോലും എല്ലും വളരെ ഉപയോഗങ്ങൾക്കു് എടുത്തുവരുന്നു. പശുവിനെ സംരക്ഷിക്കുന്നതു് ഹിന്ദുക്കൾ ഒരു യജ്ഞമായി കരുതുന്നതു് വെറുതെയല്ല. ഏററവും പാവനമായ ഒരു വളത്തുമൃഗമാണു് പശു. അതിനാൽ അങ്ങനെയുള്ള പശുക്കളെ ഉപദ്രവിക്കയോ കൊല്ലുകയോ ചെയ്യുന്നതു് വലിയ അപരാധമായി കരുതുന്നതിൽ ഒട്ടും തെററില്ല. മനുഷ്യസമുദായത്തിന്റെ ആരോഗ്യകരമായ വളച്ചയ്ക്കും ഉൽക്കർഷത്തിനും വേണ്ടി നാം ഗോ പരിപാലനം ചെയ്യേണ്ടതാണു്.

ഗോ സംരക്ഷണം നമ്മുടെ രാജ്യത്തിൽ വിഗണിച്ചതായി കാണുന്നു. ഗോ സംരക്ഷണം അധഃപതിച്ചിരിക്കുകയാണു്. അവയെ വേണ്ടവിധം സംരക്ഷിക്കുന്നില്ലെന്നു് മാത്രമല്ല അവയെ കൊന്നു നശിപ്പിയ്ക്കുകയും ചെയ്യുന്നു. അതു് ലോകത്തിനോടു് കാണിക്കുന്ന ക്രൂരതയാണു്; പശുക്കളെ മനുഷ്യസഹജമായ പ്രേമത്തോടുകൂടിത്തന്നെ വളത്തണം. സ്നേഹവും ദയയും നിറഞ്ഞ മനോഭാവത്തോടുകൂടി നാം പശുക്കളെ ശുശ്രൂഷിക്കയും ആരോഗ്യകരമായവിധം പോഷിപ്പിക്കയും ചെയ്യേണ്ടതാണു്. മനുഷ്യനു് കൂടുതൽ കാലം ജീവിയ്ക്കാനും ശക്തി സംഭരിയ്ക്കാനും ആവശ്യമായ പോഷകങ്ങൾ പശുക്കളാണു് നമുക്കു് തരുന്നതു്. സർവ്വോപരി ആത്മീയമായ ഒരു ഐക്യതാബോധം അവയിൽ നാം കാണുകയും വേണം. ഗോ സംരക്ഷണപ്രാധാന്യം രാജവ്യാപകമായ പ്രചരണം അർഹിക്കുന്ന ഒന്നാണു്.

# ഭാഗം 3.

# യുവജനതയെപ്പററി

## 20. യുവജനക്ഷേമം.

എല്ലാ ക്ഷേമ പ്രവത്തനങ്ങളിലും ഏററവും പ്രഥമഗണനീയ മായി എനിയ്ക്കു് തോന്നുന്നതു് നമ്മുടെ ഗ്രാമങ്ങളിലും നഗരങ്ങളിലും ജീവിക്കുന്ന സഹോദരങ്ങളിൽ ശുദ്ധമായ ഈശ്വരപ്രേമം ഉണത്തുകയെന്നതാണ്. ജനങ്ങളെ അന്ധവിശ്വാസികളാക്കണമെന്നല്ല ഇതിൻെറ അത്ഥം. കേവലം നിരീശ്വരന്മാരായിത്തീരുന്നതിനെ നാം തടയുകയും യഥാത്ഥത്തിൽ ഈശ്വരൻ എവിടെ എങ്ങനെ നമുക്കു് കാണപ്പെടുന്നു എന്ന ആത്മബോധം അവരിൽ വളത്തുകയും ചെയ്യുകയാണ് വേണ്ടതു്. ശരിയായ ആസ്തികൃബോധം ഉണ്ടാക്കി സവ്വശക്തനിൽ ഭക്തിയും പ്രേമവും വളത്തി സ്വാത്ഥരഹിതമായി ജീവിച്ചു് ലോകത്തെ സേവിക്കുവാൻ കഴിയുന്നതാണ് ഈശ്വരഭക്തിയിലേക്കുള്ള മാഗ്ഗം.

ഒരിക്കൽ വേണ്ടുംവിധത്തിൽ അടിത്തറ കെട്ടിയാൽ പിന്നെ മേൽപ്പുരയുടെ പണി വളരെ വേഗം നടക്കുമെന്നു് എനിയ്ക്കു് വിശ്വാസമുണ്ടു്. ഉദാഹരണമായി പറയുന്നതായാൽ കുററം ചെയ്യുന്നതു് ഇല്ലാതാകയും നിയമവും സമാധാനവും നിഷ്പ്രയാസം സ്ഥാപിതമാകുന്നതുമാണ്. താൻ വിശ്വസിക്കുകയും ആരാധിക്കുകയും ചെയ്യുന്ന ഭഗവാൻ അവർ ചതിയ്ക്കാനോ ഉപദ്രവിക്കുവാനോ ഉദ്ദേശിക്കുന്ന ആളിലും സ്ഥിതിചെയ്യുന്നുണ്ടെന്നു് ക്രമേണ ജനങ്ങൾ അറിഞ്ഞുതുടങ്ങുമ്പോൾ അവരുടെ ദുഷ്പ്രവൃത്തികളിൽനിന്നും താനേ അവർ വിരമിച്ചുകൊള്ളും.

ഇതു് സാധിക്കുവാനുള്ള ഏററവും നല്ല മാഗ്ഗം ക്ഷേമകേന്ദ്രങ്ങളിലോ അതുപോലെ പയ്യാപ്തമായ മററു് സ്ഥലങ്ങളിലോ പതിവായി യോഗങ്ങൾ കൂട്ടുകയാണെന്നു് എനിയ്ക്കു് തോന്നുന്നു. ഗാന്ധിജി നടത്താറുണ്ടായിരുന്ന പ്രാത്ഥനായോഗങ്ങളാണ് എൻെറ സ്മരണയിൽ വരുന്നതു്. ഇത്തരത്തിലുള്ള യോഗങ്ങൾ എന്തുകൊണ്ടു്

ഗ്രാമങ്ങളിലും നഗരങ്ങളിലും നടത്തിക്കൂടാ? ഗാന്ധിജിയുടെ ശരീരം നമ്മുടെ ഇടയിൽനിന്നും അപ്രത്യക്ഷമായിരിക്കാം. പക്ഷേ അതുകൊണ്ട് അദ്ദേഹത്തിൻെറ പ്രാർത്ഥനായോഗവും അദ്ദേഹത്തിൻെറ കൂടെ അപ്രത്യക്ഷമാകണമെന്നില്ലല്ലോ. ഇപ്പോഴും ഈ ആശ്രമത്തിലും ദിവ്യജീവനസംഘത്തിൻെറ ആയിരക്കണക്കിലുള്ള കേന്ദ്രങ്ങളിലും ജനങ്ങൾ നിത്യേന വൈകുന്നേരം ഒന്നിച്ചു കൂടിയിരുന്ന് ഭഗവന്നാമങ്ങൾ കീർത്തിക്കുകയും ധർമ്മഗ്രന്ഥങ്ങൾ പാരായണം ചെയ്യുകയും ആത്മീയവിഷയങ്ങളെപ്പററി ചർച്ചകൾ നടത്തുകയും ചെയ്യുന്നില്ലേ?

യുവജനങ്ങളെ തിന്മയിൽനിന്നും പിന്തിരിപ്പിക്കയും നന്മയുടെ മാർഗ്ഗത്തിൽക്കൂടി സഞ്ചരിപ്പിക്കുകയും ചെയ്യണം. എല്ലാ വിധത്തിലുള്ള അനർഹമായ സാഹിത്യങ്ങളും അവർ വായിക്കാതിരിക്കണം. പ്രത്യേകിച്ചും വിദേശങ്ങളിൽനിന്ന് ഇറക്കുമതി ചെയ്യപ്പെടുന്ന വില കുറഞ്ഞ സാഹിത്യങ്ങൾ ഉപേക്ഷിക്കേണ്ടതാണ്. അവയിൽ പലതും ഇവിടെ സൌജന്യമായി വിതരണം ചെയ്യുന്നുണ്ട്. അവയിൽ അനാവശ്യമായ പലേ അശ്ലീല ചിത്രങ്ങളും വർണ്ണനകളുമുണ്ട്. അവ വായിക്കുന്നതോടെ യുവജനങ്ങൾ തലവരായിത്തീരുന്നു. മേൽ പറഞ്ഞ യോഗങ്ങളിൽ സന്മാർഗ്ഗിക ജീവിതത്തിൻെറ ആവശ്യകതയേയും ഗുണങ്ങളേയും പററി ചർച്ച ചെയ്യാവുന്നതാണ്. അതേ സമയം അനഭിലഷണീയമായ സാഹിത്യങ്ങൾ കമ്പോളങ്ങളിൽ നിന്നും ദൂരത്താനുള്ള നടവടികൾ സ്വീകരിക്കയും ചെയ്യാം. സിനിമ മുതലായവയുടെ കാര്യത്തിലും ഇതുതന്നെ ചെയ്യാവുന്നതാണ്. ഒരു വിദ്യാർത്ഥി സിനിമ കാണുവാൻ പോകുന്നതായാൽ അതു് അവൻെറ വിജ്ഞാനത്തെ വർദ്ധിപ്പിക്കുവാനും ജീവിതം ഉൽകൃഷ്ടമാക്കുവാനും സഹായിക്കുന്നതായിരിക്കണം. എൻെറ അറിവിൽ മിക്ക ഇംഗ്ലീഷ് ചിത്രങ്ങളും നാം ആഗ്രഹിക്കുന്നതിന് വിപരീതമായ വിധത്തിലുള്ളവയാണ്. ഇന്ത്യൻ ചിത്രങ്ങളിൽ അധികവും പുരാണ കഥകളെ ആസ്പദമാക്കിയിട്ടുള്ളതാണ് എന്നു് തോന്നുന്നു. അവയെ വേണ്ടവിധം പരിശോധിക്കുന്നതായാൽ നമ്മുടെ കുട്ടികൾക്കു കണ്ടുപഠിക്കത്തക്കവിധം നിർദ്ദോഷങ്ങളാണെന്ന് പറയാം.

നമ്മുടെ യുവജനതയ്ക്കു് വളരെ ആവശ്യമായതാണ് കായിക പരിശീലനങ്ങൾ. ഇതിന് എല്ലാ ക്ഷേമകേന്ദ്രങ്ങളിലും ഏർപ്പെടുത്തിയിരിക്കണം. എല്ലാ ക്ഷേമകേന്ദ്രങ്ങളിലും വ്യായാമങ്ങൾക്കു് പ്രാധാന്യം കൊടുക്കണം. ഉത്തര പ്രദേശ് ഗവമ്മെൻറു്

യോഗവിദ്യയ്ക്ക് വിദ്യാലയങ്ങളിൽ പ്രാധാന്യം നൽകിക്കാണുന്നതിൽ എനിയ്ക്ക് സന്തോഷമുണ്ട്. യോഗാസനങ്ങളും പ്രാണായാമവും സൂര്യനമസ്കാരവും ബാലികാ ബാലന്മാൎക്ക് വളരെ നന്മ ചെയ്യും. ഇവ ക്രമേണ ഹൈസ്കൂളുകളിലും കോളേജുകളിലും ആരംഭിക്കേണ്ടതാണ്.

ഇവ വിദ്യാലയങ്ങളിൽ മാത്രം നടത്തിയാൽ പോരാ. എല്ലാ ഗ്രാമക്ഷേമകേന്ദ്രങ്ങളിലും തുടങ്ങി ഗ്രാമീണരിൽ യോഗസംസ്കാരം വളൎത്തണം. യോഗാസനങ്ങളും മററും അവരേയും പരിശീലിപ്പിക്കേണ്ടതാകുന്നു. ശാരീരികമായ വളൎച്ചക്കും (പ്രത്യേകിച്ചും ആന്തരികശുദ്ധിക്ക്) സഹായിക്കുന്നതിന് യോഗവിദ്യയേക്കാൾ മെച്ചമായ മറെറാരു വ്യായാമപദ്ധതിയുമില്ല.

വീട്ടും നാട്ടും ശുചിയായും ഭംഗിയായും സൂക്ഷിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി ഞാനിവിടെ പ്രത്യേകിച്ച് എടുത്തുപറയേണ്ടതായിട്ടില്ല. ശുചിത്വം വ്യക്തികൾക്കുണ്ടായിരിക്കേണ്ടതുപോലെ നാം അധിവസിക്കുന്ന ഭവനങ്ങളിലും നാം പെരുമാറുന്ന പൊതുവീഥികളിലും പൊതുസ്ഥലങ്ങളിലും (വിദ്യാലയം, ക്ഷേത്രം, ക്ഷേമകേന്ദ്രങ്ങൾ മുതലായവ) ഉണ്ടായിരിക്കണം. ശുചിത്വം എവിടെയുണ്ടോ അവിടെ ഭഗവാൻെറ സാന്നിദ്ധ്യം തീൎച്ചയായും ഉണ്ടാകും. നമ്മുടെ ശരീരം ഭഗവാൻെറ ക്ഷേത്രമാണെന്നു കരുതി എത്രയും നിൎമ്മലമായി സൂക്ഷിക്കുക. ആരോഗ്യവും ഐശ്വൎയ്യവും സന്തോഷത്തേയും സമാധാനത്തേയും നൽകുന്നതാണെന്ന് ഓൎമ്മിക്കുക.

---

## 21. ഇന്ത്യയിലെ വിദ്യാഭ്യാസപരിഷ്കാരം.

പൂൎവ്വികകാലങ്ങളിൽ ഭാരതത്തിന് ലോകത്തിൻെറ ആചാൎയ്യസ്ഥാനമായിരുന്നു ഉണ്ടായിരുന്നത്. അന്ന് യോഗവും ആത്മീയതയും അവരുടെ ജീവശ്വാസമായിരുന്നു. അതായിരുന്നു നമ്മുടെ പാരമ്പൎയ്യസ്വത്ത്. മഹത്തായ സമ്പത്ത്! പാശ്ചാത്യരുടെ ശാസ്ത്രപരമോ ഭൗതികമോ ആയ ചിന്തകൾ സാവധാനത്തിൽ ഇന്ത്യയിലേക്ക് ചോൎന്നു പകൎന്നു. പക്ഷെ ഏതെങ്കിലും അൎത്ഥത്തിൽ അതിനുള്ള കാരണം ഭാരതീയരുടെ പോരായ്മകളായിരുന്നില്ല.

ഇന്ത്യയുടെ ആദ്ധ്യാത്മികമായ പശ്ചാത്തലമാണ് അവളുടെ സാമൂഹികമഹിമയെ പലപ്പോഴും ഭംഗപ്പെടുത്തുവാൻ ശ്രമിച്ച ശാസ്ത്രീയവും ഭൌതികവുമായ നിറപ്പകച്ചക്കെതിരായി നിരന്തരം എതിർത്തിട്ടുള്ളത്. അതെന്തായാലും പാശ്ചാത്യസംസ്കാരമോ ശാസ്ത്രമോ വരുത്തിയിട്ടുള്ള വിനകൾ വളരെ വലുതാണ്. നമ്മുടെ വിദ്യാലയങ്ങളിലും കോളേജുകളിലും മുഖ്യമായി ഏപ്പെട്ടത്തേണ്ടത് യുവജനതയുടെ ഹൃദയങ്ങളിൽ അവരെ യഥാർത്ഥമനുഷ്യരാക്കി വളർത്തുന്ന ആദ്ധ്യാത്മികവിജ്ഞാനം നിറക്കുകയാണെന്ന് ഞാൻ പലപ്പോഴും വിചാരിക്കാറുണ്ട്. ഞാനുദ്ദേശിക്കുന്ന യഥാർത്ഥമതം സാർവ്വലൌകികമാണ്. അതിനെ സംബന്ധിച്ച് യാതൊരു ആക്ഷേപവുമില്ല. ഓരോ മതത്തിനേയും പായൽപോലെ ചുററിപ്പൊതിഞ്ഞിരിക്കുന്നത് ഉപരിപ്ലവമായ ചില അവജ്ഞകളാണ്. അവയാണ് ഓരോ മഹാത്മാക്കളും തുറന്നുകാട്ടിയിട്ടുള്ള സത്യമാകുന്ന സൂര്യനെ ഗ്രഹണംപോലെ മറച്ചു നില്ക്കുന്നത്. മതങ്ങൾ തമ്മിലുള്ള മത്സരത്തിനും കാരണം അതുതന്നെയാകുന്നു. ലോകത്തിലുള്ള സകലമാനമനുഷ്യരും അടിസ്ഥാനപരമായി നോക്കുമ്പോൾ ഒന്നുതന്നെയാണെന്നുള്ള യാഥാർത്ഥ്യം യുവജനങ്ങളെ പഠിപ്പിക്കുകയാണെങ്കിൽ അതായത് ഇഴഞ്ഞുനടക്കുന്ന പ്രാണികളും പറക്കുന്ന ജീവികളും കൂകുന്ന പറവകളും കരയുന്ന ജന്തുക്കളും എല്ലാം തന്നോടുകൂടി ഭാഗഭാക്കാകേണ്ടവരാണെന്ന് ബോദ്ധ്യപ്പെടുത്തുകയാണെങ്കിൽ സൌഹാർദ്ദത്തിൻേറയും സമാധാനത്തിൻേറയും സാഹോദര്യത്തിൻേറയും വിത്ത് വിതച്ചു എന്ന് പറയാം.

നിരഹങ്കാരമാണ് യഥാർത്ഥമതം. ഈശ്വരൻെറ സൃഷ്ടികൾക്കുവേണ്ടി ജീവിക്കുകയാണ് ദിവ്യജീവനം. ഓരോ ഭാരതീയൻേറയും ഓരോ അംശവും അഹങ്കാരരഹിതമായിത്തീരണം. അപ്പോഴാണ് അവൾ നേടിയ രാഷ്ട്രീയപരിവർത്തനത്തിന് അർഹയാകുക. നിരഹങ്കാരബുദ്ധി കൂടുതൽ വേഗത്തിലും ഒട്ടും പ്രയാസം കൂടാതേയും ഫലിക്കുന്നത് പുരുഷനിലേക്കാൾ അധികം സ്ത്രീയിലാണ്. അവൾ സ്വാഭാവികമായിത്തന്നെ നിരഹങ്കാരിയും ആത്മീയതയുള്ളവളുമാകുന്നു. സ്നേഹം, ദയ, സഹനശക്തി, അനുകമ്പ, ബോധം മുതലായ ഒട്ടധികം ദൈവസമ്പത്തുകൾ ജന്മനാതന്നെ അവൾക്കുണ്ട്. ഭാരതീയവനിതകൾ സൌമ്യകളും വിനയവതികളുമാണ്. ധാർഷ്ട്യവും അഹന്തയും അവൾക്കറിഞ്ഞുകൂടാ. അതുകൊണ്ടാണ് ഗാന്ധിജി ഉൾപ്പെടെയുള്ള ഓരോ മഹാത്മാക്കളും അവളെ വളരെ ശ്ലാഘിക്കാറുള്ളത്.

വിദ്യാലയങ്ങളിൽ മതപഠനം നടത്തുന്നതിന് നിയമം അനുവദിക്കുന്നില്ലെങ്കിൽ പാഠ്യപദ്ധതിയ്ക്ക് പുറമെ ഒരു വിഷയമായി അതു് നടത്തേണ്ടതാകുന്നു ഗീതാപഠനം പതിവായി നടത്തേണ്ടതാണ്. ഗീതയിൽ പാണ്ഡിത്യമുള്ള ആരെങ്കിലും ആയിരിക്കണം അതു് നടത്തുന്നതു്. ആദ്ധ്യാത്മികതയുടെ സാരതത്വങ്ങളാണ് ഗീതയിൽ അടങ്ങിയിരിക്കുന്നതു്. സാർവ്വലൌകികമായ ഒരു ധർമ്മഗ്രന്ഥമെന്ന സ്ഥാനം ഗീതയ്ക്കുണ്ടു്.

ഗാന്ധീയപദ്ധതിപ്രകാരമുള്ള സാമൂഹിക പ്രവർത്തനങ്ങളിൽ വിദ്യാർത്ഥികളെ പരിശീലിപ്പിക്കുന്നതു് നല്ലതാണ്. അവർ ആഴ്ചയിലൊരിക്കലെങ്കിലും, ഞായറാഴ്ചതോറും എന്നുതന്നെ വെയ്ക്കുക, സമീപ ഗ്രാമങ്ങൾ സന്ദർശിക്കട്ടെ. അവിടെയുള്ള ഗ്രാമീണ ജനങ്ങളെ ആരോഗ്യ ജീവിതരീതികൾ പഠിപ്പിയ്ക്കട്ടെ. അതിനുള്ള പദ്ധതികൾ കാണിച്ചുകൊടുത്തു് ഗ്രാമീണരുടെ ശ്രദ്ധ ആകർഷിക്കേണ്ടതാണ്. ഗ്രാമശുചീകരണം വളരെയധികം ശ്രദ്ധ അർഹിക്കേണ്ട സേവനമാണ്. ദുരഭിമാനവും അഹന്തയും വളരാതിരിക്കുവാനും ഗ്രാമസേവനം യുവജനതയെ സഹായിക്കും. ദരിദ്രരേയും രോഗികളേയും ശുശ്രൂഷിക്കുക എന്നതു് ഗ്രാമസേവനത്തിൽ പ്രധാനപ്പെട്ട വിഷയമാണ്. വൈദ്യശാസ്ത്ര വിദ്യാർത്ഥികൾക്ക് രോഗികളെ ശുശ്രൂഷിക്കുന്നതിനുള്ള പ്രത്യേക താല്പര്യം ഉണ്ടായിരിക്കട്ടെ. അനാഥരേയും രോഗികളേയും ശുശ്രൂഷിക്കുന്നതും ആശ്വസിപ്പിക്കുന്നതും ആത്മീയമായ ധർമ്മനിർവ്വഹണംകൂടിയാണ്.

വ്യക്തികൾ നന്നാവാനുള്ള മാർഗ്ഗങ്ങളെ ഞാനെപ്പോഴും ചിന്തിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യും. ലോകം നന്നാവുന്നതു് വ്യക്തികൾ നന്നാകുമ്പോഴാണ്. വ്യക്തികൾ നന്നാകാതെ ഒരിക്കലും ലോകം നന്നാകയില്ല. ഓരോ വിദ്യാർത്ഥിയും ഗീതാ തത്വങ്ങൾ നല്ലതുപോലെ ഗ്രഹിക്കയും അതു് തന്റെ ജീവിതത്തിലും സ്വഭാവത്തിലും പകർത്തുകയും ചെയ്യട്ടെ. അവരുടെ സ്വന്ത മാതൃകാമൂലമേ മറ്റുള്ളവരെക്കൂടി അതിലേക്ക് പരിചയപ്പെടുത്താനും പരിവർത്തനം ചെയ്യാനും കഴിയു. ഓരോ ബാലനും ബാലികയും പരിപൂർണ്ണന്മാരായിത്തീരട്ടെ.

ഹാ പ്രിയപ്പെട്ട ഭാരതമാതാവേ! നമ്മുടെ മാതാവു്! നമ്മുടെ ജനനി—നമ്മെപ്പററി അഭിമാനപുളകിതയാവണം. നാം വീണ്ടും

നിദ്രയിൽനിന്നും ഉണൎന്നെഴുന്നേല്ക്കട്ടെ. അദ്ധ്യാത്മികതയുടെ ശംഖധ്വനി ഈ ലോകം മുഴുവൻ മുഴങ്ങണം. പക്ഷെ നാം പ്രേമപൂൎണ്ണരായിരിക്കണം. നിസ്വാൎത്ഥരായിരിക്കണം. നമ്മളിൽ സൌഹാൎദ്ദതയും സാഹോദൎയ്യവും വളരണം. ഈ പരീക്ഷണം വലുതാണ്. എങ്കിലും നമ്മുടെ പിന്നിൽ ഭഗവാനുണ്ട്. അവിടുത്തെ ആജ്ഞ നടക്കണം.

---

## 22. വിദ്യാഭ്യാസവും ദേശീയ പുനൎനിൎമ്മാണവും.

നമ്മുടെ ആൎഷഭാരതം ഇപ്പോഴും അവിദ്യയിലാണ്ടുകിടക്കുകയാണ്. നിരക്ഷരത്വം ഇപ്പോഴും ജനസമൂഹത്തിൽ അവശേഷിച്ചിരിക്കുന്നു. പ്രൊഫസർമാരും അദ്ധ്യാപകന്മാരും വിദ്യാൎത്ഥികളും അനദ്ധ്യായ ദിവസങ്ങളിൽ ഗ്രാമങ്ങളിലേക്കു് പോകുകയും അക്ഷരാഭ്യാസമില്ലാത്തവരെ കുറഞ്ഞപക്ഷം മാതൃഭാഷയിൽ എഴുതാനും വായിയ്ക്കാനുമെങ്കിലും അഭ്യസിപ്പിക്കയും ചെയ്യേണ്ടതാണ്. അതിനായി ഗ്രാമങ്ങൾതോറും വയോജനക്ലാസ്സുകളും നിശാപാഠശാലകളും നടത്തുവാൻ യത്നിക്കണം. അത്തരം വിദ്യാലയങ്ങളും ക്ലാസ്സുകളും നടത്തുന്നതിനുവേണ്ട സാമ്പത്തികസഹായം ചെയ്യാൻ ജന്മികളും രാജാക്കന്മാരും വ്യവസായികളും തന്നത്താൻ തയ്യാറാകേണ്ടതാണ്. ഇന്ത്യയെ യൂറോപ്പുമായും അമേരിക്കയുമായും താരതമ്യം ചെയ്തു നോക്കുക. നിരക്ഷരന്മാരുടെ സംഖ്യ മറേറതൊരു പരിഷ്കൃതരാജ്യത്തേയുംകാൾ അധികം ഇന്ത്യയിലായിരിക്കും കാണുക.

ബാലന്മാൎക്കും ബാലികമാൎക്കും വേണ്ടിയുള്ള ദേശീയ വിദ്യാലയങ്ങളും കോളേജുകളും തുറക്കണം. ബാലികാബാലന്മാൎക്കു് ശരിയായ വിദ്യാഭ്യാസം ലഭിക്കേണ്ടതാണ്. അപ്പോൾ മാത്രമേ അവരിൽ ദേശാഭിമാനം വളരൂ. സത്യത്തിൻേറയും നന്മയുടേയും മാൎഗ്ഗത്തിൽ ചരിക്കുവാൻ സഹായിക്കുന്ന വിദ്യാഭ്യാസമാണ് ശരിയായ വിദ്യാഭ്യാസം. അതു് സ്വഭാവരൂപീകരണത്തിനു് സഹായിക്കത്തക്കതായിരിക്കണം. ആത്മജ്ഞാനം നൽകുന്നതും പൂൎണ്ണത്വത്തിനു തയ്യാറാക്കുന്നതും സ്വാതന്ത്ര്യം നേടാൻ സഹായിക്കുന്നതും മാന്യമായ ജീവിതം നയിക്കാൻ കഴിവുണ്ടാക്കുന്നതുമായ വിദ്യാഭ്യാസമാണ് യഥാൎത്ഥ വിദ്യാഭ്യാസം.

ഹിന്ദുസഭകൾ, സേവാദളങ്ങൾ, സമിതികൾ, കായിക സംസ്കാരസ്ഥാപനങ്ങൾ മുതലായവ രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലും ഏർപ്പെടുത്തേണ്ടതാണ്. അവ ശരിയായി സംഘടിപ്പിക്കയും വേണം. ഈ സ്ഥാപനങ്ങൾ മുഖാന്തിരം ഹൃദയങ്ങളേയും ജീവാത്മാവിനേയും സേവിക്കുകയായിരിക്കണം നിങ്ങളുടെ ധർമ്മം. രാഷ്ട്രമെന്നും സമൂഹമെന്നും പറയുന്നതു് വിവിധ സമുദായങ്ങളും വ്യക്തികളും അടങ്ങിയതാണ്. ഓരോ വ്യക്തിയുംതന്നെ ധർമ്മം വേണ്ടതുപോലെ പരിപാലിക്കണം. അവൻ തന്റെ ധർമ്മങ്ങൾ നിറവേററുവാൻ തക്ക ആരോഗ്യവും ശക്തിയും ഉള്ളവനായിരിക്കണം. അതല്ലെങ്കിൽ രാഷ്ട്രമോ സമൂഹമോ ബലഹീനമായിത്തീരും. ക്രമേണ ക്ഷയിച്ചു് നശിക്കയും ചെയ്യും.

കുമിളപോലെയുള്ള ബാലിശമായ ഉത്സാഹങ്ങൾ പോരാ. അതുകൊണ്ടു് പ്രയോജനമൊന്നുമില്ല. യഥാർത്ഥ പ്രേമം ഉണ്ടാകണം. ഓരോ സിരയും ശരിയായ പ്രേമത്താൽ നിറഞ്ഞതാവണം. ഈ അഭിമാനം നിങ്ങൾക്കില്ലെങ്കിൽ അതു് സമുദായസേവനം മൂലം ഏററവുമധികം വളർത്തേണ്ടതാണ്. മഹാന്മാരുടേയും മഹാത്മാക്കളുടേയും ജീവിത ചരിത്രം ധാരാളമായി പഠിക്കുക. അവർ എങ്ങിനെയാണ് സമുദായത്തിനും മതത്തിനും വേണ്ടി ജീവിതം വിനിയോഗിച്ചതെന്നു് പഠിക്കണം. കുറേക്കാലം നല്ലൊരാചാര്യന്റെ കീഴിൽ പഠിക്കുക. ആചാര്യനെ ശുശ്രൂഷിക്കുക. അദ്ദേഹത്തെ ബഹുമാനിക്കുക. അനുസരിക്കുക. അനുസരണമാണ് ത്യാഗത്തിനേക്കാൾ മഹത്തായതു്. ഗുരുവിന്റെ നന്മകളും സ്വഭാവവും നിങ്ങളിൽ വളരണം. നിങ്ങൾ സ്വയം നേതാവാകാൻവേണ്ടി ആഗ്രഹിക്കരുതു്. നേതാവായിത്തീരണമെന്നു് ഓരോരുത്തനും യഥാർത്ഥത്തിൽ ആഗ്രഹിക്കുന്നുണ്ടെങ്കിൽ, നിങ്ങളുടെ ആജ്ഞാശക്തി നടക്കണമെന്നു് നിങ്ങൾ ആഗ്രഹിക്കുന്നുണ്ടെങ്കിൽ നിങ്ങളുടെ സംഘടന ബലപ്പെടുകയില്ല. നശിക്കയേയുള്ളൂ. സേവിയ്ക്കാൻ പഠിക്കുക. നിങ്ങൾക്കു് രാജ്യത്തിനും മതത്തിനുംവേണ്ടി ജീവിക്കാനും സേവിക്കാനും കഴിവുണ്ടാകും.

നല്ല ആരോഗ്യവതികളായ അമ്മമാരെ ലോകത്തിനാവശ്യമാകുന്നു. ഇന്നു് നാം ഭാരതത്തിൽ കാണുന്നതെന്താണ്? ഭീഷ്മൻ, ഭീമൻ, അർജ്ജുനൻ, ദ്രോണൻ, അശ്വത്ഥാമാ, കൃപൻ, പരശുരാമൻ

തുടങ്ങി അസംഖ്യം ധീരപരാക്രമികളെ പ്രസവിച്ച ഈ ഭാരത മാതാവു് നിർഭീകരും രണശൂരരും സാഹസികളും അതുല്യശക്തന്മാരുമായ നിരവധി രജപുത്രവീരന്മാരെ ജനിപ്പിച്ച ഈ മണ്ണിൽ ദുർബലന്മാരും ഭീരുക്കളും സ്ഥാനം പിടിച്ചിരിക്കുന്നു. ആരോഗ്യനിയമങ്ങൾ പാടെ അവഗണിച്ചിരിക്കുന്നു. രാഷ്ട്രം കഷ്ടപ്പെടുകയും അധഃപതിക്കയും ചെയ്കയാണു്. ധീരന്മാരും ആദ്ധ്യാത്മിക യോദ്ധാക്കളുമാണു് നമുക്കിന്നു് ധാരാളമായി വേണ്ടതു്. അഹിംസ, സത്യം, ആസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നീ അഞ്ചു് ഗുണങ്ങളോടുകൂടി ആത്മീയ പടയാളികളാണു് നമുക്കിന്നു് വേണ്ടിയിരിക്കുന്നതു്. അങ്ങിനെയുള്ള ധർമ്മഭടന്മാർക്കും ആത്മജ്ഞാനികൾക്കും മാത്രമേ യഥാർത്ഥ സ്വാതന്ത്ര്യം നേടുവാൻ കഴിയൂ.

വിധവകളേയും അനാഥരേയും ഗോക്കളേയും സംരക്ഷിക്കണം. യുവാക്കന്മാരായ ബിരുദധാരികൾ കാർഷികവും വ്യാവസായികവുമായ രംഗങ്ങൾ വിസ്മരിക്കരുതു്. അവർ അവരുടെ ഭൂമിയെ സംരക്ഷിക്കയും ഉല്പാദനശക്തി വർദ്ധിപ്പിക്കയും ചെയ്യേണ്ടതാണു്. ഈ വഴിക്കു് പ്രവർത്തിക്കുവാൻ വളരെ മേറെയുണ്ടു്. അവക്കു് പരാശ്രയം കൂടാതെ ജീവിയ്ക്കാൻ കഴിയും ധാരാളം സമ്പത്തുണ്ടാക്കാനും ആരോഗ്യത്തിനത്യന്താപേക്ഷിതമായ നല്ല ശുദ്ധമായ പാലും നെയ്യും വേണ്ടുവോളം നൽകി ജനങ്ങളെ സേവിക്കുവാൻ അവക്കു് സാധിക്കും.

സ്വദേശിസാധനസാമഗ്രികൾ ഉപയോഗിച്ചു് നാട്ടിലെ വ്യവസായങ്ങൾക്കു് പ്രോത്സാഹനവും ശക്തിയും നൽകാവുന്നതാണു്. നമ്മുടെ സാമ്പത്തിക സ്വാതന്ത്ര്യത്തിനു് അതുപകരിക്കും. അതു് നമുക്കു് ആവശ്യമാണുതാനും. പഞ്ചസാര, കടലാസ്സു്, സ്ഫടികം, തീപ്പെട്ടി, തുണി മുതലായ എത്രയോ സാധനങ്ങൾ നമുക്കിവിടെ നിർമ്മിക്കുവാൻ കഴിയും.

## 23. സാംസ്കാരിക വിദ്യാഭ്യാസത്തിന്റെ ആവശ്യകത.

ഭാവി പൌരന്മാരും രാജ്യത്തിന്റെ ഐശ്വര്യവും സമ്പുഷ്ടിയും കൈവരുത്തേണ്ടതും ഇന്നത്തെ തലമുറയുടെ ആശാകേന്ദ്രവും വിദ്യാ

ർത്ഥിലോകത്തിൻെറ ശരിയായ വിദ്യാഭ്യാസമാണ് ഇന്നത്തെ ആവശ്യം. വ്രണിതഹൃദയരായ ഈ രാഷ്ട്രത്തിന് ആശ്വാസം നൽകേണ്ട ഭിഷഗ്വരന്മാരാണവർ. അവരുടെ യജമാനന്മാർ അവർതന്നെയാണ്, സമൃദ്ധിയുടേയും സമാധാനത്തിൻേറയും വിത്ത് വിതയ്ക്കേണ്ടതു് അവരാണ്. സൌഹൃദവും സൌഖ്യവും വളർത്തേണ്ടതു് അവർതന്നെയാണ്. ഐക്യവും സാഹോദര്യവും പുലർത്തേണ്ടവരും അവർതന്നെ. മനുഷ്യനിൽ സ്വതവേയുള്ള ദൈവികതയുടെ പരിപൂർണ്ണത വരുത്തുകയാണ് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം. സ്വാർത്ഥബുദ്ധിയും അഹന്തയും വളർത്തുകയല്ല പിന്നെയോ തൻെറ ഹൃദയത്തെ വിശ്വവിശാലമാക്കുവാൻ പര്യാപ്തമാക്കുകയാണ് വിദ്യാഭ്യാസത്തിൻെറ ഉദ്ദേശ്യം. മാനവ ജീവിതത്തിൻെറ വിവിധ മുഖങ്ങളിൽ ഉറച്ച അഭിവൃദ്ധിയുണ്ടാക്കുവാനാണ് വിദ്യാഭ്യാസംകൊണ്ടു് വിദ്യാർത്ഥികൾക്കുണ്ടാകേണ്ട നേട്ടം. ജീവിതത്തിൻെറ എല്ലാ വശങ്ങളിലും വിദ്യാർത്ഥികൾക്ക് പരിപൂർണ്ണത വരുത്തേണ്ടതു് വിദ്യാഭ്യാസംമൂലമാണ്. വിദ്യാഭ്യാസത്തിൻെറ ഉദ്ദേശ്യം മനുഷ്യസമുദായത്തിൻെറ മൃഗീയ സ്വഭാവത്തെ നശിപ്പിച്ച് അറിവിൻെറ വെളിച്ചം പരത്തുകയാണ്. സമുദായസ്ഥിതി മെച്ചപ്പെടുത്തുകയും മനുഷ്യൻെറ ക്ഷേമത്തെ പുലർത്തുകയും ചെയ്യുന്നതിന് വിദ്യാർത്ഥികളെ സജ്ജമാക്കുന്നതു് വിദ്യാഭ്യാസമാകുന്നു. ആന്തരികമായും ബാഹ്യമായും വിദ്യാർത്ഥികൾ ഉയരുവാൻ അവരെ പരിശീലിപ്പിക്കണം. വിജ്ഞാനത്തിൻേറയും പ്രേമത്തിൻേറയും സേവനത്തിൻേറയും ശക്തികൾ സാർവ്വത്രികമായി വളർന്നുകാണുന്നതാണ് യഥാർത്ഥ വിദ്യാഭ്യാസത്തിൻെറ പരീക്ഷണം.

വിദ്യാകേന്ദ്രങ്ങൾ മുഖാന്തിരം തങ്ങളുടെ ജീവിതത്തെ ചിട്ടപ്പെടുത്തിയിട്ടുള്ള വിദ്യാർത്ഥികൾ മാത്രമാണ് സ്വഭാവ വൈശിഷ്ട്യവും ശക്തിയും സംഭരിച്ച് അവരുടെ ജീവിതം വിശ്വശാന്തിയും സാർവ്വജനീനസാഹോദര്യവും സൌമനസ്യവും കൈവരുത്തുവാൻ വേണ്ടി അർപ്പണം ചെയ്തിട്ടുള്ളതു്. കായികവും മാനസികവും ആത്മീയവുമായ തുറകളിൽ ശാസ്ത്രീയ പദ്ധതികളിൽക്കൂടി ശരിയായ അഭ്യാസങ്ങൾ സർവ്വകലാശാലകളിൽനിന്നും ലഭിച്ചിട്ടുള്ള വിദ്യാർത്ഥികളാണ് ശക്തമായ രാഷ്ട്രത്തെ പടുത്തുയർത്തി മാനവ സമുദായത്തിന് ശരിയായ ആത്മീയപരിവർത്തനം വരുത്തേണ്ടതു്.

വിദ്യാഭ്യാസകേന്ദ്രങ്ങൾ കേവലം സാങ്കേതികവും തൊഴിൽ

പരവുമായ പരിശീലനങ്ങൾ മാത്രം നൽകിയതുകൊണ്ടായില്ല. വ്യക്തിത്വത്തെ നാനാമുഖങ്ങളിൽക്കൂടി വികസിപ്പിക്കയും പോഷിപ്പിക്കയും ചെയ്യുന്ന വിദ്യാഭ്യാസമാണ് മനുഷ്യർക്ക് ഗുണം ചെയ്യുന്നത്. രാജ്യതന്ത്രജ്ഞന്മാരെയും രാഷ്ട്രീയനേതാക്കന്മാരെയും പണ്ഡിതന്മാരേയും ശാസ്ത്രകാരന്മാരെയും സൈനികനേയും മററും സജ്ജമാക്കുന്ന വിദ്യാലയങ്ങളും സർവ്വകലാശാലകളും അതു് ചെയ്യുന്നതിന് പുറമെ തത്വശാസ്ത്രകാരന്മാരേയും യോഗികളേയും വേദാന്തികളേയും വാർത്തെടുക്കേണ്ടതാണ്. ആധുനിക വിദ്യാഭ്യാസപദ്ധതിയെ സമൂലം ഉടച്ചുവാർക്കുകയാണ് ഇന്നത്തെ അതിയായ ആവശ്യം. ത്യാഗമനോഭാവം വളർത്തുവാനും ആത്മനിയന്ത്രണം ശീലിക്കുവാനും ഹൃദയശുദ്ധി വരുത്തുവാനും മററും പര്യാപ്തമായ പദ്ധതികൾ ഉൾക്കൊള്ളുന്ന ഗ്രന്ഥങ്ങൾ തയ്യാറാക്കി പാഠപുസ്തകങ്ങളാക്കേണ്ടതാണ്. മനുഷ്യനെ പരിപൂർണ്ണനും ശരിയായ ജ്ഞാനസമ്പന്നനുമാക്കുകയെന്നതു വിവിധരീതിയിലുള്ള അഭ്യാസമല്ല. പരസ്പരം വേർതിരിക്കാൻ കഴിയാത്തവയാണ് അവ. അതിൻെറ ഉദ്ദേശ്യം ബുദ്ധിയുടെ പരിശീലനമല്ല. പിന്നെയോ വ്യക്തിത്വത്തിൻെറ പ്രബുദ്ധതയാണ്. വിദ്യാർത്ഥിലോകം സാമ്രാജ്യികമഹത്വത്തിൻെറ ഉന്നതി പ്രാപിക്കട്ടെ. അവൻ സത്യത്തിൻേറയും പരിശുദ്ധതയുടേയും മേന്മ നേടട്ടെ. ബുദ്ധിയിലും വിജ്ഞാനത്തിലും സംസ്കാരത്തിലും സേവനബുദ്ധിയിലും സ്വാർത്ഥപരിത്യാഗത്തിലും സ്വഭാവ വൈശിഷ്ട്യത്തിലും സദാചാരശക്തിയിലും മനോദാർഢ്യത്തിലും അവർക്കുള്ള സ്ഥാനം ഉയർന്നതാകട്ടെ.

---

## 24. പ്രധാനാദ്ധ്യാപകരോടു്.

ഇരുളടഞ്ഞ ഭൌതികശക്തിയുടെ പ്രേരണമൂലം ഇന്നത്തെ വിദ്യാർത്ഥികളിൽ ഭൂരിഭാഗവും മതരഹിതരായിത്തീർന്നിട്ടുണ്ട്. അവരിൽ സാമ്രാജ്യിക സംസ്കാരം ലവലേശമില്ല. ശരിയായ ജീവിതത്തെപ്പററിയോ ബ്രഹ്മചര്യാതത്വങ്ങളെപ്പററിയോ അവർക്ക് ശരിയായ ധാരണയില്ല. അതിനാൽ ജീവിതായോധനത്തിൽ ഏററുമുട്ടേണ്ടിവരുമ്പോൾ അവർക്ക് വളരെ കഷ്ടപ്പെടേണ്ടിവരുന്നു.

വിദ്യാർത്ഥികളെ സദാചാരമാർഗ്ഗത്തിൽക്കൂടി പരിശീലിപ്പിക്കുകയും അവരുടെ സ്വഭാവസംസ്കരണം വേണ്ടുംവിധം രൂപപ്പെട്ട

ത്തുന്നതിന് അദ്ധ്യാപകന്മാൎക്കും പ്രൊഫസർമാൎക്കും വലിയ ചുമതലയുണ്ട്. അവർ തന്നത്താൻ സന്മാൎഗ്ഗപൂൎണ്ണതയുള്ളവരാകേണ്ടിയിരിക്കുന്നു. അതല്ലെങ്കിൽ അന്ധൻ അന്ധനെ നയിക്കുന്നതുപോലായിരിക്കും.

ഒരദ്ധ്യാപകന്റെ തൊഴിൽ സ്വീകരിക്കുന്നതിനുമുമ്പായി നിങ്ങൾക്ക് അദ്ധ്യാപകരംഗത്തിൽ ഉണ്ടാകാവുന്ന സ്ഥാനത്തിന്റെ കനത്ത ഉത്തരവാദിത്വത്തെപ്പററി ബോധമുണ്ടായിരിക്കണം. ശുഷ്കമായ പ്രസംഗകലയിൽ കേവലം ബുദ്ധിപരമായ നേട്ടം മാത്രം ഉണ്ടായതുകൊണ്ടായില്ല. അത് മാത്രംകൊണ്ട് ഒരദ്ധ്യാപകന്റെ യോഗ്യത പൂൎത്തിയാകുന്നില്ല.

ലോകത്തിന്റെ ഭാവിഭാഗധേയങ്ങൾ ഇന്നത്തെ വിദ്യാൎത്ഥികളിലാണ് സ്ഥിതിചെയ്യുന്നത്. രാഷ്ട്രത്തിന്റെ സമ്പത്താണവർ. അവരെ നേരാംവണ്ണം രൂപപ്പെടുത്തിയെടുത്താൽ നിങ്ങൾ ചെയ്യുന്നത് ഏററവും വലിയ ഉപകാരമായിരിക്കും. ഇതുതന്നെ നിങ്ങളുടെ ഒരു യോഗമായിത്തീരും.

അവരുടെ നിർബ്ബന്ധിതപഠനത്തിനായി ഏതാനും മതഗ്രന്ഥങ്ങൾ നിശ്ചയിക്കയാണെങ്കിൽ അതവൎക്ക് ചെയ്യുന്ന പെരുത്ത ഉപകാരമായിരിക്കും. അത് യുവജനതയുടെ ഇടയിൽ ധാൎമ്മികവും ആത്മീയവുമായ പുനരുജ്ജീവനം കൈവരുത്തും.

ബ്രഹ്മചൎയ്യത്തിന്റെ പ്രാധാന്യത്തെപ്പററിയും അസാന്മാൎഗ്ഗികജീവിതത്തിന്റെ ദൂഷ്യഫലങ്ങളെപ്പററിയും വിദ്യാൎത്ഥികളെ ഉപദേശിക്കേണ്ടതും അതിപ്രധാനമായ വീൎയ്യം സംരക്ഷിക്കേണ്ട പലവിധങ്ങളും അവൎക്ക് മനസ്സിലാക്കിക്കൊടുക്കേണ്ടതും നിങ്ങളുടെ ധൎമ്മമാകുന്നു.

നിങ്ങളിലും നിങ്ങളുടെ വിദ്യാൎത്ഥികളിലുമാണ് ലോകത്തിന്റെ ഭാവി നിലകൊള്ളുന്നത്. നിങ്ങൾ അവരെ ശരിയായ മാൎഗ്ഗത്തിൽക്കൂടി പരിശീലിപ്പിക്കുകയാണെങ്കിൽ ലോകം മാതൃകാപൌരന്മാരെക്കൊണ്ട് നിറഞ്ഞിരിക്കും. ലോകത്തിൽ ആനന്ദവും സമാധാനവും സന്തോഷവും പുലൎത്തുന്ന യോഗികളും ജീവന്മുക്തന്മാരും ധാരാളമുണ്ടായിവരും.

അദ്ധ്യാപകന്മാരേ! പ്രഫസർമാരേ! നിങ്ങൾ ഉണരുക. നിങ്ങളുടെ വിദ്യാർത്ഥികളെ ബ്രഹ്മചര്യാനിഷ്ഠയും സദാചാരവും പരിശീലിപ്പിക്കുക. ഈ ദിവ്യപ്രവർത്തനത്തിൽ അവഗണന കാട്ടരുത്. നിങ്ങൾക്ക് ഈ പ്രവർത്തനത്തിൽ ധാർമ്മികമായ ചുമതലയുണ്ട്. അവരെ ഭക്തി, യോഗം, വേദാന്തം മുതലായ മതഗ്രന്ഥങ്ങൾ പഠിപ്പിക്കുക. ഭഗവൽഗീത, രാമായണം, ഭാഗവതം മുതലായവ പഠിപ്പിക്കുക. പുരാതനമഹർഷിമാരുടേയും യോഗികളുടേയും സത്യജ്ഞാനതത്വങ്ങൾ പഠിപ്പിക്കുക. ഏററവും ആത്മാർത്ഥതയോടെ നിങ്ങളിങ്ങനെ ചെയ്താൽ നിശ്ചയമായും ആത്മസാക്ഷാൽക്കാരം സിദ്ധിക്കും. സത്യവും ജാഗ്രതയും ഉണ്ടായിരിക്കട്ടെ. നിങ്ങൾ കണ്ണ് തുറക്കുവിൻ.

ഏതൊരദ്ധ്യാപകൻ തൻെറ വിദ്യാർത്ഥികളെ യഥാർത്ഥബ്രഹ്മചാരികളാക്കുവാൻ പ്രയത്നിക്കുന്നുവോ അയാൾ അനുഗ്രഹീതനാണ് ഏതൊരുവൻ ബ്രഹ്മചാരിയായിത്തീരുവാൻ സ്വയം പരിശ്രമിക്കുന്നുവോ അയാൾ ഇരട്ടി അനുഗ്രഹീതനാകുന്നു. അവരിൽ ഭഗവാൻെറ അനുഗ്രഹങ്ങൾ വർഷിക്കുമാറാകട്ടെ. ആ മാതിരി അദ്ധ്യാപകന്മാർക്കും പ്രഫസർമാർക്കും വിദ്യാർത്ഥികൾക്കും വിജയവും മംഗളവും ഭവിക്കട്ടെ.

---

## 25. വിദേശത്തിലെ ഭാരതീയവിദ്യാർത്ഥികൾ.

ഭൂഗോളത്തിൻെറ പകുതി ദൂരത്തിൽനിന്നും, ശാശ്വതവും അമൂല്യവുമായ വൈവിദ്ധ്യങ്ങളോടുകൂടി ഋഷികളുടേയും യോഗികളുടേയും നാടായ ഈ പുണ്യപൂർവ്വദേശത്തുനിന്നും, നിങ്ങളുടെ മാതൃരാജ്യത്തുനിന്നും, ഹൃദയം നിറഞ്ഞ പ്രേമത്തോടുകൂടി ഈ ലഘുസന്ദേശം ഞാൻ നിങ്ങൾക്കായി അയക്കുന്നു. നിങ്ങൾ ഭാരതത്തിൻെറ മഹാ സംസ്കാരത്തെ പ്രതിനിധീകരിക്കുന്നു എന്നുള്ള ഓർമ്മയുണ്ടായിരിക്കട്ടെ. നിങ്ങളുടെ ചുമതലകൾ വലുതാണ്. അതുകൊണ്ടാണ് പരിശുദ്ധ ഗംഗാതീരത്തുള്ള ഹിമാലയപ്രാന്തത്തിൽ നിന്നും നിങ്ങൾക്കിതെഴുതുവാൻ എന്നെ പ്രേരിപ്പിക്കുന്നത്.

ഇന്നത്തെ അന്തരാഷ്ട്രീയപ്രശ്നങ്ങളെ ശ്രദ്ധയോടുകൂടി നിങ്ങൾ പഠിക്കയാണെങ്കിൽ നാമിപ്പോൾ കടന്നുപോകുന്ന കാലം

എത്രയും പ്രയാസമേറിയതും ദുരിതപൂരിതവുമാണെന്ന് കാണാൻ കഴിയും. ഈ ഭാരങ്ങളെല്ലാം പ്രായംചെന്നവരിൽ നിങ്ങൾ ഏററു വാങ്ങേണ്ട കാലം അത്യാസന്നമായിരിക്കുന്നു. വമ്പിച്ച ഭാരവും പേറി വാർദ്ധക്യത്തിന്റെ പടിവാതില്ക്കലെത്തിയ പഴയ തലമുറക്കാർ ഈ ഭാരം ഒന്നിറക്കി ആശ്വാസത്തോടുകൂടി അവരുടെ ഇഹലോകജീവിതാനന്തരമുള്ള പുണ്യതീർത്ഥയാത്രയ്ക്കായി ഒരുങ്ങി പുറപ്പെടട്ടെ. നിങ്ങളുടെ കൈകളിലേക്ക് വരുന്ന ഭാരം ലഘുവല്ല. വളരെ വലുതാണ്. നിങ്ങളും യഥാർത്ഥ രാജ്യസ്നേഹവും സ്വന്ത സംസ്കാരവും പ്രായോഗികമായവിധം ഉപയോഗിക്കയും, സഹിഷ്ണുതയും സത്യവും സ്നേഹവും പൊരുത്തായ ബാക്കി മാനവസമുദായത്തിന് നേതൃത്വം നൽകയും ചെയ്യാനുള്ള കാലം ഇതാണ്. സത്യം, സ്നേഹം, ശാന്തി എന്നിവയടങ്ങിയ ദിവ്യജീവനസേനയുടെ മഹാശക്തികളായ നിങ്ങളാണ് മുന്നണിയിൽനിന്ന് നേതൃത്വം നൽകേണ്ടത്. ലോകം മുഴുവനും ഈ ശക്തി വ്യാപിക്കണം. എന്നാൽ നിങ്ങളതിനു പര്യാപ്തരാകണമെങ്കിൽ ആദ്യം നിങ്ങൾതന്നെ ഭാരതത്തിന്റെ അപൂർവ്വവും പൌരാണികവുമായ സദാചാരത്തിന്റേയും സഹിഷ്ണുതയുടേയും വിശ്വപ്രേമത്തിന്റേയും അഹിംസയുടേയും സത്യത്തിന്റേയും അക്രമരാഹിത്യത്തിന്റേയും പരിശീലനത്തോടുകൂടി ദിവ്യജീവനം നടത്തണം. നിങ്ങളുടെ നിത്യജീവിതവുമായി അവയെ പൊരുത്തപ്പെടുത്തണം. ആത്മീയവും ധാർമ്മികവുമായ പുനരുജ്ജീവനം നിങ്ങൾക്കുണ്ടാകണം. ചുററുപാടുമുള്ളവരെ സ്നേഹിയ്ക്കാനും സേവിക്കാനും നിങ്ങൾ തയ്യാറാകണം. മററുള്ളവക്ക് നന്മചെയ്യു മാതൃക കാട്ടേണ്ടതു് നിങ്ങളാണ്.

നിങ്ങൾ അന്യ രാജ്യങ്ങളിലെ ഏററവും മെച്ചമായ സംസ്കാരം തേടിയും അവയുടെ നന്മയും സാമർത്ഥ്യവും കണ്ടു മനസ്സിലാക്കുവാനും വിദേശങ്ങളിൽക്കൂടി ബഹുദൂരം സഞ്ചരിച്ചിട്ടുള്ളവരാണ്. എന്നാൽ നിങ്ങൾ അന്യരിൽനിന്ന് നിങ്ങൾക്കാവശ്യമുള്ളവ സ്വീകരിക്കാൻ തുടങ്ങുമ്പോൾ അതിന് പകരമായി അവക്ക് നൽകുവാനും നിങ്ങളിൽ ചിലതെല്ലാം ഉണ്ടായിരിക്കണം. അതിന് നിങ്ങളുടെ സംസ്കാരപാരമ്പര്യത്തിനേക്കാൾ മികച്ചതായി ഒന്നുമില്ല. നിങ്ങൾ അന്യക്ക് എന്തെങ്കിലും നൽകുവാൻ വിചാരിക്കുന്നുവെങ്കിൽ അതു് നിങ്ങളുടെ സംസ്കാരത്തിൽ ഏററവും വിശാലവും അവശ്യവുമായതിനെയാണ് നൽകേണ്ടതു്. നിങ്ങളുടെ സംഭാവന

എല്ലാവരും മതിയ്ക്കയും ആസ്വദിക്കുകയും ചെയ്യത്തക്കതായിരിക്കണം. എന്തെന്നാൽ അടിസ്ഥാനപരമായി എല്ലാ മതങ്ങളുടേയും സംസ്കാരങ്ങളുടേയും ആന്തരികമായ ആദർശങ്ങൾ ഒന്നുതന്നെയാണ്. സത്യം തന്നെ എടുക്കുക. അതു് എല്ലാവർക്കും ഒന്നുതന്നെയല്ലാതെ വ്യത്യസ്തങ്ങളല്ല. ജാതികളും സമൂഹങ്ങളും വിവിധങ്ങളായി കാണപ്പെടുന്നതുപോലെത്തന്നെ അതിനെ സമീപിക്കാനും വിവിധ മാർഗ്ഗങ്ങളാണ്. ഇതു് വ്യക്തികളുടെ പുരോഗമനത്തിൻെറ വിവിധ അവസ്ഥകൾക്കു് യോജിക്കുവാൻവേണ്ടി മാത്രമാണ്. അടിസ്ഥാനപരമായി അവ ഒരിക്കലും പരസ്പരവിരുദ്ധങ്ങളല്ല. എന്തെന്നാൽ അവയെല്ലാം ഒരേ ലക്ഷ്യത്തിലേക്കാണ് നയിക്കുന്നതു്. അതിനാൽ നിങ്ങളുടെ മനസ്സിൽ തരിമ്പുപോലും വർഗ്ഗവ്യത്യാസമനോഭാവം ഉണ്ടാകാതിരിക്കട്ടെ. പരിഷ്കൃത ലോകത്തിൽ ജാതിമതവ്യത്യാസ മനസ്ഥിതിയ്ക്കു് തെല്ലുപോലും സ്ഥാനമില്ല. അവയ്ക്കു് ആധുനിക സമുദായമോ ഭരണകൂടമോ ഒട്ടും പരിഗണന നൽകുന്നതല്ല. കാലത്തിനനുസരിച്ചു് നിങ്ങൾ മുന്നോട്ടു് നീങ്ങേണ്ടവരായതിനാൽ ഏകപക്ഷീയവും ഇടുങ്ങിയതും പഴഞ്ചനുമായ ആശയങ്ങളെ ഉപേക്ഷിക്കണം.

നിങ്ങൾ നാളത്തെ പൌരന്മാരായതുകൊണ്ടു് നമ്മുടെ മാതൃഭൂമിയുടെ പ്രതീക്ഷകളും ഐശ്വര്യവും മഹത്വവും നിങ്ങളുടെ കൈകളിലാണ് സ്ഥിതിചെയ്യുന്നതെന്ന പരമാർത്ഥം ഞാൻ വീണ്ടും എടുത്തുപറയട്ടെ. അസൂയാവഹവും ഉൽകൃഷ്ടവുമായ ഈ ഉത്തരവാദിത്വം ഏൽക്കുവാൻ നിങ്ങൾ സർവ്വഥാ അർഹരായിത്തീരുക. ഭാരതത്തിൻെറ വിശ്വസ്തരായ പ്രതിനിധികളായിത്തീരുവാൻ നിങ്ങൾ യത്നിക്കുക. നിത്യജീവിതത്തിൽ ഈ ഉൽകൃഷ്ടാദർശങ്ങൾ നിങ്ങൾ പുലർത്തണം. ഭാരതത്തിൻെറ യഥാർത്ഥ മഹത്വത്തിൽ നിങ്ങൾ അഭിമാനംകൊള്ളുക.

പരസ്പരം വെറുപ്പും അക്രമവും കാണിക്കുക എന്നതു് ഒരിക്കലും നമ്മുടെ പാരമ്പര്യമല്ലെന്നു് ഞാൻ വീണ്ടും നിങ്ങളെ അനുസ്മരിപ്പിക്കുന്നു. ലോകത്തിലുള്ള എല്ലാ രാജ്യങ്ങളുമായും എല്ലാ സമുദായങ്ങളുമായും എല്ലാ അയൽക്കാരുമായും സൌഹാർദ്ദത്തോടും സമാധാനത്തോടും കൂടി വർത്തിക്കുവാനാണ് നാം ആഗ്രഹിക്കുന്നതു്. പരസ്പരധാരണയിലും പരസ്പര സ്നേഹത്തിലും സൌഹൃദത്തിലും അടി

യുറച്ചു പൊരുമാറുകയെന്നതാണ് നമ്മുടെ മനോഭാവം. വളരെ പുരാതനകാലം മുതല്ക്കേ ഭാരതം സത്യത്തിൻേറയും സമാധാനത്തിൻേറയും അഹിംസയുടേയും സന്ദേശം വഹിച്ചുപോന്നു. ഭാരതം അവളുടെ മഹത്തായ ഈ പാരമ്പര്യം എങ്ങിനെയാണ് മറക്കുക. അടുത്തകാലത്തുണ്ടായ നിർഭാഗ്യകരമായ വർഗ്ഗീയ വിദ്വേഷങ്ങൾക്ക് അതിനെ അമർത്തുവാൻ സാധിക്കയില്ല. പക്ഷേ അതെല്ലാം ഇപ്പോൾ പഴങ്കഥകളായിരിക്കുന്നു. വർഗ്ഗീയതയുടെ തിക്തഫലങ്ങൾ നാം അനുഭവിക്കയും പാഠങ്ങൾ പഠിക്കയും ചെയ്തുകഴിഞ്ഞിരിക്കുന്നു. വിദ്വേഷവും പ്രതികാരവുംകൊണ്ട് വെറുപ്പിനെ ജയിക്കാൻ സാദ്ധ്യമല്ല എന്നു നാം കണ്ടുകഴിഞ്ഞു. സ്നേഹം ഒന്നുകൊണ്ട് മാത്രമെ നമുക്കതിനെ ജയിക്കുവാൻ സാധിയ്ക്കൂ. ഇതെപ്പോഴും ഓർമ്മിക്കുക. അതുൾക്കൊള്ളുന്ന നിങ്ങളുടെ അനുഭവങ്ങളും പാഠങ്ങളും നിങ്ങളുടെ ഓരോ പ്രവൃത്തികളേയും നയിക്കട്ടെ.

നാം ഐകൃത്തിനുവേണ്ടി ആശിയ്ക്കുന്നു. ഇടുങ്ങിയ വർഗ്ഗീയതയുടെ പാക്ഷികമായ ഐക്യമല്ല ശാശ്വതമായ വിശാലവിശാലമായ ഐക്യമാണ്. എന്തെങ്കിലും ഒരു സംരംഭം പൂർത്തിയാക്കണമെന്നു നിങ്ങൾ വിചാരിക്കുന്നുവെങ്കിൽ സുശക്തമായ ഒരു ഐക്യമുന്നണി വേണമെന്നുള്ളതു് പ്രത്യക്ഷമായ വസ്തുതയാണല്ലോ. അതുണ്ടായാൽ മാത്രമേ കാര്യമായ നേട്ടം സിദ്ധിക്കയുള്ളൂ. നിങ്ങളെപ്പോഴും കൊച്ചു മഴത്തുള്ളിയെ അടയാളപ്പെടുത്തിയിട്ടുണ്ടോ? അതൊരിക്കലും ഒററയ്ക്കു് സഞ്ചരിക്കുന്നില്ല. എപ്പോഴെങ്കിലും അതങ്ങനെ ചെയ്തിട്ടുണ്ടെങ്കിൽ അതു് ഭൂമുഖത്തു് പതിയുന്നതിനുമുമ്പായി തന്നെ ശക്തിയേറിയ സൂര്യകിരണങ്ങൾ അവയെ നശിപ്പിച്ചുകളയാറുണ്ടു്. പക്ഷെ മഴ മഹാമാരിയായി പെയ്യുന്നതായാൽ അതിനെ തടുക്കുവാൻ ഒന്നിനും സാദ്ധ്യവുമല്ല. അതു് മലകളേയും പർവ്വതങ്ങളേയും താഴ്വരകളേയും വെള്ളത്തിൽ മുക്കുന്നു. നദികളെ അതിരുകവിഞ്ഞു് നിറയ്ക്കുന്നു. അതു് ശക്തിമത്തായി ഒഴുകി അതിൻെറ മൂലസ്ഥാനമായ സമുദ്രത്തിലേയ്ക്കൊഴുകിച്ചേരുന്നു. അതിൻെറ അജയ്യമായ ശക്തിയെപ്പററി എന്തു് പറയാനാണ്? അതുപോലെ നിങ്ങളും ഓരോ പ്രവൃത്തിയിലും പ്രയത്നത്തിലും ഒത്തൊരുമിച്ചു് ഐക്യത്തോടുകൂടി വർത്തിക്കുന്നതായാൽ നിങ്ങളുടെ ശക്തിയെ വെല്ലുവാൻ ലോകത്തിൽ ഒരു ശക്തിയ്ക്കും സാദ്ധ്യമാകയില്ല. അതുകൊണ്ട് നിങ്ങളിൽ വിശൈകൃഭാവം ഉണ്ടാകട്ടെ. നിങ്ങളുടെ

ഓരോ പ്രവൃത്തിയിലും ആ ഐക്യശക്തി വെളിപ്പെടട്ടെ. പരമ്പരാസിദ്ധമായ സഹിഷ്ണുതയും നിങ്ങൾ കൈകാര്യം ചെയ്യുന്ന ഓരോ കാര്യത്തിലും പ്രകടമാകട്ടെ. ശാന്തിയ്ക്കും സൌഹൃദത്തിനും പരസ്പര സഹകരണത്തിനും വേണ്ടിയുള്ള ഈ മഹൽകാര്യം കൊടുത്തു കൊള്ളുന്ന ഭാവനയോടെ ലോകത്തിലുള്ള എല്ലാ രാഷ്ട്രങ്ങളും സമുദായങ്ങളും കൈകാര്യം ചെയ്യട്ടെ.

സർവ്വശക്തനായ ഈശ്വരൻെറ അനുഗ്രഹം നിങ്ങളിൽ എവരിലും വർഷിക്കുമാറാകട്ടെ. ഭഗവാൻ നിങ്ങളുടെ എല്ലാ കർത്തവ്യകർമ്മങ്ങളിലും വേണ്ടുന്ന പ്രചോദനം നൽകി നേർവഴിയ്ക്കു് നയിക്കുമാറാകട്ടെ.

# ഭാഗം 4.

# ധർമ്മങ്ങൾ: ഗാർഹികവും തൊഴിൽപരവും.

## 26. ഗാർഹിക ധർമ്മങ്ങൾ:

### 1. ഗൃഹത്തിൽ യോഗം.

ഭാര്യയും ഭർത്താവും തമ്മിൽ സ്വരച്ചേർച്ചയില്ലാത്ത ഭവനം പലപ്പോഴും ധാർമ്മികയില്ലാത്ത ഐക്യതയില്ലാത്ത ഒരു നരകമായിത്തീരുന്നു ഭർത്താവു് ആത്മീയവൃത്തിക്കാരനാണെങ്കിൽ അയാളുടെ നാസ്തികയായ ഭാര്യ മതഗ്രന്ഥങ്ങൾ പാരായണം ചെയ്യാൻ അനുവദിക്കയില്ല. അയാൾ ധ്യാനത്തിലിരുന്നാൽ അവൾ വിഘ്നപ്പെടുത്തും. പുണ്യസ്ഥലങ്ങളിൽ സന്ദർശിക്കാനും തീർത്ഥയാത്ര നടത്താനും അയാളെ വിടുകയില്ല. ബ്രഹ്മചര്യാനുഷ്ഠാനം അയാൾക്കു് സാദ്ധ്യമല്ലാതാകും. മഹാത്മാക്കളുമായുള്ള സത്സംഗത്തിനു് അവൾ തടസ്ഥയായി നില്ക്കും. താൻ സർവ്വസംഗപരിത്യാഗം ചെയ്തു് സന്യാസം വരിക്കുകയില്ലെന്നു് അയാൾ എത്ര സത്യംചെയ്തു പറഞ്ഞാലും അവൾ വിശ്വസിക്കയില്ല. അയാളെ അവൾക്കു് ഭയമായിരിക്കും. ഭാര്യയും ഭർത്താവും തമ്മിൽ ഗൃഹത്തിനുള്ളിൽ സദാപി ശണ്ഠയായിരിക്കും. എത്രത്തോളം ധനം സമ്പാദിച്ചുകൊടുത്താലും ലൌകികസുഖങ്ങളെല്ലാം അവൾക്കായി സമർപ്പിച്ചാലും ഭർത്താവിനു് മനഃസമാധാനം നൽകയില്ല. "ഈ മതഗ്രന്ഥങ്ങളെല്ലാം എഴുതിവച്ചവനെ, യോഗസാധനകൾ ചെയ്യണമെന്നു് തന്നെ പ്രേരിപ്പിക്കുന്ന ആ വിഡ്ഢിയെ ഞാൻ കല്ലെറിഞ്ഞു് കൊല്ലുന്നുണ്ടു്. പടുവിഡ്ഢികളല്ലാതെ മററാരെങ്കിലും ഈ യോഗസാധനകൾ ചെയ്യുമോ?" എന്നു് പറഞ്ഞു് അവൾ കലശൽ കൂട്ടും. ഇമ്മാതിരി നാസ്തികയും വിദ്യാവിഹീനയുമായ ഭാര്യയോടൊപ്പം ഒരുവൻ എങ്ങിനെ ജീവിയ്ക്കും?

ഗൃഹത്തിലെ ശാന്തി കെടുത്തുന്ന ഭയങ്കരികളായ ഇത്തരം സ്ത്രീകളോടുകൂടി ജീവിക്കുന്നതിൽഭേദം താടകയെപ്പോലുള്ള അസുരസ്ത്രീ

കളോടുകൂടി വനാന്തരത്തിൽ ജീവിക്കുകയാണ്. നിങ്ങൾ ആത്മീയസാധന ചെയ്യുന്നതിന് ഭാര്യ വിഘ്നമായിരുന്നാൽ അവളോട് ശാന്തമായി പറഞ്ഞേക്കുക "ഞാൻ സന്യസിക്കാൻ തീർച്ചപ്പെടുത്തി" എന്ന്. അപ്പോൾ അവൾക്ക് വിവേകമുദിയ്ക്കും.

തന്റെ ഭാര്യയേയും ആത്മീയ ജീവിതത്തിന് സന്നദ്ധയാക്കേണ്ടത് ഓരോ പുരുഷന്റേയും കർത്തവ്യമാകുന്നു. അവളും കുറച്ച് ജപിക്കയും കീർത്തനം ചെയ്യുകയും വേണം. രാമായണം, ഭാഗവതം, മഹാഭാരതം മുതലായ ധർമ്മഗ്രന്ഥങ്ങൾ അവളും പാരായണം ചെയ്യേണ്ടതാണ്. ഇടയ്ക്കിടയ്ക്ക് വ്രതങ്ങളും ഉപവാസങ്ങളും അനുഷ്ഠിച്ചു ശീലിക്കേണ്ടതാണ്. പുരുഷന്മാർ അവരുടെ പത്നിമാരെ തീർത്ഥാടനത്തിനും പുണ്യസ്ഥലദർശനത്തിനും കൂട്ടിക്കൊണ്ടുപോകേണ്ടതാണ്. മഹാത്മാക്കൾ നടത്തുന്ന ഹരികഥകളും പ്രഭാഷണങ്ങളും കേൾക്കാൻ അവർക്കും സന്ദർഭം നൽകണം. ഭാര്യയാകട്ടെ ഭർത്താവിന്റെ ആത്മീയസാധനകളെ ആവുംവിധം പ്രോത്സാഹിപ്പിക്കയും വിജയിപ്പിക്കയും ചെയ്യേണ്ടതാവശ്യമാകുന്നു. അപ്പോൾ മാത്രമെ കുടുംബത്തിൽ ശാന്തിയും സമാധാനവും ഐശ്വര്യവും വിളയാടുകയുള്ളൂ.

ചില ആളുകൾക്ക് തങ്ങളുടെ ആഗ്രഹംപോലെ വീട്ടിലിരുന്നു യോഗസാധനകൾ അനുഷ്ഠിക്കുവാൻ ഭാര്യ വിഘ്നകാരിണിയായിരിക്കകാരണം വീടുപേക്ഷിക്കാനും സന്യാസവൃത്തി സ്വീകരിക്കാനും ഇടയാകുന്നു. ദുഃശ്ശീലകളായ സ്ത്രീകളുടെ ദുസ്സഹമായ ഉപദ്രവം മൂലം എത്രയോ സൽപുരുഷന്മാർ സന്യാസം അവലംബിക്കേണ്ടി വന്നിട്ടുണ്ട്. സ്ത്രീകൾ തങ്ങളുടെ ഭർത്താക്കന്മാരെ ഈശ്വരഭജനം ചെയ്യാനും ആത്മീയ ജീവിതം നയിക്കാനും സന്മനസ്സോടുകൂടി അനുവദിച്ചിരുന്നെങ്കിൽ എത്രയോ പേർ അവരുടെ ഗൃഹസ്ഥാശ്രമങ്ങളിൽതന്നെ കഴിഞ്ഞുകൂടുമായിരുന്നു. ബുദ്ധിമതികളായ പെൺകുട്ടികൾ അവരുടെ ഭർത്താക്കന്മാരെ ഗൃഹങ്ങളിൽതന്നെ ജീവിച്ച് ആത്മീയസാധനകൾ ചെയ്യാൻ വേണ്ട ഒത്താശകൾ ചെയ്തുകൊടുക്കുന്നതാണവരുടെ കടമ. എങ്കിൽ മാത്രമെ ഗൃഹത്തിനുള്ളിൽ പ്രശാന്തമായ ജീവിതം നയിക്കാൻ അവർക്ക് കഴിയൂ. ഉപനിഷത്തുകളിൽ പ്രഖ്യാപിക്കുന്നത് ഓർക്കുക. "മതവിശ്വാസമില്ലാത്ത (ധർമ്മം) ഭവനം കൊട്ടാരമായിരുന്നാലും ശരി അത് ശ്മശാനതുല്യമാകുന്നു."

ഭാര്യ ആസ്തികയും ഭക്തയുമായിരിക്കുമ്പോൾ ഭർത്താവ് നാസ്തികനായിരുന്നാലത്തെ അനുഭവങ്ങളും ശോചനീയമാണ്. ഭാര്യയുടെ ആത്മീയജീവിതത്തെ അയാൾ ഒരിക്കലും അലങ്കോലപ്പെടുത്തരുത്. അവളുടെ ആത്മീയസാധനയേയും ജീവിതവിശുദ്ധിയേയും എല്ലാവിധങ്ങളിൽ സഹായിക്കാനായിരിക്കണം ഭർത്താവ് ശ്രമിക്കേണ്ടതു്.

മനശ്ശാസ്ത്രപരമായും ആത്മീയമായും വികാരപരമായും ഭാര്യയും ഭർത്താവും തമ്മിൽ എന്നും ഐക്യമനോഭാവം നിലനില്ക്കട്ടെ. ഭർത്താവ് ഭാര്യയേയും ഭാര്യ ഭർത്താവിനേയും പരസ്പരം സഹായിക്കട്ടെ. ഈശ്വരസാക്ഷാൽക്കാരം ഇരുകൂട്ടരുടേയും ആദർശമായിരിക്കട്ടെ വിശുദ്ധി നിങ്ങളുടെ ആപ്തവാക്യമാകട്ടെ. ധർമ്മം നിങ്ങളെ നയിക്കട്ടെ.

## 2. ഭാര്യയും ഭർത്താവും.

തെററിദ്ധാരണകളും അഭിപ്രായവ്യത്യാസവുംമൂലം ഭാര്യാഭർത്താക്കന്മാർ തമ്മിൽ കലഹിക്കുക സാധാരണയാണ്. ഭർത്താവ് തന്റെ അഭിപ്രായങ്ങൾക്കും ആഗ്രഹങ്ങൾക്കും കീഴടങ്ങി ജീവിക്കണമെന്നു ഭാര്യ വിചാരിക്കും. ഭാര്യ തന്റെ അനുസരണയിൽ തന്നെ തൃപ്തിപ്പെടുത്തിക്കൊണ്ടു് ജീവിക്കണമെന്നു് ഭർത്താവും കരുതുന്നു. ഇതു് സാദ്ധ്യമാണോ? അല്ല. അപ്പോൾ ഏതു് സമയവും കലഹിക്കാതെ നിവൃത്തിയില്ല സദാ സമയവും വഴക്കും തമ്മിൽതല്ലും ഉണ്ടായില്ലെങ്കിലും മനസ്സിൽ അസുഖംവച്ചുകൊണ്ടു് പരസ്പരം സംസാരിക്കാതെ അധികസമയവും കഴിച്ചുകൂട്ടും. ചിലപ്പോൾ നല്ല ഇടിയും വാക്കേററവും ഉണ്ടാകുയും ചെയ്യും. ഭർത്താവിനു് കോപം വന്നാൽ അയാൾ കണ്ണിൽ കണ്ടതെല്ലാം വലിച്ചെറിയാനും തച്ചുടയ്ക്കാനും മുതിരും. പക്ഷെ ഭാര്യ സോക്രട്ടീസിന്റെ പത്നിയെപ്പോലെയോ ജീജാഭായിയെ (തുക്കാറാമിന്റെ ഭാര്യ) പ്പോലെയോ ഉള്ളവളാണെങ്കിൽ കഥ മാറും. ഭർത്താവിന്റെ തലയിൽ ഇടിയും മിന്നലും കൊട്ടുങ്കാററും ഉണ്ടാകുന്നതു് കാണാം. ചിലപ്പോൾ അവൾക്കു് കോപം അധികമായാൽ ഭക്ഷണമൊന്നും പാകംചെയ്യാതെ കിടക്കയിൽ മൂടിപ്പുതച്ചു കിടന്നുറങ്ങിക്കളയും. വയററിൽവേദനയാണെന്നു് കാരണവും പറയും. സാധു ഭർത്താവ് വിശപ്പടക്കാൻ വല്ല ഹോട്ടലിലേക്കും പോകേണ്ടിവരും. ചിലപ്പോൾ ഭർത്താവിനോടു് ഒരക്ഷരം

പോലും ഉരിയാടാതെ അവൾ തൻെറ ഭവനത്തിലേക്ക് പോയെന്നും വരും. നിസ്സഹായനായ ഭർത്താവു് പിന്നെ അമ്മായിഅമ്മയെ സമീപിച്ചു് അവരുടെ കാലു് പിടിച്ചു് പുതിയ പല വാഗ്ദാനങ്ങളും ചെയ്തു സമരിയായി ഭാര്യയെ കൂട്ടിക്കൊണ്ടുവരേണ്ടതായും വരുന്നു. ചിലപ്പോൾ ഭർത്താവിൻെറ രുചിയ്ക്കൊത്ത ഭക്ഷണസാധനങ്ങൾ പാകപ്പെടുത്തിക്കൊടുത്തു് തൃപ്തിപ്പെടുത്തിയില്ലെങ്കിൽ അയാളുടെ ശകാരവർഷം സ്വീകരിയ്ക്കാൻ പാവപ്പെട്ട ഭാര്യ തയ്യാറായിരിക്കേണ്ടിവരുന്നു. നിത്യവും നടക്കുന്ന ചില നിസ്സാര സംഭവങ്ങൾ മാത്രമാണിവ. ഗൌരവമുള്ള കാരണങ്ങൾ മററു് പലതും ഉള്ളതു് ഇവിടെ വിസ്തരിക്കുന്നില്ല.

ദാമ്പത്യജീവിതം ഇങ്ങനെയാണെങ്കിലും ഒരു ഗൃഹസ്ഥാശ്രമിയായോ അതോ ഒരു ബ്രഹ്മചാരിയായോ ജീവിക്കാനാണു് നിങ്ങൾ ഇഷ്ടപ്പെടുക എന്നൊരു ഗൃഹസ്ഥനോടു് ചോദിച്ചാൽ ബ്രഹ്മചര്യാ ജീവിതത്തേക്കാൾ ആയിരം മടങ്ങു് മെച്ചമാണു് ഗൃഹസ്ഥൻെറ ജീവിതമെന്നായിരിക്കും അയാൾ മറുപടി പറയുക. അതിനെ എതിർത്താൽ ആയിരം ന്യായങ്ങൾ ഉന്നയിച്ചു് അയാളതിനെ സമർത്ഥിക്കയും ചെയ്യും. ഒരു പന്നിയുടെ ജന്മമെടുത്തു് പന്നിക്കഞ്ഞുങ്ങളെ ലാളിച്ചു് ജീവിച്ച ഒരു രാജാവിൻെറ കഥ നിങ്ങൾ കേട്ടിരിക്കാം. ആ രാജാവിൻെറ സ്ഥിതിയാണു് ഇയാളുടേതും.

ജനങ്ങൾക്കു് വിവേകമോ നിഷ്കാമൃതയോ ബുദ്ധികൂർമ്മതയോ ഇല്ലാതാകുമ്പോഴാണു് കാര്യങ്ങളെ അവയുടെ ശരിയായ വെളിച്ചത്തിൽക്കൂടി കാണുവാൻ കഴിയാതെവരുന്നതു്.

കാമാധീനരാകുമ്പോൾ ഭാര്യയും ഭർത്താവും തലേദിവസംവരെയുണ്ടായിരുന്ന കലഹങ്ങളും വിദ്വേഷങ്ങളും മറന്നുപോകുന്നു. തങ്ങളുടെ ജീവിതം വളരെ അനുഗ്രഹീതമാണെന്നു് അപ്പോൾ അവർ കരുതുന്നു. പരസ്പരം മധുരഭക്ഷണങ്ങളും പരിലാളനങ്ങളും നടക്കുന്നു. അതവരുടെ ഹൃദയാന്തരത്തിൽനിന്നുണ്ടായതല്ലെങ്കിലും തല്ക്കാലത്തെ മധുരാഭിലാഷത്തിൻെറ പൂർത്തിയ്ക്കായി അവരങ്ങിനെ ചെയ്യും. നിങ്ങൾ ആത്മസംയമനം പരിശീലിക്കുക. കാമാധീനരാകാതെ ശ്രദ്ധിക്കുക. മനസ്സു് സദാ വിശുദ്ധമായിരിക്കാൻ ശ്രമിക്കുക. സൽസ്വഭാവം വളർത്തുക. കോപത്തെ അടക്കണം. ജപം കീർത്തനം, ധ്യാനം, ഗീതാപാരായണം എന്നിവ പതിവാക്കുക.

ഒരു മാതൃകാഗൃഹസ്ഥനായിത്തീരുക. "ഗൃഹസ്ഥാശ്രമിയോടുള്ള ഉപദേശങ്ങൾ" "ജീവിതവിജയത്തിലേക്കുള്ള നിശ്ചിതമാർഗ്ഗങ്ങളും ആത്മസാക്ഷാൽക്കാരവും" എന്നീ ഗ്രന്ഥങ്ങൾ വായിച്ച് അതിലെ നിർദ്ദേശങ്ങൾ അനുസരിക്കുന്നതു നന്നായിരിക്കും.

ഓ! രാമാ! നിങ്ങളുടെ ഭാര്യയെ ഒരു ദേവിയായി സങ്കല്പിക്കുക. അവൾ ഗൃഹത്തിലെ റാണിയാണ്. കുടുംബത്തിൻെറ മഹാലക്ഷ്മിയാണ്. സ്ത്രീകളെ മാനിക്കുന്ന ഭവനത്തിൽ ഐശ്വര്യമുണ്ടാകും. വിജയമുണ്ടാകും. സൌഖ്യമുണ്ടാകും. ഹേ ലീലേ! പതിവ്രതയാകൂ! നിൻെറ ഭർത്താവുമായി കലഹിയ്ക്കാതിരിയ്ക്കു. സാവിത്രിയെപ്പോലെ, അനസൂയയെപ്പോലെ, സീതയെപ്പോലെ ജീവിക്കുക.

നിങ്ങളെല്ലാവരും വിശുദ്ധമായ ജീവിതം നയിയ്ക്കാൻ, ഭക്തിസമ്പൂർണ്ണമായ ജീവിതം നയിയ്ക്കാൻ, ഈ ജീവിതത്തിൽതന്നെ പരമാനന്ദമനുഭവിയ്ക്കാൻ, ആത്മസാക്ഷാത്കാരം അടയുവാൻ ഇടയാകട്ടെ.

---

## 27. തൊഴിൽ ധർമ്മങ്ങൾ.

തൊഴിലിലും ധർമ്മങ്ങളുണ്ട്. തൊഴിൽക്കാരനും ധർമ്മപരിശീലനം ചെയ്യേണ്ടതാകുന്നു. എങ്കിൽ മാത്രമെ അവൻ പാപരഹിതനായിരിക്കു. അപ്പോൾ മാത്രമെ അവൻ നന്നാകൂ.

തൊഴിലിലും വ്യാപാരത്തിലും വ്യാജം പറഞ്ഞാലെ അഭിവൃദ്ധിയുണ്ടാകയുള്ളു എന്നു ചിലർ പറയും. അതൊരു ഗൌരവമായ തെററാണ്. ഏററവും നിഷ്ഠയോടുകൂടി സത്യസന്ധനായിരിക്കുന്നവനു് തൊഴിലിലും വ്യാപാരത്തിലും മേന്മയേ ഉണ്ടാകൂ. അവരുടെ പ്രവൃത്തികളിൽ സത്യദീക്ഷയുള്ളതിനാൽ ആളുകൾ അവരുടെ അടുത്തേയ്ക്കാണ് ചെല്ലുക.

കപടം ആദ്യമായി കാൽകുത്തിയതു് കച്ചവില്ക്കുന്ന (തുണിക്കട) സ്ഥലത്താണ്. കടയിലേക്ക് കയറിച്ചെല്ലുന്ന ഒരുവനോടു്

ആദ്യമെ ഒരു വാര തുണിയ്ക്കു് എട്ടുറുപ്പിക വില പറയുന്നു എന്നു് വിചാരിക്കുക. പിന്നെ വിലപേശൽ തുടങ്ങുകയായി. വളരെ നേരത്തെ വാദത്തിനുശേഷം ആ തുണി വാരയ്ക്കു് ഒന്നര ഉറുപ്പിക നിരക്കിൽ കച്ചവടം നടക്കുകയായി. ഏതു് വ്യാപാരവും ഇതേ രീതിയിൽതന്നെയാണു് നടക്കുക. വ്യാജവും ചതിയുമാണു് വ്യാപാരിയുടെ അടിസ്ഥാന സ്വഭാവം. അവൻെറ മനോസാക്ഷി അത്യാഗ്രഹവും കന്മഷവുംകൊണ്ടു് മലിനപ്പെട്ടതാണു്. ഈ ലോകത്തിൽ സമ്പത്തുക്കളും സ്വാധീനവും ഉണ്ടായിട്ടുപോലും അവനു് സ്വാസ്ഥതയും സുഖവും കിട്ടുന്നില്ല. ഇഹലോകത്തിൽ മാത്രമല്ല പരലോകത്തിലും അവനു് ഐശ്വര്യമുണ്ടാകുന്നില്ല. കാരണം അവൻെറ ജീവിതം സന്മാർഗ്ഗനിരതമല്ല. അവൻെറ ബുദ്ധി അന്ധമായതിനാൽ താൻ എന്താണു് ചെയ്യുന്നതെന്നു് അവനുതന്നെ അറിഞ്ഞുകൂട. അസാന്മാർഗ്ഗികതയെന്നാൽ ലൈംഗികമായ അധർമ്മവൃത്തികളൊ വ്യഭിചാരപ്രവൃത്തികളൊ മാത്രമല്ല വ്യാജം പറയുന്നവനും അന്യരെ വഞ്ചിക്കുന്നവനും സന്മാർഗ്ഗവിരുദ്ധമായ പ്രവൃത്തിയാണു് ചെയ്യുന്നതു്. അസാന്മാർഗ്ഗികമായ ജീവിതമെന്നുതന്നെയാണു് അതിനും പറയുക.

കമ്പോളത്തിൽ പല ഉല്പന്നങ്ങളും വില്പനയ്ക്കു വരുന്നു. ഒരുവൻ ധാന്യങ്ങളിൽ മണൽ കലർത്തി വില്ക്കുന്നു. മററൊരുവൻ പശുവിൻനെയ്യാണെന്നു പറഞ്ഞു് കൊട്ടവും എണ്ണയും കലർത്തി വില്ക്കുന്നു. ഗോതമ്പുമാവെന്നു പറഞ്ഞു് കിഴങ്ങിൻെറ മാവായിരിക്കും വില്ക്കുക. ആശാരി വല്ല കാട്ടുമരത്തിൻേറയും തടികൊണ്ടു് ഉരുപ്പടികൾ ഉണ്ടാക്കി ചായം തേച്ചു് ഒന്നാംതരം വീട്ടിയുരുപ്പടിയാണെന്നു് തെററിദ്ധരിപ്പിച്ചു് വില്പന നടത്തുന്നു. കൺട്രാക്ടർമാർ വളരെ താണതരം കല്ലുപയോഗിച്ചു് കെട്ടിടം കെട്ടിയിട്ടു് ഒന്നാംതരം കല്ലിൻെറ വില വസൂലാക്കുന്നു. മൂന്നാംതരം സാധനത്തിനു് ഒന്നാംതരത്തിൻെറ വില ഈടാക്കുന്നു. ഇങ്ങനെയുള്ള അനവധി ഉദാഹരണങ്ങൾ ചതിവിനുള്ള തെളിവുകളാണു്.

വ്യാപാരത്തിലുള്ള ആകർഷകമായ ഐശ്വര്യം എന്താണു്? അല്പം അപൂർവ്വം മധുരപലഹാരങ്ങൾ കഴിക്കുന്നതുകൊണ്ടോ, കാറിൽ സഞ്ചരിച്ചതുകൊണ്ടോ മുൻസിപ്പൽ കൌൺസിലറൊ പാർലിമെൻറു മെമ്പറോ ആയതുകൊണ്ടോ നിങ്ങൾക്കു് ശാശ്വത

സൌഖ്യമോ ശാന്തിയോകിട്ടുന്നില്ല. ഇതൊന്നുമല്ല ജീവിതത്തിന്റെ ലക്ഷ്യം. സുഖത്തിനെപ്പററി മഠയനായ ഒരുവന്റെ അഭിപ്രായമാണതു്. വെറും ബാലിശം. അറിവില്ലാത്ത കുട്ടികളുടെ കളിപ്പാട്ടങ്ങളാണവ. ബുദ്ധിയുള്ളവർ അതു് കേട്ടു് ചിരിക്കുയേ ഉള്ളു.

നേരായ മാർഗ്ഗങ്ങളിൽക്കൂടി നിത്യവൃത്തിയ്ക്കുള്ളതു് സമ്പാദിക്കുക. ചതിയും കള്ളത്തരവുംകൊണ്ടു് ജീവിച്ചാൽ അന്ധത ബധിരത, മൂകത മുതലായ ദോഷങ്ങളും തീരാ ദുരിതങ്ങളും അംഗവൈകല്യങ്ങളും മഹാവ്യാധികളും അനുഭവിക്കേണ്ടിവരും. അതിനുവേണ്ടി ജന്മങ്ങൾതന്നെ വീണ്ടും വീണ്ടും അനുഭവിക്കേണ്ടിവരും. ഈ ജന്മത്തിൽ നിങ്ങൾ ചെയ്യുന്ന ഓരോ തെററായ പ്രവൃത്തിയുടേയും ദുഷ്ഫലങ്ങൾ അടുത്ത ജന്മത്തിൽ അനുഭവിക്കേണ്ടിവരും. അതിനാൽ നിങ്ങൾ വിചാരത്തിലും വാക്കിലും പ്രവൃത്തിയിലും വളരെ ജാഗരൂകരായിരിക്കുക. നല്ലവനായിരിയ്ക്കൂ. നല്ലതു് ചെയ്യൂ. നിയതിയുടെ നിയമങ്ങൾ, കാരണങ്ങളും അവയുടെ ഫലങ്ങളും നല്ലതുപോലെ മനസ്സിലാക്കുക.

ന്യായവും മിതവുമായ ലാഭമെടുത്തോളൂ. വ്യാപാരത്തിൽ സത്യവും, വിശ്വസ്തതയും, നിഷ്ഠയായി പാലിക്കുക. മനസ്സാക്ഷിയെ ഒരിക്കലും വഞ്ചിയ്ക്കരുതു്. എപ്പോഴും മനസ്സാക്ഷിയെ പരിശുദ്ധവും നിർമ്മലവുമാക്കിവെയ്ക്കുക. ധാരാളം ദാനധർമ്മങ്ങൾ ചെയ്യുക. നിങ്ങളുടെ ജീവിതത്തിൽ വ്യാപാരങ്ങളിൽ വിജയിക്കുവാനുള്ള മാർഗ്ഗം അതുതന്നെയാണു്. വ്യാപാരങ്ങൾ നിങ്ങളെ ദുഷിപ്പിക്കാൻ ഇടയാക്കാതിരിക്കട്ടെ. ഐശ്വര്യദേവതയായ മഹാലക്ഷ്മി എപ്പോഴും നിങ്ങളോടൊന്നിച്ചുവസിക്കും. എല്ലാ പൌർണ്ണമി ദിവസങ്ങളിലും സത്യനാരായണകഥ പാരായണം ചെയ്യാൻ ശ്രദ്ധയുണ്ടായിരിക്കട്ടെ. സാമൂഹികവും മതപരവുമായ പ്രവർത്തനങ്ങളെ സഹായിക്കാൻ ആവുംവിധം ശ്രമിക്കുന്നതുകൊള്ളാം. സംസ്കൃത വിദ്യാലയങ്ങൾ, ആയുർവ്വേദ ആസ്പത്രികൾ, ബാലികാമഠങ്ങൾ, സൌജന്യ പ്രാഥമിക വിദ്യാലയങ്ങൾ എന്നിങ്ങനെ ലോകോപകാരപ്രദമായ സ്ഥാപനങ്ങൾ നടത്താൻ ശ്രമിയ്ക്കൂ. കിണറുകളും, കുളങ്ങളും ആവശ്യമുള്ള സ്ഥലങ്ങളിൽ അവയുണ്ടാക്കുന്നതും വലിയ പുണ്യമാണു്. ഭജന മന്ദിരങ്ങൾ ഏർപ്പെടുത്തുന്നതു് വലിയ ഉപകാരമാണു്. നിങ്ങളുടെ ആദായങ്ങൾ പരോപകാരപ്രദമായ കാര്യങ്ങൾക്കായി

ദാനം ചെയ്യുക. അതുണ്ടാക്കിത്തരുന്ന നേട്ടം വലുതായിരിക്കും. ഇഹത്തിലും പരത്തിലും നിങ്ങളുടെ ശാന്തിയും സൌഖ്യവും അതു് കാത്തുരക്ഷിയ്ക്കും.

അന്തൎയ്യാമിയായ ഭഗവാൻ നിങ്ങളുടെ വിചാരങ്ങളേയും പ്രവൃത്തികൾക്കും എപ്പോഴും സാക്ഷിയായിരിക്കുന്നു എന്ന അന്തൎബോധം നിങ്ങൾക്കുണ്ടെങ്കിൽ കാൎയ്യകാരണതത്വം നിങ്ങൾക്കറിയാമെങ്കിൽ, നിങ്ങൾ ഒരിക്കലും ഒരു തെററും ചെയ്യാൻ മുതിരുകയില്ല. നീതിരഹിതമായ കൃത്യങ്ങളിൽനിന്നും ഒഴിഞ്ഞുനില്ക്കാനും നിങ്ങളിൽനിന്നും തെററായ വാക്കോ പ്രവൃത്തിയോ ഉണ്ടാകാതെ സൂക്ഷിക്കാനും ക്രമേണ എല്ലാ തെററുകളിൽനിന്നും സ്വയം രക്ഷനേടാനും അതു് നിങ്ങളെ സഹായിയ്ക്കും.

യഥാൎത്ഥത്തിൽ അദ്വൈതവേദാന്തതത്വം എന്താണെന്നുള്ള ബോധം നിങ്ങൾക്കുണ്ടെങ്കിൽ നിങ്ങൾ ഒരിക്കലും മററുള്ളവരെ വഞ്ചിയ്ക്കാൻ പുറപ്പെടുകയില്ല. മററുള്ളവരെ വഞ്ചിക്കുക എന്നതിൻെറ താല്പൎയ്യം നിങ്ങളെ സ്വയം വഞ്ചിക്കുക എന്നതുതന്നെയാണു്. അന്യരെ സഹായിക്കുക എന്നതു് നിങ്ങൾ നിങ്ങളെത്തന്നെ സഹായിക്കുക എന്നതിനു തുല്യമാണു്. ആകെക്കൂടി ഒരൊററ ആത്മാവേയുള്ളു. അതാണു് ഏകസത്യം.

---

## 28. വൈദ്യധൎമ്മങ്ങൾ.

ഒരു വൈദ്യൻ (ഡോക്ടർ) ഒരിക്കലും തൻെറ രോഗിയുടെ രഹസ്യങ്ങൾ അന്യരെ അറിയിക്കരുതു്.

അയാൾ ഒരുവനെ ചികിത്സിയ്ക്കാൻ ഏററു എന്നിരിക്കട്ടെ. രോഗി തലേദിവസത്തെ സന്ദൎശനഫീസ്സ് തന്നില്ല എന്ന കാരണത്താൽ അയാളെ വീട്ടിൽചെന്നു അന്വേഷിയ്ക്കാൻ മടിയ്ക്കരുതു്. രോഗിയ്ക്കു് പൂൎണ്ണസുഖം കിട്ടുന്നതുവരെ അയാളെ കാണുകയും ചികിത്സ നടത്തുകയും ചെയ്യാൻ താൻ കടപ്പെട്ടവനാണെന്നുള്ള ബോധം വൈദ്യനുണ്ടായിരിക്കണം. രോഗി തരുന്ന പ്രതിഫലമല്ല

ഗണനീയമായതു്. ഇന്നല്ലെങ്കിൽ നാളെ തനിയ്ക്കതു് കിട്ടും എന്നു വിശ്വസിക്കുക.

അടിയന്തിരമായി ഒരു രോഗി തന്നെ കാണണമെന്നു് ആവശ്യപ്പെട്ടാൽ ഡോക്ടർ ഒരിക്കലും ആ അപേക്ഷയെ തൊഴിൽപരമായ മര്യാദയുടെ പേരിൽ നിരസിക്കുന്നതു് ശരിയല്ല. രോഗി തന്നോടു് ഉപദേശം തേടുന്നതിനുമുമ്പായി മറെറാരു ഡോക്ടറെ കണ്ടു എന്ന കാരണത്താൽ അയാളെ സ്വീകരിക്കാതിരിയ്ക്കരുതു്.

ഒരാളുടെ ഉദരം ശസ്ത്രക്രിയചെയ്യുന്നതിനു് ഒരു ഡോക്ടർ 500ക ഫീസ്സുവാങ്ങി ശസ്ത്രക്രിയ ആരംഭിച്ചു എന്നിരിക്കട്ടെ. രോഗി ഓപ്പറേഷൻ തിയേററിൽ കിടക്കയാണു്. അയാളുടെ ഉദരം കീറിക്കഴിഞ്ഞു. പരിശോധിച്ചപ്പോൾ ഉദ്ദേശിച്ചിരിക്കാത്ത മറെറാരു ഉപരോഗം കണ്ടുവശായി എന്നു വരുമ്പോൾ ഡോക്ടർ അതിനും ശസ്ത്രക്രിയ നടത്തേണ്ടിവരും. തനിയ്ക്കു് കിട്ടിയ ഫീസ്സു് ആദ്യത്തെ ശസ്ത്രക്രിയയ്ക്കു് മാത്രമായതുകൊണ്ടു് വേറൊരു ശസ്ത്രക്രിയകൂടി ചെയ്യേണമെങ്കിൽ അതിനു് 500ക. പ്രത്യേകം ഫീസ്സു് തരാതെ ചെയ്യുകില്ല എന്നു് ശഠിക്കുന്നതു് ഡോക്ടരുടെ ധമ്മമല്ല. അതു് വൈദ്യധമ്മത്തിനു് വിരുദ്ധമാണു്. ഒരുവന്റെ ജീവൻ അപകടത്തിൽ കിടക്കുമ്പോൾ പ്രതിഫലത്തിനു് വാദിക്കുന്നതു് മനുഷ്യത്വമല്ല. രോഗിയ്ക്കു വേണ്ട എല്ലാ ശുശ്രൂഷകളും ചെയ്തു് രോഗവിമുക്തനാക്കുക എന്നതാണു് ഡോക്ടരുടെ ധമ്മം. പിന്നീടു് രോഗിയുടെ സാമ്പത്തികസ്ഥിതി അനുവദിക്കുന്നതുപോലെ കൂടുതൽ ഫീസ്സു് വേണമെങ്കിൽ ചോദിച്ചുവാങ്ങിയ്ക്കട്ടെ. അതിൽ തെററില്ല.

ഡോക്ടരുടെ പ്രഥമ കത്തവ്യം രോഗിയുടെ വേദനയ്ക്കു് ആശ്വാസം നൽകുകയാണു്. കഴിയുന്നതു ചുരുങ്ങിയ സമയത്തിനുള്ളിൽ രോഗിയുടെ ചികിത്സ പൂത്തിയാക്കേണ്ടതാണു്. നിശ്ചയിച്ച ഫീസ്സു് മുഴവൻ കിട്ടിയില്ല അതുകൊണ്ടു് ബാക്കി പണംകൂടി കിട്ടിയശേഷം ചികിത്സ പൂത്തിയാക്കാം എന്നു് കരുതുന്നതു് ഡോക്ടരുടെ ധമ്മത്തിനു് ചേന്നതല്ല തന്നെയല്ല അതൊരു നീചമായ കുററംകൂടിയാണു്. പ്രതിഫലം കിട്ടിയാലും ഇല്ലെങ്കിലും രോഗിയെ വേണ്ടവിധം ചികിത്സിച്ചു് സുഖപ്പെടുത്തണം.

മറെറാരു പ്രധാന കായ്യം ഒരിയ്ക്കലും സാധുക്കളായ രോഗിക

ളിൽ പരീക്ഷണം നടത്തരുതെന്നതാകുന്നു. ജീവൻ വിലയേറിയതാണ്. നിങ്ങൾക്കോ നിങ്ങൾക്ക് എത്രയും പ്രിയപ്പെട്ട ബന്ധുവിനോ ആശങ്കാജനകമായ രോഗാവസ്ഥയിൽ ചികിത്സിക്കുന്ന ഡോക്ടർ ആ മാതിരി പരീക്ഷണം നടത്തുകയാണെങ്കിൽ നിങ്ങൾക്കെന്തുതോന്നും? അതുപോലെ മററുള്ളവരേയും കരുതേണ്ടതാണ്.

ഏതെങ്കിലും പകർച്ചവ്യാധി പടന്നുപിടിക്കുന്നതായാൽ അതിനെ എത്രയും വേഗം ശമിപ്പിയ്ക്കുവാൻ നിങ്ങളാൽ ആവുന്നതെല്ലാം ചെയ്യേണ്ടതാണ്. സാമാന്യജനങ്ങളെ അത്തരം ആപൽഘട്ടങ്ങളിൽ പകർച്ചവ്യാധികളോടെതിരിടാൻ തക്കതായ ഉപായങ്ങളും മാർഗ്ഗങ്ങളും പഠിക്കുകയും പരിശീലിപ്പിക്കയും ചെയ്യേണ്ടതാണ്. പൊതുജനാരോഗ്യ പാഠങ്ങൾ, ശിശുസംരക്ഷണം, ശുചിത്വനിയമങ്ങൾ മുതലായവ ചിത്രപ്രദർശനങ്ങൾ മുഖാന്തിരം ജനങ്ങളെ പഠിപ്പിക്കണം. അതിനായി പ്രസംഗങ്ങളും ക്ലാസ്സുകളും നടത്തുകയും വേണം.

ദരിദ്രനായ ഒരു രോഗി ചികിത്സയ്ക്കായി തന്നെ സമീപിക്കുന്നതായാൽ ഡോക്ടർ അയാൾക്ക് സൌജന്യമായി ചികിത്സ നടത്തേണ്ടതാണ്. ദീനന്മാരേയും ദരിദ്രന്മാരേയും സേവനം ചെയ്യുന്നതു് വലിയ യജ്ഞമാകുന്നു. ഒരു ഡോക്ടർ അതിൽ ആനന്ദവും സംതൃപ്തിയും കാണണം.

വിലക്കുറഞ്ഞ മരുന്നുകൾ കൊടുത്തിട്ട് അതു് വളരെ വിലപ്പിടിച്ചതാണെന്ന് വ്യാജം പറഞ്ഞു് അധികം പണം ഒരുത്തരോടും വാങ്ങുന്നതു് ശരിയല്ല. അങ്ങനെ ചെയ്യുന്നതു് വമ്പിച്ച പാതകം തന്നെയാണ്. രോഗികളിൽനിന്നും വളരെ മിതമായ പ്രതിഫലം മാത്രമെ വാങ്ങാവൂ. ഡോക്ടരുടെ ആദർശം താനൊരു കോടീശ്വരനാകണമെന്നതായിരിക്കരുതു്. കാരുണ്യവും അനുഭാവവുമുള്ള ഒരു ഡോക്ടർ ആകണമെന്നുള്ളതായിരിയ്ക്കട്ടെ തന്റെ ആദർശം.

ആത്മീയഭാവത്തോടുകൂടി ആത്മാർത്ഥമായ സേവനം ഒന്നുകൊണ്ടുമാത്രം ഒരു ഡോക്ടർക്ക് ഈശ്വരസാക്ഷാൽകാരം നേടുവാനുള്ള നല്ല ഒരു രംഗമാണ് രോഗിശുശ്രൂഷണം.

അറിവില്ലാത്ത രോഗികളെ തെററിദ്ധരിപ്പിക്കയോ പരിഭ്രമി

ക്കത്തക്കവിധം വിവരങ്ങൾ അറിയിക്കയോ ചെയ്യരുത്. "ഈ രോഗം അപായകരമാണ് ഭേദമാവില്ല". "ഈ രോഗം ക്ഷയ മാണ്" എന്നിങ്ങനെ രോഗികളോട് പറയുകയോ രോഗികൾ കേൾക്കെ സംസാരിക്കുകയോ ചെയ്യുന്നതായാൽ അതുമതി അവരുടെ രോഗം മൂർദ്ധന്യത്തിലെത്താനും മരണംതന്നെ നേരിടാനും. നേരെ മറിച്ച് രോഗിയുടെ സ്ഥിതി എത്ര ആപൽക്കരമായിരുന്നാലും ആ സംഗതി രോഗിയെ അറിയിക്കാതെ സന്തോഷവദനത്തോടും ശാന്തതയോടുംകൂടി ആശ്വാസപൂർണ്ണമായ മധുരഭാഷണംകൊണ്ട് രോഗിയെ സ്വാന്തനപ്പെടുത്തുകയാണ് ഉത്തമനായ ഡോക്ടർ ചെയ്യുക. "ഓ! സഹോദരാ! ഇതിനെപ്പററി ഒട്ടും പരിഭ്രമിക്കാനില്ല. കുറച്ചു ദിവസങ്ങൾക്കുള്ളിൽ ഞാൻ നിങ്ങളെ സുഖപ്പെടുത്താം. ആഹ്ളാദത്തോടെയിരിയ്ക്കു" എന്നു പറയുന്ന ഡോക്ടരിൽ രോഗിയ്ക്കു വിശ്വാസമുണ്ടാകും. അയാൾ നൽകുന്ന ഔഷധമെന്നുമാത്രമല്ല, അയാളുടെ ദർശനവും വാക്കുകളുംപോലും രോഗിയ്ക്കു സമാധാനവും ശാന്തിയും ഉളവാക്കും. ഇത്തരത്തിൽ മാത്രമെ കഷ്ടപ്പെടുന്ന മാനവസമുദായത്തിനെ ആശ്വസിപ്പിക്കാനാവൂ.

രോഗിയുടെ വേദനയും ദുരിതവും കാണുന്ന സമയം ഡോക്ടരുടെ ഹൃദയം അലിയണം. ഡോക്ടർ വീടുതോറും സഞ്ചരിച്ചു അഗതികളും ദരിദ്രരും ആയ രോഗികളെ സൌജന്യമായി ചികിത്സിക്കണം. തന്റെ വരുമാനത്തിൽ പത്തിലൊന്നു മരുന്നുകൾ സൌജന്യമായി കൊടുക്കുന്നതിനു വിനിയോഗിക്കട്ടെ.

ഒരു ഡോക്ടർ താൻ സമ്പാദിച്ച ചികിത്സാവിജ്ഞാനം തന്റെ സ്വകാര്യലാഭത്തിനുവേണ്ടിയുള്ളതല്ലെന്നും പ്രത്യുത സമുദായത്തിന്റെ നന്മയ്ക്കായി പ്രശസ്തമായ സേവനം ചെയ്യുന്നതിനു തന്നെ സഹായിക്കുവാൻ വേണ്ടിയുള്ളതാണെന്നും എപ്പോഴും ഓർമ്മിക്കേണ്ടതാണ്. അതിനാൽ തന്റെ 'പ്രാക്ടീസി'നു പുറമെ വൈദ്യസഹായം എപ്പോഴൊക്കെ എവിടെയൊക്കെ ആവശ്യമാണെന്നും തന്റെ സേവനം എവിടെ വേണ്ടിയിരിക്കുന്നു എന്നും ശ്രദ്ധിച്ചുകൊണ്ടിരിയ്ക്കണം. തന്നെ ആരെങ്കിലും വിളിക്കുന്നുണ്ടോ എന്നു ഫോണിൽ ശ്രദ്ധിച്ചുകൊണ്ടു മേശയ്ക്കരികെ കാത്തിരിക്കയല്ല ഒരു ഡോക്ടർ ചെയ്യേണ്ടത്.

ഡോക്ടർമാർക്കു ചെയ്യാവുന്ന ഒരു നല്ല കാര്യം എടുത്തുപറയട്ടെ.

തന്റെ ദിക്കിലുള്ള എല്ലാ കുട്ടികളിലും ശുചിത്വബോധവും ആരോഗ്യചിന്തയും ഉള്ളവരാക്കിത്തീർക്കുവാൻ അവർക്കു് കഴിയുന്നതു് രാഷ്ട്രത്തിനു് ചെയ്യുന്ന ഒരു മഹൽ സേവനമായിരിക്കുമെന്നതിനു് സംശയമില്ല. രാഷ്ട്രത്തിന്റെ ആരോഗ്യം സൂക്ഷിക്കുകയും വളർത്തുകയും ചെയ്യേണ്ടതു് കുട്ടികളിൽക്കൂടിയാണു് എന്ന പരമാർത്ഥം വിസ്മരിക്കാതിരിക്കട്ടെ. ആരോഗ്യത്തിന്റെ പ്രാഥമിക തത്വങ്ങൾ പോലും കുട്ടികളെ പഠിപ്പിക്കുന്നതിനു് രക്ഷാകർത്താക്കൾക്കു് ജാഗ്രത കാണുന്നില്ല. എന്നാൽ ഡോക്ടർമാർക്കു് ആ കുറവു് പരിഹരിക്കാം. ഓരോ കുട്ടിയ്ക്കും ശരീരശുചിത്വത്തെപ്പററിയുള്ള വിജ്ഞാനം നൽകാൻ അവർക്കു് കഴിയും.

തന്റെ രോഗികളിൽനിന്നും ആവുന്നേടത്തോളം പണം പിടിച്ചുപററണമെന്നുമാത്രം പ്രധാനമായി ചിന്തിക്കുന്നവരും മററുള്ളവരുടെ വേദനകളിലും യാതനകളിലും മനസ്സലിവില്ലാത്തവരും, അജ്ഞന്മാരായ സാധു രോഗികളെ ചൂഷണം ചെയ്യുന്നവരും ആയ ഡോക്ടർമാർ കേവലം കാട്ടുമൃഗങ്ങളെക്കാൾ നീചന്മാരായിരിക്കും. അങ്ങനെയുള്ളവർക്കു് കഠിനമായ ശിക്ഷ ഇഹത്തിലല്ലെങ്കിൽ പരത്തിൽ അനുഭവിക്കേണ്ടിവരുന്നതു് തർക്കമററകാര്യമാണു്. മററുള്ളവരിൽ അയാൾ ഉണ്ടാക്കിത്തീർക്കുന്ന വേദനകളും ദുഃഖങ്ങളും അതിനേക്കാൾ പതിരട്ടി വലിപ്പത്തിൽ കഠിനതരമായി രൂപംകൊണ്ടു് തനിയ്ക്കുതന്നെ തിരിച്ചടിക്കുന്നതായി അനുഭവപ്പെടും.

ഈശ്വരൻ സർവ്വാന്തര്യാമിയാണെന്നും എല്ലാ രൂപത്തിലും കാണുന്നതു് ഈശ്വരനാണെന്നും അവരെ സേവിക്കുന്നതു് യഥാർത്ഥത്തിൽ ഈശ്വരസേവനമാണെന്നും ഓരോ ഡോക്ടരും വൈദ്യനും വിചാരിക്കണം. അങ്ങനെയുള്ള ഭിഷഗ്വരന്മാർ ഭൂമിയിലെ കാണപ്പെട്ട ഈശ്വരന്മാരാണു്. അങ്ങനെയുള്ളവർക്കു് നന്മയുണ്ടാകട്ടെ.

## 29. നിയമധർമ്മങ്ങൾ.

അഡ്വൊക്കേററർമാർ, വക്കീലന്മാർ, പ്ലീഡർമാർ ബാരിസ്റ്റർമാർ തുടങ്ങിയ നിയമവിദഗ്ദ്ധന്മാർക്കും ചില ധർമ്മങ്ങളെല്ലാം പരിപാലിക്കേണ്ടതായിട്ടുണ്ട്. സന്ദേഹാവസ്ഥയിലുള്ള കേസ്സുകൾ, അത് വാദിച്ചാൽ എത്രതന്നെ വലയി പ്രതിഫലം കിട്ടുന്നതായാലും ശരി, സത്യസന്ധനായ അഭിഭാഷകൻ സ്വീകരിയ്ക്കരുത്.

കള്ളസ്സാക്ഷികളെ ഒരിക്കലും സൃഷ്ടിക്കയോ അനുവദിക്കയോ ചെയ്യരുതു. സത്യവിരോധമായി ഒരുത്തനെക്കൊണ്ട് സാക്ഷി പറയിക്കുന്നതും പറയുവാൻ പഠിപ്പിക്കുന്നതും ക്രിമിനൽ കുററമായിരിക്കും. കള്ളസ്സാക്ഷി പറയുന്നവൻ ആത്മവഞ്ചനയാണ് ചെയ്യുന്നതെന്ന് ഓർമ്മിയ്ക്കണം. അവൻ ആത്മാവിനേയും ബുദ്ധിയേയും വഞ്ചിക്കുന്നവനായിരിക്കും. അവൻ ചെയ്യുന്നതു് പാപമാണ്, കള്ളസ്സാക്ഷി പറയാൻ പരിശീലിപ്പിക്കുന്ന ഡോക്ടർ അയാളുടെ മനസ്സാക്ഷിയേയും ആത്മാവിനേയും കൊല്ലുകയാണ് ചെയ്യുന്നതു്. അയാൾക്ക് തൻെറ മാർഗ്ഗത്തിൽ പുരോഗതിയുണ്ടാവാൻ അർഹതയില്ല അയാൾക്ക് ശക്തിയോട്ടും നിർഭയമായും വാദിയ്ക്കുവാൻ സാധിയ്ക്കയില്ല. എന്തെന്നാൽ വ്യാജത്തിന് ശക്തിയുണ്ടാവില്ല. ധീരതയോടെ നിവർന്നുനിന്ന് തൻെറ കേസ്സ് വാദിക്കാനുള്ള ധാർമ്മിക ശക്തി അയാളിൽ ഉണ്ടാകുന്നില്ല. വിജയത്തിൽ നിശ്ചയമോ ധൈര്യമോ അയാൾക്ക് സിദ്ധിക്കയില്ല. എത്രതന്നെ സാമർത്ഥ്യം പ്രകടിപ്പിച്ചാലും അവസാനം സത്യം മാത്രമേ വിജയിക്കുവാൻ പോകുന്നുള്ളു.

കേസ്സ് സ്വീകരിക്കുന്നതിനുമുമ്പായി അതിൻെറ പിന്നിലുള്ള സത്യസ്ഥിതി ശരിയ്ക്ക് മനസ്സിലാക്കേണ്ട ധർമ്മം വക്കീലിനുള്ളതാണ്. അങ്ങനെ ശരിയായ തീരുമാനത്തോടുകൂടി സ്വീകരിച്ച കേസ്സ് അവസാനംവരെ ആത്മാർത്ഥതയോടെ വാദിക്കയും ചെയ്യണം. ഫീസ്സിനെപ്പററിയല്ല വക്കീൽ നോക്കേണ്ടതു്. തൻെറ കക്ഷിയ്ക്ക് അർഹതയുള്ള വിജയം കൈവരുത്തുകയാണ് അയാളുടെ ധർമ്മം.

ദരിദ്രരായ കക്ഷികളുടെ കേസ്സ് സൌജന്യമായി നടത്തിക്കൊടുക്കാൻ വക്കീലന്മാർക്ക് ധർമ്മബാദ്ധ്യതയുണ്ട്. അതുപോലെ പൊതു

നന്മയ്ക്കുവേണ്ടിയും അയാൾ പ്രതിഫലേച്ഛകൂടാതെ പ്രവർത്തിക്കേണ്ടതുണ്ട്. അതാണ് ഒരു വക്കീലിൻെറ കർമ്മയോഗം. ഇതയാളുടെ മനസ്സിനെ പവിത്രമാക്കും. അതിനൊരുദാഹരണം പറയാം. ഭൂലഭായി ദേശായി അദ്ദേഹത്തിൻെറ അവസാനദിവസങ്ങളിൽപ്പോലും എത്ര താല്പര്യത്തോടുകൂടിയാണ് പൊതുജന നന്മയ്ക്കായി വാദിച്ചിരുന്നതെന്ന് നോക്കുക. അദ്ദേഹം ആ ഉൽകൃഷ്ടസേവനം മൂലം അനശ്വരമായ യശസ്സാർജ്ജിച്ചു. നിങ്ങൾക്ക് പ്രകൃതി തന്നിട്ടുള്ളതാണ് നിയമവിജ്ഞാനം. ഈ വിജ്ഞാനം സാധുക്കളേയും കുട്ടികളേയും അഗതികളേയും രക്ഷിയ്ക്കുന്നതിന് വിനിയോഗിക്കുവാൻ നിങ്ങൾ കടപ്പെട്ടവരാകുന്നു.

ഒരു കാലത്ത് പണ്ഡിത് മോട്ടിലാൽ നെഹ്രു കോൺഗ്രസ്സുകാരോടുപോലും പ്രതിഫലം പററിയിരുന്നു. ജവഹർലാൽ നെഹ്രുവാകട്ടെ തൻെറ അച്ഛനോടിങ്ങനെയാണ് അപേക്ഷിച്ചത്—"ബഹുമാന്യനായ പിതാവേ! അവിടുന്നാർക്കുവേണ്ടിയാണ് ഈ ധനമെല്ലാം സമ്പാദിയ്ക്കുന്നത്". "നിനക്കുവേണ്ടിയല്ലാതെ മററാർക്കുവേണ്ടിയാണ്" എന്നായിരുന്നു മോട്ടിലാലിൻെറ മറുപടി. ജവഹർലാലിന് ഇതൊട്ടും ഇഷ്ടമായില്ല. അദ്ദേഹം പറഞ്ഞു—"പ്രിയപ്പെട്ട അച്ഛാ! അങ്ങയുടെ സമ്പാദ്യത്തിൽനിന്ന് ഒരൊററ പൈപോലും എനിയ്ക്കാവശ്യമില്ല. ഞാൻ എനിയ്ക്കുവേണ്ടത് സ്വയം നേടിക്കൊള്ളാം. അവിടുന്നു ദയവായി ഈ കേസ്സുകൾ സൌജന്യമായി നടത്തണം. ഇതാണ് പൊതുസേവനം. ഈ മറുപടി മോട്ടിലാലിൻെറ കണ്ണുകൾ തുറപ്പിച്ചു. ഉടനെ മകനോടിങ്ങനെ പറഞ്ഞു. പ്രിയ പുത്രാ! അവരെ തിരികെ വിളിയ്ക്കു. ഞാനവരെ നിർദ്ദാക്ഷിണ്യം നിരസിച്ചാണ് പറഞ്ഞയച്ചത്. ഞാനീ കേസ്സ് ഒരൊററ പൈപോലും വാങ്ങാതെ നടത്തിക്കൊടുക്കുന്നതാണ്. ജവഹർലാലിൻെറ വാക്കുകളാണ് മഹാനായ അച്ഛൻെറ ജീവിതത്തിൽ വലുതായ പരിവർത്തനം വരുത്തിയത്. അദ്ദേഹം അഭിഭാഷകവൃത്തി ഉപേക്ഷിച്ച് ജനസേവനസന്നദ്ധനായി ഒരു കോൺഗ്രസ്സ് പ്രവർത്തകനായി മാറി.

അഭിഭാഷകന്മാർ പറയും—"കള്ളം പറയാതെയോ നവീകരിച്ച വ്യാജം പ്രയോഗിക്കാതെയോ കേസ്സ് നടത്താൻ ഞങ്ങൾക്ക് സാധിക്കുന്നതെങ്ങനെ" എന്ന്. കള്ളസ്സാക്ഷികളെ സജ്ജീകരി

ക്കാതെ കേസ്സുകളിൽ ജയിയ്ക്കാൻ ഞങ്ങൾക്ക് സാദ്ധ്യമല്ലെന്ന് അവർ പറയുന്നു. ഇതൊരു തെററായ ധാരണയാണ്. സത്യത്തെ മനഃപൂർവ്വം മറച്ച് വളച്ചൊടിച്ച് വ്യാജങ്ങൾ സത്യമാണെന്ന് തോന്നിക്കുമാറ് രൂപപ്പെടുത്തി പ്രയോഗിക്കുന്ന അഭിഭാഷകന്മാർ കലിപുരുഷന്മാരാണ്. അവർ അന്ധകാരത്തിൻെറ കിരാതശക്തികളുമായി കൂട്ടുകെട്ടുണ്ടാക്കി സ്വയം സാത്താൻെറ ആയുധങ്ങളായിത്തീരുന്നവരാണ്, ദുർബ്ബലമായ കേസ്സുകൾ സ്വീകരിയ്ക്കാനും സത്യവിരുദ്ധമായ സാക്ഷികളെ കൂട്ടിൽ കയററാനും മനസ്സാക്ഷി അനുവദിക്കാത്ത പുരുഷം ചില വക്കീലന്മാർ ഇല്ലെന്നില്ല. അവർ ബാറിലെ സിംഹങ്ങളാണ്. അവർക്ക് ഭാരിച്ച പ്രാക്ടീസുണ്ട്. സത്യസന്ധരും ആത്മാർത്ഥതയുള്ളവരെന്നും ഉള്ള കീർത്തി അവരെ സംബന്ധിച്ചേടത്തോളം സർവ്വത്ര പ്രചരിക്കും അനവധി കക്ഷികളാണ് അവരുടെ ചുററും തടിച്ചുകൂടുന്നത്. സത്യസന്ധന്മാർ മാത്രമെ എവിടേയും പ്രശോഭിയ്ക്കുയുള്ളു. അവർക്കുമാത്രമെ യഥാർത്ഥ വിജയം സിദ്ധിക്കുകയുള്ളു. "സത്യാന്വേഷണ പരീക്ഷണങ്ങൾ" എന്ന ഗ്രന്ഥം വായിച്ചുനോക്കു. താൻ എത്രമാത്രം സത്യസന്ധനായിരുന്നു എന്ന് ഗാന്ധിജി അതിൽ തെളിയിച്ചിട്ടുണ്ട്,

നിങ്ങളുടെ സാമർത്ഥ്യത്തിൻെറ ഫലമായി നിർദ്ദോഷികളായ എത്രയോ സാധുക്കളെ ജയിലുകളിൽ അടയ്ക്കുകയും കഴുവുമരത്തിൽ തൂക്കുകയും ചെയ്തിട്ടുണ്ട്. അക്ഷന്തവ്യമായ ക്രൂരപ്രവൃത്തികൾ! പാപപൂർണ്ണമായ ആ കഠിന പ്രവൃത്തികളുടെ നീചഫലങ്ങൾ നിങ്ങൾ അനുഭവിക്കേണ്ടിവരുന്നല്ലോ! നല്ലൊരു പുനർജ്ജന്മത്തിനുവേണ്ടുന്ന നന്മകളൊന്നും നിങ്ങളുടെ ജീവിതത്തിൻെറ നേട്ടമായില്ലല്ലോ. നീചജന്മങ്ങളാണ് നിങ്ങളെ കാത്തിരിയ്ക്കുന്നതു്. നിങ്ങൾക്ക് തീരാവ്യാധികളും ഒഴിയാ ദുഃഖങ്ങളിലും അടുത്ത ജന്മത്തിൽ അനുഭവിക്കേണ്ടിവരും.

പ്രമാദമായ തിരുപ്പതിക്കേസ്സിനെപ്പററി നിങ്ങൾ കേട്ടിരിയ്ക്കണം. ശ്രീ വെങ്കിടേശഭഗവാൻതന്നെ അതിൽ സാക്ഷിയായി വന്നു. ജഡ്ജി ഉദ്യോഗം രാജിവെച്ചിട്ട് സന്യാസം സ്വീകരിക്കയാണുണ്ടായതു്.

പണമല്ല നമ്മുടെ ലക്ഷ്യം. അതിന് ശാശ്വതസുഖം തരുവാൻ സാദ്ധ്യമല്ല. ധർമ്മനിരതമായ ജീവിതം നയിയ്ക്കു. സത്യ

നിഷ്ഠയും വിശ്വസ്തതയും ആർജ്ജിയ്ക്കു. കള്ളസ്സാക്ഷി പറയാൻ ആരേയും പ്രേരിപ്പിക്കാതിരിക്കുക. ദരിദ്രർക്ക് സൌജന്യസേവനം ചെയ്യുക ജപവും കീർത്തനവും ധ്യാനവും ശീലിക്കുക. നിങ്ങൾക്കു അനന്തസൌഖ്യം അനുഭവിക്കാറാകും.

നിയമം ഏർപ്പെട്ടത്തിയിരിക്കുന്നതു് സത്യം നിലനിർത്താനും നീതി നടത്താനും വേണ്ടിയാകുന്നു. അഭിഭാഷകന്മാർ അതു് വിസ്മരിയ്ക്കാതിരിയ്ക്കട്ടെ.

---

## 30. വ്യവസായധർമ്മം.

സമയം വളരെയേറെ വ്യത്യാസപ്പെട്ടിരിക്കുന്നു. ഇന്നു് കാണുന്ന സമുദായം നൂറുകൊല്ലം മുമ്പുണ്ടായിരുന്നതുപോലെയല്ല. പുരാതന സാമൂഹികഘടനയിൽ ഉണ്ടായിട്ടില്ലാത്ത പല രംഗങ്ങളും ആധുനിക സമൂഹത്തിൽ പുതിയതായി വികസിച്ചുവന്നിരിക്കുന്നു. ഇപ്പോൾ സമൂഹം കട്ടാകെ വ്യവസായവല്ക്കരണം ഉണ്ടാക്കിയിരിക്കുന്നു. വൻതോതിലുള്ള ഉല്പാദനശാലകളും വ്യവസായങ്ങളും എല്ലായിടത്തും വ്യാപിച്ചിട്ടുണ്ടു്. ഈ ഘടകങ്ങൾ അവയുടെ പരിതസ്ഥിതികൾക്കും സ്വഭാവത്തിനും അനുസരിച്ചുള്ള ധർമ്മങ്ങളുടെ പരിഗണനം അവശ്യമാക്കിത്തീർത്തു.

വ്യവസായികൾ വളരെ യന്ത്രമനോഭാവികളായിട്ടുണ്ടു്. അയാൾ ഏർപ്പെട്ടത്തിയിരിയ്ക്കുന്ന തൊഴിലാളി സമൂഹത്തെ കേവലം ചെറുയന്ത്രങ്ങളായി കണക്കാക്കിവരുന്നു. അവരോടു് മാനുഷികമായ മനോഭാവവും അനുഭാവവും പുലർത്തുന്നില്ല. ഇതു് തെററാണു്. തന്റെ സമ്പത്തും ഐശ്വര്യവും കെട്ടിപ്പടുക്കുന്ന ആ തൊഴിലാളികളുടെ ക്ഷേമങ്ങൾ അന്വേഷിക്കാനുള്ള ധാർമ്മികമായ ചുമതല വ്യവസായ ഉടമയ്ക്കുണ്ടെന്നു് ഓർമ്മിയ്ക്കണം.

സാധാരണ ദരിദ്രലക്ഷങ്ങളിൽനിന്നാണു് വ്യവസായ രംഗത്തേയ്ക്കാവശ്യമായ തൊഴിലാളികളെ നിയമിയ്ക്കുന്നതു്. അവർക്കു് ജീവിതം നിലനിർത്താൻവേണ്ടി അദ്ധ്വാനിക്കേണ്ടിയിരിക്കുന്നു.

അവരുടെ നിസ്സഹായാവസ്ഥയെ വ്യവസായ ഉടമ ചൂഷണം ചെയ്യരുത്. അവരുടെ അദ്ധ്വാനഫലം ഊററിക്കുടിയ്ക്കരുത്. അവക്ക് സുഖമായി ജീവിയ്ക്കാൻതക്കവണ്ണം വേതനം നൽകണം. മനുഷ്യനാവശ്യമായ എല്ലാ സൌകര്യങ്ങളും അവക്കും ഉണ്ടായിരിക്കത്തക്കവിധം, ജീവിതം ആരോഗ്യകരമാക്കിത്തീക്കത്തക്കവിധം, ആവശ്യമായ എല്ലാ ഏപ്പാടുകളും അവക്കുവേണ്ടി ചെയ്യുകൊടുക്കേണ്ടതാണ്.

തൊഴിലാളികളെ മനുഷ്യത്വത്തോടുകൂടി സ്നേഹിച്ചാൽ അവരിലുള്ള മനുഷ്യത്വവും ധമ്മബോധവും പ്രകാശിക്കാനും തൊഴിലുടമയെ വിശ്വസ്തതയോടും സ്നേഹത്തോടും കൂടി സേവിയ്ക്കാനും ഇടയാകും. അതല്ലെങ്കിൽ അവരിലുള്ള മൃഗീയത മാത്രമെ പൊന്തിവരൂ കൂലിത്തക്കങ്ങളും പണിമുടക്കുകളും വ്യവസായസ്തംഭനങ്ങളും മററുമായിരിക്കും അതിൻെറ ദുരന്തഫലങ്ങൾ. അതിനിടയാക്കുന്നത്, തൊഴിലാളികളെ യന്ത്രങ്ങളെപ്പോലെ കരുതി അവരുടെ നിസ്സഹായതയേയും അവശതകളേയും ചൂഷണം ചെയ്യുന്നത്, സത്യത്തിനും ധമ്മത്തിനും നിരക്കാത്തതാണ്. പാപമാണ്.

വ്യവസായബന്ധം ഉടമ്പടിയെ അടിസ്ഥാനമാക്കിയുള്ളതാണ്. വ്യവസായരംഗം എത്രതന്നെ ശുദ്ധമായിരുന്നാലും മനുഷ്യനും മനുഷ്യനും തമ്മിലുള്ള കരാറ് എപ്പോഴും പവിത്രസത്യമായിരിക്കണം. വ്യവസായക്കരാറും അങ്ങനെത്തന്നെയാണ്. അപ്പോഴാണ് ധമ്മം നിലനില്ക്കുക. പരസ്പരം ചെയ്യുന്ന കരാറുകൾ സത്യനിഷ്ഠയോടും വിശ്വസ്തതയോടും പരിപാലിക്കാൻ തൊഴിലാളിയും മുതലാളിയെപ്പോലെത്തന്നെ ബാദ്ധ്യസ്ഥനാണ്. അവൻ മുതലാളിയോട് ആത്മാത്ഥതയുള്ളവനായിരിയ്ക്കണം. കേവലം പണം കൊടുക്കലും വാങ്ങലും മാത്രമല്ല ഈ കരാറിൻെറ മൂല്യം

ഇന്നത്തെ വ്യവസായരംഗത്ത് തലപൊന്തിച്ചുനില്ക്കുന്ന ദോഷങ്ങളാണ് അസൂയ, മത്സരം, വിശ്വാസവഞ്ചന, വൈരാഗ്യം മുതലായവ. ഇത് ആസുരവും ധമ്മവിരുദ്ധവുമാണ്. വലിയ വലിയ വ്യവസായ ഉടമകൾ ഒന്നിച്ചു യോജിയ്ക്കാറുണ്ട്. നന്മയ്ക്കുവേണ്ടിയല്ല, ചെറിയ വ്യവസായശാലകളെ തോല്പിയ്ക്കാനും നശിപ്പിയ്ക്കാനുംവേണ്ടി മാത്രം. വലിയ ശക്തികൾ കമ്പോളങ്ങളെ കയ്യടക്കുകയും ചെറുകിട ശക്തികൾക്ക് വളരാൻ അസാദ്ധ്യമാക്കിത്തീക്ക

കയും ചെയ്യുന്നു. ഇതു് വളരെ അന്യായവും അധർമ്മവുമാണു്. വിലയുള്ളതും ജനങ്ങൾക്കു് എപ്പോഴും ആവശ്യമുള്ളതുമായ അസംസ്കൃത സാധനങ്ങളെ മനഃപൂർവ്വം നശിപ്പിച്ചിട്ടോ കരിഞ്ചന്തയിൽ പൂഴ്ത്തിവെച്ചിട്ടോ ആ സാധനങ്ങൾക്കു് കൃത്രിമക്ഷാമം ഉണ്ടാക്കിത്തീർക്കുക എന്നതു് ധാർമ്മികനിയമത്തെ കരുതിക്കൂട്ടി അവതാളത്തിലാക്കുകയാണു്.

അത്യാർത്തിയും ഭോഗാസക്തിയുമാണു് വ്യവസായരംഗത്തു് കാണുന്ന അസന്മാർഗ്ഗികതയ്ക്കു് കാരണം. അമിതമായ ലാഭേച്ഛ മാനവധർമ്മങ്ങളെയെല്ലാം പാടെ അവഗണിക്കുവാൻ ഇടയാക്കുന്നു. ഇതു് നിങ്ങളെ നികൃഷ്ടരാക്കിത്തീർക്കും. അതിനാൽ അത്യാഗ്രഹം വെടിയുക, ധനത്തിന്മേൽ മോഹം വളർത്താതിരിക്കുക. നിങ്ങൾക്കു് വ്യവസായത്തിനുള്ള ബുദ്ധിയും സാമർത്ഥ്യവും സംഘടനാശക്തിയും സാമ്പത്തികനിലയും ഈശ്വരനാണു് തന്നിരിക്കുന്നതു്. അവ മാനവസമുദായത്തിന്നു് പൊതുവെ ഉപയോഗപ്പെടുത്താൻവേണ്ടിയാണു് എന്നോർമ്മിക്കണം. ഒരുത്തരുടേയും സ്വാർത്ഥലാഭത്തിനല്ല. നിങ്ങൾ അവയുടെ കൈവശക്കാരും കൈകാര്യകർത്താക്കളും ആണെന്നല്ലാതെ അവയുടെ യഥാർത്ഥ ഉടമസ്ഥത നിങ്ങൾക്കല്ല. അവ ലോകോപകാരാർത്ഥം വിനിയോഗിച്ചാൽ വേണ്ടത്ര ഐശ്വര്യം സിദ്ധിയ്ക്കും.

ഇന്നത്തെ വ്യവസായികൾ അവരുടെ അധർമ്മത്തിലേക്കുള്ള നീക്കത്തെപ്പററി സ്വബോധമുള്ളവരാകട്ടെ അവർ സമൂഹത്തിൻെറ ക്ഷേമത്തിനും ശാന്തിയ്ക്കുംവേണ്ടി നിലകൊള്ളട്ടെ. ഭൗതികമേന്മയേക്കാൾ ധാർമ്മികമായ ശ്രേയസ്സാണു് ശാശ്വതവും ആനന്ദസന്ദായകവും എന്നറിയാനുള്ള ബോധം അവർക്കുണ്ടാകട്ടെ.

---

## 31. അന്തർദ്ദേശീയ ധർമ്മങ്ങൾ.

സമുദായത്തിന് സാമൂഹിക ധർമ്മങ്ങൾ ഉള്ളതുപോലെ രാഷ്ട്രങ്ങൾക്ക് അന്തർദ്ദേശീയ ധർമ്മങ്ങളും ലോകസമാധാനം നിലനിർത്താൻ ആവശ്യമായിരിക്കുന്നു. രാഷ്ട്രാന്തരീയ സന്മാർഗ്ഗബോധത്തിൽ ഉറച്ചുനിന്നാൽ മാത്രമെ രാഷ്ട്രങ്ങൾക്ക് പുരോഗമിയ്ക്കാൻ സാധിക്കയുള്ളൂ. രാഷ്ട്രാന്തരീയ സന്മാർഗ്ഗതത്വങ്ങൾ അനുസരിച്ചിരുന്നെങ്കിൽ രാഷ്ട്രങ്ങൾ തമ്മിൽ യുദ്ധമുണ്ടാകുമായിരുന്നില്ല.

അധികാരശക്തിയ്ക്കും സാമ്രാജ്യങ്ങൾക്കുംവേണ്ടിയുള്ള അമിതമായ മോഹം രാഷ്ട്രങ്ങളെ ധർമ്മബോധമില്ലാത്തവരാക്കി. അതിന്റെ ഫലം അവക്കുള്ള അധികാരങ്ങളും സ്വാതന്ത്ര്യങ്ങളും നഷ്ടപ്പെട്ടുകയായിരുന്നു. പരസ്പരധാരണയും സന്മാർഗ്ഗബോധവും നഷ്ടപ്പെട്ടുത്തിയെന്ന നേട്ടമല്ലാതെ മറെറാന്നും ഉണ്ടായതുമില്ല.

സമുദായത്തിലുള്ള വ്യക്തികളെ പരസ്പരം കൂട്ടിയിണക്കുന്ന ധാർമ്മികനിയമങ്ങൾ രാഷ്ട്രങ്ങളേയും തമ്മിൽ തമ്മിൽ ബന്ധിപ്പിക്കണം. അന്തരാഷ്ട്രീയ സാന്മാർഗ്ഗികതയുടെ ആവശ്യം വളരെയേറെയുണ്ട്. കഴിഞ്ഞ മഹായുദ്ധത്തിനുശേഷം ഈ കുറവ് എല്ലാ രാഷ്ട്രതലവന്മാക്കും ബോദ്ധ്യപ്പെട്ടു. ഒരു ലോകസംഘടന സ്ഥാപിക്കുക എന്നത് അത്യാവശ്യമാണ് അപ്പോൾ മാത്രമെ അന്തരാഷ്ട്രീയ സാന്മാർഗ്ഗികത പ്രായോഗികമാക്കുവാൻ സാധിയ്ക്കൂ. സുസംഘടിതമായ ലോകഫെഡറേഷന് യുദ്ധത്തെ തടയാനും ലോകത്തിൽ സമാധാനം സ്ഥാപിക്കുവാനും സാധിക്കും.

പരിശുദ്ധവും ഉൽകൃഷ്ടവുമായ ആദർശങ്ങളോടുകൂടിയ അംഗങ്ങളാണെങ്കിൽ അത്തരം സംഘടനയെ ഏററവും വിജയകരമാക്കുവാൻ കഴിയും. സഹിഷ്ണതയും സഹകരണവും സാഹോദര്യവും അവരിൽ വളർത്തേണ്ടതാണ്. ഇടുങ്ങിയ വർഗ്ഗീയത ദൂരീകരിച്ച് വിശാലമായ വിശ്വാദർശം വളർത്തണം, അല്ലെങ്കിൽ ആ സംഘടന മഹായുദ്ധത്തിനുശേഷം ലീഗ് ഓഫ് നേഷൻസും ഇക്കാലത്ത് യു. എൻ. ഓവുംപോലെ പരാജയപ്പെട്ടും.

ശാസ്ത്രത്തിന്റെ പുരോഗതി സമയത്തേയും ദൂരത്തേയും ചുരുക്കിയിരിക്കുന്നു. അല്പം ചില മണിക്കൂറിനുള്ളിൽ നിങ്ങൾക്ക്

ലണ്ടനിലും ന്യൂയോക്കിലും എത്താൻ കഴിയുന്നു. ഇപ്പോൾ തീവണ്ടി, കപ്പലുകൾ, വിമാനങ്ങൾ, റേഡിയോ, ടെലിവിഷൻ എന്നിവ ലോകത്തെ ഒന്നാക്കിത്തീർത്തിട്ടുണ്ട്. ഇപ്പോൾ ലോകം മുഴുവനും ഒരൊററ കെട്ടുപാടിൽ ഇണക്കിവെച്ചിരിയ്ക്കുയാണ്. രാജ്യങ്ങളും സമുദായങ്ങളും ഇപ്പോൾ പരസ്പരം ആശ്രയിച്ചിരിക്കുന്നു. ഒരു രാഷ്ട്രത്തിൻെറ സാമ്പത്തികമായ ഉയർച്ചയും താഴ്ചയും ഇതര രാഷ്ട്രങ്ങളേയും ഉടനടൻ ബാധിക്കുന്നു. ശരീരത്തിൽ ഏതെങ്കിലും ഒരവയവത്തിനുണ്ടാകുന്ന വേദന ശരീരത്തിൻെറ മറെറല്ലാ ഭാഗങ്ങളിലും വ്യാപരിക്കുന്നതുപോലെയാണിതു്. ഒരു രാജ്യത്തിനും മററു് രാജ്യങ്ങളുടെ സഹായവും സഹകരണവും കൂടാതെ സാംസ്കാരികമായോ സാമ്പത്തികമായോ മേന്മ നേടുവാൻ സാധിക്കയില്ല. ഒരു സമുദായം ഉയരണമെങ്കിൽ മററു് സമുദായങ്ങളും ഉയരേണ്ടതീരൂ.

ലോകത്തെ മുഴുവനും ഏതാണ്ടൊരുവിധം ഐക്യതയിൽ കൊണ്ടുവന്നിട്ടുണ്ടെങ്കിലും ധാർമ്മികമായി ഒരു സാർവ്വലൌകിക പുരോഗതി ഉണ്ടായിട്ടില്ല. രാഷ്ട്രങ്ങൾ തമ്മിൽ വേണ്ടുവോളം നീതിയോ സ്നേഹമോ സഹകരണമോ പാലിച്ചുകാണുന്നില്ല. മനുഷ്യൻെറ സാഹോദര്യം വിസ്മരിയ്ക്കപ്പെട്ടിരിക്കുന്നു. "കയ്യൂക്കുള്ളവൻ കാര്യക്കാരൻ" എന്ന കാട്ടുജന്തുക്കളുടെ പ്രമാണമാണ് ഇന്നു് ലോകത്തിൽ രാഷ്ട്രങ്ങൾ തമ്മിൽ മാനിച്ചുവരുന്നതു്. "ശക്തിയാണ് അവകാശം". കൂടുതൽ അണുബോമ്പുകൾ കൈവശം വെക്കുന്നവനാണ് ഇന്നു് ലോകം ഭരിക്കുന്നവൻ. അവക്ക് കച്ചവടത്തിലും വ്യവസായത്തിലും കൂടുതൽ ആനുകൂല്യങ്ങൾ ലഭിയ്ക്കും. വിപുലമായ സാമ്രാജ്യങ്ങൾ അവരുടെ കീഴിൽ നിരക്കും. പാവപ്പെട്ടവരെ അവർ ചൂഷണം ചെയ്യും. അവരെ അടിമകളാക്കിവെയ്ക്കും. ഇതാണ് സന്മാർഗ്ഗവിലോപനത്തിനും യുദ്ധത്തിനും ഉള്ള കാരണം.

എല്ലാ രാഷ്ട്രങ്ങൾക്കും തുല്യമായ ആനുകൂല്യങ്ങളും അവകാശങ്ങളും ഉണ്ടായിരിക്കണം. ഒരു രാഷ്ട്രത്തിനും ഒന്നിൻെറ കുത്തകാവകാശം ഉണ്ടായിരിക്കരുതു്. ഒരു രാജ്യത്തിനും ഒന്നിൻെറ മേലും പരമാധികാരമോ പരമാവകാശമോ ഉണ്ടായിരിക്കരുതു്. ആകാശം സമുദ്രം ഭൂമി എന്നിവ വായു, ജലം, സൂര്യപ്രകാശം എന്നിവയെപ്പോലെ എല്ലാ രാഷ്ട്രങ്ങൾക്കും സമാവകാശമുള്ളവയായിരിക്കണം. ഈശ്വരൻെറ സന്തതികളാണ് എല്ലാവരും. അതിനാൽ

എല്ലാവരും സഹോദരങ്ങളാണ്. ദേശീയത, സാമ്രാജത്വം, മുതലാളിത്വം, സൈനികത്വം എന്നിവയെ തെററിദ്ധരിയ്ക്കുയും തെററി ആചരിക്കയും ചെയ്യിരിക്കയാണ്. അവ അന്തരാഷ്ട്രീയ സാന്മാർഗ്ഗികതയും വളച്ച്യും തടസ്സമായിരിക്കയാണ്. സാമ്രാജ്യത്വവും സൈനികത്വവും നശിക്കണം. മനുഷ്യത്വവും ജന്തുകാരുണ്യവും വേദാന്തവും അവയുടെ സ്ഥാനത്തിലെത്തണം. അപ്പോഠ മാത്രമെ ലോകത്തിൽ ഉറച്ച ശാന്തിയും സമാധാനവും ഉണ്ടാകയുള്ളു. ലോകത്തിലെ പ്രസിഡൻറുമാരും ഡിക്ടേററർമാരും ഇന്ത്യയിലേക്ക വന്ന് വേദാന്തം പഠിക്കയും വേദാന്തതത്വമനുസരിച്ച് ജീവിക്കയും ചെയ്യട്ടെ.

വേദാന്തവും വേദാന്തധമ്മവും ലോകത്തിലെ എല്ലാ വിദ്യാലയങ്ങളിലും കോളേജുകളിലും നിർബ്ബന്ധവിഷയമാക്കേണ്ടതാണ്. അതിനെ വേണ്ടുംവണ്ണം അറിയുകയും എല്ലാവരും പ്രായോഗികമാക്കാൻ ആവുന്നത്ര ശ്രമിക്കേണ്ടതുമാണ്. ഇതു് മാത്രമെ സാവ്വലൌകിക പ്രേമവും ഐക്യവും ഐശ്വയ്യവും സമധാനവും സാഹോദയ്യവും മനുഷ്യത്വത്തെ നിലനിത്താനാകു. യന്ത്രത്തോക്കുകളേയും അണുബോമ്പുകളേയും ഇല്ലായ്മചെയ്യാനുള്ള വഴി ഇതൊന്നു മാത്രമാണ്.

# ഭാഗം 5.

# സാധുക്കളും സന്യാസികളും.

## 32. സന്യാസികളും സമുദായക്ഷേമവും.

ഒരു സാധുവിനേയോ അഥവാ സന്യാസിയേയോ ക്ഷണിച്ച് ഓരോ വിദ്യാർത്ഥിമന്ദിരങ്ങളിലും താമസിപ്പിക്കേണ്ടതാണ്. അദ്ദേഹം വിദ്യാർത്ഥികൾക്ക് ധാർമ്മികവും ആത്മീയവുമായ സംസ്കാരങ്ങളെപ്പററി നിത്യവും പാഠങ്ങൾ നടത്തുകയും ധ്യാനവും ആരാധനയും നടത്തുന്നവിധം പരിശീലിപ്പിക്കയും ചെയ്യണം. ഭഗവൽഗീത, രാമായണം, ഭാഗവതം, ഉപനിഷത്തുകൾ എന്നിവ പഠിപ്പിക്കട്ടെ. അങ്ങിനെ ചെയ്യുന്നതായാൽ വിദ്യാർത്ഥികൾ സ്വഭാവസംസ്കാരവും ആത്മബോധവും ഉള്ളവരായിത്തീരും. കുട്ടികളുടെ ഇന്നത്തെ അവസ്ഥ പരിതാപകരമാണ്. അവർക്ക് ഈശ്വരനിൽ വിശ്വാസമില്ല, പുരാണഗ്രന്ഥങ്ങളിൽ താല്പര്യമില്ല. അവർ നാസ്തികന്മാരായിട്ടാണ് വളരുന്നത്. വിദ്യാലയങ്ങളുടെ അധികൃതന്മാരുടെ ചുമതലയാണ് വിദ്യാർത്ഥികൾക്ക് മഹാത്മാക്കളും മഹൽഗ്രന്ഥങ്ങളുമായി പരിചയപ്പെടാനും സംസർഗ്ഗം ചെയ്യാനും സന്ദർഭങ്ങളും സൌകര്യവും ഉണ്ടാക്കിക്കൊടുക്കുക എന്നതു് അദ്ധ്യാത്മശിക്ഷണം വിദ്യാർത്ഥികൾക്ക് അവശ്യം വേണ്ടിയിരിക്കുന്നു.

ജയിലുകൾ സന്ദർശിക്കുന്നതിനും സാധുക്കളേയും സന്യാസികളേയും ക്ഷണിക്കേണ്ടതാണ്. ആഴ്ചയിൽ ഒരു ദിവസം അവർ തടവുകാരെ സന്ദർശിച്ച് പ്രാർത്ഥനയും കീർത്തനങ്ങളും നടത്തട്ടെ. സാന്മാർഗ്ഗിക ജീവിതത്തെക്കുറിച്ചുള്ള ബോധം അവരിലുളവാക്കുകയെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ധർമ്മബോധനം നടത്തണം. കുററം ചെയ്യുവർ എന്നും കുററവാളികളായിരിക്കയില്ല. അവരുടെ ബോധമില്ലായ്മയാണ് കുററം ചെയ്യാൻ പ്രേരിപ്പിക്കുന്നതു്. ശരിയായ വിദ്യ അവരിലുണ്ടാക്കുകമൂലം അവരുടെ അവിദ്യ അകററാവുന്നതാണ്. അവിദ്യ നശിക്കുന്നതോടെ അവരിലുള്ള കുററവാസനകളും

നശിക്കും. ഈ വഴിയ്ക്കു് ശ്രമിക്കുന്നതായാൽ കുററവാളികളും ജയിലുകളും ക്രമേണ ഇല്ലാതാകും. ഭൂമിയിൽ സ്വർഗ്ഗം സൃഷ്ടിക്കാൻ കഴിയും.

ആസ്പത്രിയുള്ള ദിക്കിൽ ഏതെങ്കിലും സന്യാസി താമസിക്കുന്നപക്ഷം അദ്ദേഹത്തിനു് ആസ്പത്രി സന്ദർശിക്കാനുള്ള സന്ദർഭവും സൌകര്യവും നൽകേണ്ടതാണു്. അദ്ദേഹം രോഗികളെ സന്ദർശിച്ചു് അവക്കു് ആശ്വാസവും സന്തോഷവും കൽകട്ടെ അവരുടെ രോഗം അതിവേഗം ശമിക്കുന്നതിനുവേണ്ടി പ്രാർത്ഥിക്കാവുന്നതാണു്, അവരുടെ ഒന്നിച്ചിരുന്നു് ജപം, കീർത്തനം, ധ്യാനം എന്നിവ നടത്തിയാൽ രോഗശാന്തിയ്ക്കു് വളരെ സഹായിക്കും. ജനന മരണരഹിതമായ ആത്മാവിൻെറ സ്വഭാവത്തെക്കുറിച്ചു് അവക്കു് വേണ്ട ബോധം നൽകുക. ആത്മാവിനെ സുഖദുഃഖങ്ങളോ രോഗങ്ങളോ ബാധിക്കയില്ലെന്നും ആ ആത്മാവാണു് എല്ലാവരിലും സ്ഥിതിചെയ്യുന്നതെന്നും ഉള്ള ബോധം അവരിൽ ഉളവാക്കട്ടെ.

ഇന്നത്തെ അതിപ്രധാനമായ ഒരാവശ്യമാണു് ആദ്ധ്യാത്മികമായ ഉദ്ധാരണം. മുൻപു് പറഞ്ഞിട്ടുള്ളപ്രകാരം ഓരോന്നും പ്രവത്തിക്കുകയാണെങ്കിൽ അതു് നിഷ്പ്രയാസം സാധിക്കും. അപ്പോൾ അഭ്യസ്തവിദ്യരായ സന്യാസി സംഘങ്ങൾക്കു് അവരുടെ ഏകാന്ത സങ്കേതങ്ങളിൽനിന്നും തിരക്കുപിടിച്ച ജനമദ്ധ്യത്തിലേക്കു് വരേണ്ടതായ ആവശ്യം ഉണ്ടാകയില്ല. അവരുടെ പ്രാധാന്യത്തെ ലോകം മനസ്സിലാക്കിയാൽ മതിയാവും.

---

## 33. സന്യാസികളുടെ മിഷൻ.

സാധുക്കളുടേയും സന്യാസികളുടേയും സംഘം സാർവ്വലൌകികമായ ഉദ്ദേശ്യങ്ങളും പ്രാധാന്യവും ഉള്ളവയാണു്. ലോകത്തിലെ ആദ്ധ്യാത്മികതയുടെ രക്ഷകന്മാരാണു് സന്യാസികൾ. മനുഷ്യസമുദായത്തിൻെറ പുരോഗതിയ്ക്കും ക്ഷേമത്തിനും വേണ്ടി വളരെയേറെ അവക്കു് പ്രവത്തിക്കാനുണ്ടു്. അവരിൽ അപ്പിച്ചിരിക്കുന്ന മഹത്തായ കത്തവ്യത്തിനു് സ്വയം സജ്ജമാക്കുന്നതിനായി സാധുക്കളും സന്യാസികളും ബാക്കി സമുദായത്തിൽനിന്നും വേർപ്പെട്ടു്

ഏകാന്തതയിൽ വർത്തിക്കുന്നു. പക്ഷേ നിർഭാഗ്യവശാൽ ഈ വേർപാട് സ്ഥിരമായിത്തീരുന്നതിന് നാം അനുവദിച്ചിരിക്കയാണ്. അങ്ങനെ സാധുക്കളും സന്യാസികളും സാധാരണ മനുഷ്യസമുദായത്തിന് വെളിയിൽ ഒരു പ്രത്യേക വിഭാഗമായി ഗണിക്കപ്പെടുവാനിടയായിരിക്കുന്നു.

മററുള്ളവരിൽനിന്നും സമ്പർക്കം വേർപ്പെടുത്തുകയാൽ കാലക്രമേണ അവർ തങ്ങൾക്ക് മനുഷ്യസമുദായത്തിനുവേണ്ടി ചെയ്യേണ്ട പ്രവൃത്തികൾ വിസ്മരിക്കുകയാണ്. മററു മൂന്ന് വിഭാഗങ്ങളുടേയും (ബ്രഹ്മചാരികൾ, ഗൃഹസ്ഥാശ്രമികൾ, വാനപ്രസ്ഥന്മാർ) ക്ഷേമത്തിനുവേണ്ടി സന്യാസികൾ ചെയ്യേണ്ടതായ സേവനങ്ങൾ നിർവ്വഹിക്കുന്നതിൽ നാം ജാഗരൂകരാകണം. നാം ഒററക്കെട്ടായി നിന്ന് നമ്മിലർപ്പിച്ചിരിക്കുന്ന മഹത്തായ കർത്തവ്യം സ്വാർത്ഥരഹിതമായി പൂർണ്ണമനസ്സാലെ നിർവ്വഹിക്കേണ്ടിയിരിക്കുന്നു. സാർവ്വലൌകികമായ സാഹോദര്യവും സമാധാനവും ശാന്തിയും പുലർത്തുവാനുള്ള മഹാപ്രസ്ഥാനമാണ് നമ്മുടേത്.

ഇന്നത്തെ ഈ പുതിയ ലോകത്തിൻെറ പുനർനിർമ്മാണ പ്രവർത്തനത്തിൽ മനുഷ്യസമുദായത്തിൻെറ ഓരോ വിഭാഗവും അതാതിൻേറതായ കർത്തവ്യങ്ങൾ നിറവേററേണ്ടതായിട്ടുണ്ട്. ഇന്നത്തെ പുതിയ സംസ്കാരം സ്ഥിരമായി നിലനില്ക്കണമെങ്കിൽ (ഇനിയും ഒരു മഹായുദ്ധത്തിന്ന് വഴിതെളിയിക്കാതെ) ആത്മീയ സ്വഭാവത്തിൻെറ ശാശ്വത മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ അതിനെ സംരക്ഷിക്കേണ്ടിയിരിക്കുന്നു. ഈ മൌലികമായ ആത്മീയാടിസ്ഥാനം മാനവസമുദായമദ്ധ്യത്തിൽ ഉറപ്പിക്കുകയാണ് ലോകത്തിലെ സാധുക്കളുടേയും സന്യാസികളുടേയും പ്രവൃത്തി.

അടുത്ത തലമുറയെ ആത്മീയവിഷയത്തിൽ തല്പരരാക്കുകയെന്നതു് സാധുക്കളുടെയും സന്യാസികളുടേയും കർത്തവ്യമാകുന്നു. ഈ രാജ്യത്തിൻെറ മഹത്തായ പാരമ്പര്യം നിലനിർത്തുന്നതിനും സമുദായത്തിൽ അവരുടെ സ്ഥാനം മാന്യമായി സംരക്ഷിക്കുന്നതിനും അവരങ്ങനെ ചെയ്യേണ്ടിയിരിക്കുന്നു.

സാമാന്യജനങ്ങൾ സന്മാർഗ്ഗികവും ആത്മീയവുമായ ജീവിതത്തിന് അവരെ സഹായിക്കുവാൻ സാധുക്കളുടെ മാർഗ്ഗദർശനം തേടുന്നു. അതിനാൽ ഉപദേശംകൊണ്ടും മാതൃകകൊണ്ടും സജീവമായ

ജീവിതകമ്മങ്ങൾകൊണ്ടും നാം അവരെ പ്രബുദ്ധരാക്കേണ്ടതുണ്ട്. രാജ്യത്തുള്ള സന്യാസികളേയും സാധുക്കളേയും ഒരേ സംഘടനയുടെ ഉള്ളിൽ കൊണ്ടുവരുന്ന കാര്യം നമുക്കൊന്നിച്ചുനിന്ന് ഉത്സാഹ പൂർവ്വം ഏറ്റെടുക്കേണ്ടിവന്നിരിക്കുന്നു. അതിനെ ഐക്യവും സൌഹാർദ്ദതയും നിറഞ്ഞ വിജയപൂർണ്ണമായ പ്രസ്ഥാനമാക്കുവാൻ നാം സഹായിക്കണം. നമ്മുടെ മുമ്പിലുള്ള മഹത്തായ പ്രവൃത്തിയെ മുൻനിർത്തി സർവ്വശക്തനിൽ ഭക്തിയോടും ശ്രദ്ധയോടും കൂടി ആത്മാർത്ഥമായി നമുക്ക് പ്രവർത്തിക്കാം. ലോകമൊട്ടാകെയുള്ള സാധുക്കളുടേയും മഹാത്മാക്കളുടേയും ഉന്നതമായ ഐക്യത്തിനുള്ള ഒരു സംഘടനയായിരിക്കട്ടെ നമ്മുടെ ലക്ഷ്യം. നമ്മുടെ ഭാരതത്തെ വീണ്ടും ഭരതമഹാരാജാവിൻെറ കാലത്തെ ഭാരതമാക്കിത്തീർക്കണം. ഭാരതം ആദ്ധ്യാത്മലോകത്തിൻെറ മാതാവാണെന്ന് പ്രമാണത്തിൽ മാത്രമല്ല പ്രത്യക്ഷമായി തെളിയിച്ചുകാട്ടണം. ഈ ദിവ്യ പ്രവർത്തനം പ്രായോഗികമാക്കിത്തീർക്കുന്നതിന് നിസ്വാർത്ഥമായ സംഘടന കൂടിയേതീരു. അതിനായി ഈ സംഘത്തിൻെറ ഐക്യശക്തി എത്രത്തോളമുണ്ടെന്ന് കണക്കാക്കണം. നാം സത്വഗുണത്തിൻെറ ശക്തിഭണ്ഡാരമാണ്. തമശ്ശക്തിയേയും തിന്മയേയും എതിരിട്ട് ജയിക്കുവാനുള്ള കരുത്ത് നമുക്കുണ്ടായിരിക്കണം.

---

## 34. സാധുക്കളുടേയും സന്യാസികളുടേയും സമ്മേളനം.

ലോകസമുദായത്തിൻെറ കേന്ദ്രശക്തിയാണ് സാധുക്കളും സന്യാസികളും. ലോകസമാധാനവും സൌഹാർദ്ദതയും സംരക്ഷിക്കുന്നതിന് ഏററവും പര്യാപ്തമായവരാണ് അവർ ശത്രുക്കളായി കഴിയുന്ന പല രാഷ്ട്രങ്ങളേയും പരസ്പരം അടുപ്പിച്ച് മൈത്രിയും സഹകരണവും ഐക്യവും അവർ തമ്മിലുണ്ടാക്കാനുള്ള യഥാർത്ഥ ഉപകരണങ്ങളാണ് അവർ. സാർവ്വലൌകിക സാഹോദര്യത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന യഥാർത്ഥ സന്യാസിമാരും സാധുക്കളും അവരുടെ വിശാലമായ ജീവിതത്തിലെ വിവിധ ഘട്ടങ്ങളിൽ വിപുലമായ അനുഭവങ്ങൾക്ക് വിധേയരാകുന്നു. അവരുടെ

ജീവിതം വളരെയേറെ ബുദ്ധിമുട്ടുള്ളതാണ്. ഇരുതലകളുള്ള ഖഡ്ഗംപോലെയാണത്. ജീവിതം ഏററവും നന്മയും സത്യവും നിറഞ്ഞതായിരുന്നില്ലെങ്കിൽ സാധുക്കൾക്ക് ലക്ഷ്യം ശരിയ്ക്ക് പ്രാപിക്കാനാവില്ല.

ഈ കാലത്ത് കാഷായവസ്ത്രം ധരിച്ച ധാരാളം ആളുകളെ കാണാൻ കഴിയും. അവർ ലോകത്തിൽ ചുററിത്തിരിഞ്ഞുകൊണ്ടിരിയ്ക്കുന്നു. അവരിൽ പലരും സന്യാസിവർഗ്ഗത്തിന് അപമാനകരമായി കാണുന്നുണ്ട്. ലോകത്തിൽ സന്യാസധർമ്മത്തിന് കളങ്കവും ആക്ഷേപവും വരുത്തിക്കൂട്ടുന്നവർ അക്കൂട്ടത്തിൽ ധാരാളം കാണാൻ കഴിയും. മതഗ്രന്ഥങ്ങളിലൂടെ ലഭിക്കുന്ന പ്രചോദനങ്ങളെ അവർ കേവലം അവഗണിയ്ക്കുന്നു.

ഇത്തരം അനഭിലഷണീയമായ പ്രവൃത്തികളിൽനിന്നും സാധുക്കളേയും സന്യാസികളേയും പിന്തിരിപ്പിക്കുന്നതിനും അവരെ യോഗ്യന്മാരായ മാനവസേവകരാക്കി ഉയർത്തുന്നതിനും സന്യാസസമുദായത്തിൻെറ മഹത്വവും പ്രയോജനവും ലോകത്തിന് കൂടുതൽ അനുഭവവേദ്യമാക്കിത്തീർക്കുന്നതിനും ഈ സാധുക്കളെ സുശക്തമായ സംഘടനകൾമൂലം പ്രയത്നിക്കേണ്ടതാണ്.

ലോകക്ഷേമത്തിന് അവശ്യം വേണ്ടിയിരിക്കുന്ന ഒരു പ്രവൃത്തിയാണ് യഥാർത്ഥ സാധുക്കളേയും സന്യാസികളേയും സംഘടിപ്പിച്ച് അവരുടെ സേവനങ്ങൾ പ്രയോജനകരമാക്കിത്തീർക്കുകയെന്നത്. ഇത്തരം സ്ഥാപനങ്ങളും സമ്മേളനങ്ങളും മററും ഹൈന്ദവസന്യാസികൾക്കും സാധുക്കൾക്കും മാത്രമായി ക്ലിപ്തപ്പെടുത്തികൂടാ. ക്രൈസ്തവ സന്യാസികളും ഇസ്ലാമികസാധുക്കളും സിക്ക് ജൈനാദി മതങ്ങളിലെ സാധുക്കളും അതിൽ ഉൾക്കൊള്ളിക്കണം. എല്ലാ മതങ്ങളുടേയും മൂലവും ലക്ഷ്യവും ഒന്നുതന്നെയാണ്. മാർഗ്ഗങ്ങൾക്ക മാത്രമെ വ്യത്യസ്തതകൾ ഉള്ളു.

ലോകത്തിലെ എല്ലാ ഭാഗങ്ങളിലുമുള്ള നാനാ മതങ്ങളുടേയും സന്യാസിമാരും സാധുക്കളും അടങ്ങുന്ന ശരിയായ സംഘടനകൾക്ക് ഈ ലക്ഷ്യത്തിലെത്താൻ കഴിയും, സന്യാസി മഠങ്ങളുടേയും പള്ളികളുടേയും ആശ്രമങ്ങളുടേയും മററു മതസ്ഥാപനങ്ങളുടേയും തലവന്മാർ ഒന്നിച്ചുകൂടി വിശദമായി ചർച്ചചെയ്ത ഈ

സംഘടനയുടെ കാര്യക്ഷമമായ നടത്തിപ്പിന്നാവശ്യമായ കാര്യങ്ങൾ നിശ്ചയിക്കേണ്ടതാകുന്നു.

## 35. സാധുക്കളും യാചകനിയമവും.

സാധുക്കളേയും സന്യാസികളേയും മൊത്തത്തിൽ തെണ്ടിത്തിരിഞ്ഞും അക്രമങ്ങൾ ചെയ്തും ഒളിച്ചു ജീവിച്ചും പൊതുവെ അഗതികളെന്ന പേരിൽ നടക്കുന്ന യാചകവർഗ്ഗത്തിൽ ഉൾപ്പെടുത്തുന്നതു് ഭംഗിയല്ല. പുരാതനകാലം മുതല്ക്കേ ആത്മീയപശ്ചാത്തലത്തിൽ സന്യാസികൾക്കും സാധുക്കൾക്കും സമുദായവും സർക്കാരും ആദരവും മതിപ്പും നൽകിവരുന്നതാണ്. ആദ്ധ്യാത്മികവും സാംസ്കാരികവുമായ പ്രവർത്തനങ്ങളിൽക്കൂടി ലോകക്ഷേമത്തിനുവേണ്ടി ജീവിതം സമർപ്പിച്ചിരിക്കുന്ന ഒരു വിഭാഗമായിട്ടാണ് സന്യാസികളേയും സാധുക്കളേയും പരിഗണിക്കുന്നതെങ്കിൽ അങ്ങനെയുള്ളവരെ യാചകനിയമത്തിന്റെ പരിധിയിൽ കൊള്ളിക്കാതിരിക്കണം.

സ്വാദ്ധ്യായം പ്രവചനം മുതലായ ബ്രഹ്മണവൃത്തികളിൽ ഏർപ്പെട്ടിരുന്ന ബ്രാഹ്മണസമുദായം ക്രമേണ ഇതരവൃത്തികളിൽ പ്രവേശിച്ചു് ബ്രാഹ്മണധർമ്മം പാലിക്കാതെ വരികയാൽ അവരുടെ ധർമ്മങ്ങളിൽക്കൂടി നിർവ്വഹിക്കേണ്ട ചുമതല സന്യാസികൾക്കാണുള്ളതു്. ആ നിലയ്ക്കും സന്യാസികൾ സമുദായത്തിന്റെ നട്ടെല്ലാണെന്ന് പറയാം.

സ്വയം ഭിക്ഷാംദേഹികളായി ദേശാടനംചെയ്തു നടക്കുന്ന സന്യാസികൾ ഈ ഭാരതത്തിന്റെ പൌരാണിക മഹിമയെ ഘോഷിക്കുകയാണ് ചെയ്യുന്നതു്. അവരെ കേവലം പിച്ചതെണ്ടികളായി കണക്കാക്കുന്നതു് ധർമ്മമല്ല. അവരെ യാചകനിയമത്തിനു് വിധേയമാക്കുന്നതു് അന്യായമാണ്. യഥാർത്ഥ സന്യാസികളേയും സാധുക്കളേയും ഭിക്ഷക്കാരുടെ ഇടയിൽ തിരിച്ചറിയാൻ പ്രയാസമുണ്ടെന്ന സംഗതി എനിയ്ക്കറിയാം. സന്യാസികളുടെ കാഷായം ധരിച്ചുനടക്കുന്ന കപടസന്യാസികളും കള്ളന്മാരും കൊള്ളക്കാരും രോഗികളും ധാരാളമുണ്ടു്. അവരുടെയിടയിൽനിന്നും യഥാർത്ഥ സാധുക്കളേയും സന്യാസികളേയും വേർതിരിച്ചറിയുവാൻ ഭരണാധികൃതന്മാർക്കും വിഷമതകളുണ്ടു്.

ഇതിനൊരു നിവാരണം ആവശ്യമാണ്. സന്യാസികളേയും സാധുക്കളേയും തിരിച്ചറിയാനുള്ള ഏർപ്പാടുണ്ടായിരിക്കണം. സന്യാസിപരമ്പരകളും. സംഘടനകളും മഠങ്ങളും ഗവർമ്മെൻറിൻെറ അംഗീകാരം വാങ്ങിച്ചിരിക്കയും അങ്ങനെയുള്ള അംഗീകൃത സ്ഥാപനങ്ങളിലും സംഘടനകളിലും പെട്ട സാധുക്കളേയും സന്യാസികളേയും "യാചക നിയമ"പരിധിയിൽനിന്നും ഒഴിവാക്കാവുന്നതുമാണ്.

അങ്ങനെയുള്ളവർ സഞ്ചരിക്കുമ്പോൾ അവരുൾപ്പെട്ട സംഘടനയേയോ മഠത്തേയോ പരമ്പരയേയോ സൂചിപ്പിക്കുന്ന തെളിവു ചീട്ടുകൾ (Identity Card) കൈവശംകൊണ്ടുനടക്കേണ്ടതാണ് എന്നൊരു നിശ്ചയം വയ്ക്കണം. സാധുക്കളുടെ ഒരു കേന്ദ്രസമിതിയോ പ്രാദേശികസമിതികളൊ ഈ വിഷയത്തിൽ ഏർപ്പെട്ടുത്തുകയും വേണം. അവർ ഇത്തരം സംഘടനയിൽപ്പെട്ടവരും തെളിവു ചീട്ടുകൾ കൈവശമുള്ളവരും ആയ സാധുക്കളുടെ വിവരങ്ങൾ രേഖപ്പെടുത്തുന്ന ഒരു റജിസ്റ്റർ സൂക്ഷിക്കേണ്ടതാണ്. ആ റജിസ്റ്ററിൻെറ അടിസ്ഥാനത്തിൽ കേന്ദ്രഗവർമ്മെൻറിനും സ്റ്റേറ്റ് ഗവർമ്മെൻറിനും പ്രാദേശിക സ്ഥാപനങ്ങൾക്കും (മുൻസിപ്പാലിററി മുതലായവ) ഇത്തരം സാധുക്കളുടെ ഒരു ലിസ്റ്റ് കൊടുക്കേണ്ടതാണ്. ആ ലിസ്റ്റുകളിൽപ്പെട്ടവരെ സന്യാസികളായും സാധുക്കളായും ഗവർമ്മെൻറ് അംഗീകരിക്കയും ചെയ്യണം. പക്ഷെ ഇത്തരം കാർഡുകളോ അധികാരപത്രങ്ങളോ അംഗീകരണമോ ഒന്നും ആവശ്യമില്ലാത്ത വിരക്തന്മാരും അവധൂതന്മാരും കണ്ടേയ്ക്കും. അവരെപ്പററി പരാതിയില്ല. അവരോടെങ്ങിനെ പെരുമാറിയാലും അവർക്കതിൽ പരിഭവമോ പരാതിയോ അഭിനന്ദനമോ ആഹ്ലാദമോ ഇല്ലാത്തവരാണ്.

അംഗീകൃതമായ അദ്ധ്യാത്മസ്ഥാപനങ്ങളിൽ ഉൾപ്പെട്ടവരെ ചേർത്ത് ഒരു ഉപദേശകസമിതി ഓരോ സ്റ്റേററിലും രൂപീകരിക്കുകയും ധർമ്മസ്ഥാപനങ്ങളുടേയും സന്യാസി മഠങ്ങളുടേയും മററും കാര്യങ്ങളിൽ ഗവർമ്മെൻറിന്നാവശ്യമായ നിയമനിർമ്മാണത്തിന് സഹായിക്കുവാൻ അവരുടെ ഉപദേശം തേടുകയും ചെയ്യുന്നത് നന്നായിരിക്കും. ധർമ്മശാസ്ത്രപണ്ഡിതന്മാരും യോഗികളും മതാദ്ധ്യക്ഷന്മാരും മററും ഇത്തരം കമ്മിററികളിൽ ഉണ്ടായിരിക്കണം. ഗവ

മെൻറിനും ഉദ്യോഗസ്ഥന്മാക്കും അവരുടെ സഹായം വിലമതി ക്കത്തക്കതായിവരും. വസ്തുതകളെ അതിന്റെ ശരിയായ വെളിച്ച ത്തിൽ പ്രകാശിപ്പിക്കുവാൻ അവക്ക് കഴിയും.

ഗവമെൻറ് ഏപ്പെട്ടുത്തിയിരിക്കുന്ന നിയമങ്ങളെല്ലാം അനാ വശ്യമാണെന്ന് പറയാൻ തരമില്ല. സന്യാസികളേയും സാധുക്ക ളേയും ദ്രോഹിക്കണമെന്നല്ല, അവരെ സഹായിക്കണമെന്നുള്ള സദു ദ്ദേശ്യംതന്നെയാണ് അവരുടെ പിന്നിലുള്ളതെങ്കിലും അതിനെ ദൂഷണം ചെയ്യുന്നതിന് നിയന്ത്രണാതീതമായ ചില ഘടകങ്ങൾ പ്രവത്തിച്ചുവരുന്നതിനെ തടയാനുള്ള മുൻകരുതൽ ആവശ്യമാക യാൽ ഈ വിധം നിദ്ദേശിക്കേണ്ടിവരുന്നു. സാധുക്കളുടേയും സന്യാ സികളുടേയും മാന്യത താഴ്ന്ന നിലവാരത്തിലേക്കുപോയിക്കൊ ണ്ടിരിക്കുന്നുവെങ്കിൽ അതു് നിർഭാഗ്യകരമാണ്. ആ സ്ഥിതിയിൽ നിന്നും യഥാത്ഥ സന്യാസിലോകത്തെ രക്ഷിക്കുന്നതിന് നാം ഒററയ്ക്കു് മാത്രം പോരാ, ബഹുജനങ്ങളും കൂടിച്ചേന്ന് നിവാരണമു ണ്ടാക്കുമ്പോൾ ഗവമെൻറും അതിനുവേണ്ട സംരക്ഷണ നൽകാതി രിക്കയില്ല. മുൻപറഞ്ഞ വിധത്തിൽ സന്യാസി സംഘടനകളും മഠങ്ങളും ആശ്രമങ്ങളും ചേന്ന് കേന്ദ്രസമിതിയും പ്രാദേശിക സമി തികളും രൂപീകരിച്ച് ആവശ്യമായ നടപടികൾ സ്വീകരിച്ചു് ഗവ മെൻറിനും പൊതുജനങ്ങൾക്കും യഥാത്ഥ സാധുക്കളേയും സന്യാ സികളേയും തെററിപ്പോകാതിരിക്കുവാനുള്ള ഏപ്പാടുകൾ ചെയ്യാവു ന്നതാണ്. അങ്ങനെ ചെയ്യുന്നതിന് കാലവിളംബം കൂടാതെ പ്രവത്തിയ്ക്കുക.

---

## 36. സാധു സമാജങ്ങൾ.

തീത്ഥാടന കേന്ദ്രങ്ങളിലും പുണ്യസ്ഥലങ്ങളിലും സാധു സംഘടനകൾ കാണാറുണ്ട്.
ചുരുക്കം ചിലക്കേ ശുദ്ധനിവൃത്തി ഉണ്ടാകാറുള്ളൂ.
ഇരുപത്തിനാലുമണിക്കൂറ് നേരവും ധ്യാനിക്കാനും ജപി ക്കാനും സാദ്ധ്യമല്ല.
സാധുക്കൾക്കും ചില പ്രവൃത്തികൾ ആവശ്യമാണ്.

നവയുവസാധകന്മാർ വല്ല സാമൂഹ്യസേവനവും ചെയ്യട്ടെ.
അല്ലെങ്കിൽ അതിവേഗത്തിലവർ താമസികരായിത്തീരും.
നിസ്വാർത്ഥപ്രവർത്തനത്തിലേർപ്പെടുന്നവനെ മുടക്കാൻ കഴിയില്ല.
സ്വാർത്ഥപ്രവൃത്തികളെയാണ് ശ്രീ ശങ്കരൻ അപലപിച്ചിട്ടുള്ളത്.
ശങ്കരന്റെ ഉപദേശങ്ങൾ ചില സാധുക്കൾക്ക് മനസ്സിലായിട്ടില്ല.
ഒന്നോ രണ്ടോ മണിക്കൂർ നേരം ചില സാധുക്കൾ ധ്യാനിക്കയോ ജപിക്കയൊ ചെയ്യുന്നു വരും. ബാക്കി സമയം വെടി പറഞ്ഞു കഴിയ്ക്കുന്നു.
അവർ വർത്തമാനപത്രങ്ങളും വായിക്കാറുണ്ട്.
സത്സംഗമെന്ന പേരിൽ സായാഹ്നവേളയിൽ കൂട്ടംകൂടിയിരുന്ന് നാട്ടുവർത്തമാനങ്ങളായിരിക്കും പറയുക.
ചിലപ്പോൾ ക്ഷേത്രത്തിലെ നിവേദ്യങ്ങളുടെ കുററവും കുറവും പറയുകയായിരിക്കും.
ചിലപ്പോൾ "ആ സ്വാമി"യുടേയും "ഈ സ്വാമി"യുടേയും ദൂഷ്യം പറയുവാനായിരിക്കും താല്പര്യം.
രാഷ്ട്രീയ വർത്തമാനങ്ങളും റേഡിയോ വാർത്തകളും ഭണ്ഡാര കാര്യങ്ങളും വിളമ്പും.
അത്തരം സാധു സമാജങ്ങൾ നിലനില്ക്കാൻ കൊള്ളുന്നവയല്ല.
അവ നശിച്ചേ നന്നാവൂ.
"സാധുസേവാ സമിതി"കൾ ഇതും ശ്രദ്ധിക്കട്ടെ.

---

## 37. സാധുക്കളുടെ പരിഷ്കരണം.

ഇത് വളരെ ആവശ്യമാകുന്നു.
സന്ന്യാസികളും സാധുക്കളും ഒട്ടാകെ ഒന്നിച്ചു സഹകരിക്കണം.
ക്ഷേത്രങ്ങളെല്ലാം ചേരണം.
തെമ്മാടികളെ അറിവുള്ളവരാക്കണം.
യഥാർത്ഥ സാധകന്മാരെ വേണ്ടുംവിധം സംരക്ഷിക്കണം.
ചെറുപ്പക്കാർക്ക് സന്ന്യാസം കൊടുക്കരുത്.

സാധുവിനേയും അസാധുവിനേയും തിരിച്ചറിയാൻ പ്രയാസം.
അതിനുള്ള തെർമോമീററർ ആരും ഉണ്ടാക്കിയിട്ടില്ല.
ഒരു സാധുവിൻെറ സാധുത്വം എങ്ങനെ അളക്കും?
പനിയുടെ ഏററക്കുറച്ചിൽ കണ്ടുപിടിയ്ക്കാൻ തെർമോമീററർ ഉണ്ട്.
സംസ്കാരമുള്ള ഒരുവൻ "സാധു"വായിരിക്കാം.
അക്ഷരജ്ഞാനമില്ലാത്തവൻ ''സാധു''വായേക്കാം.
ഒരു യുവാവും "സാധു''വായിക്കൂടെന്നില്ല.
വൃദ്ധനും ''സാധു''വാകും
പക്ഷെ അവരെ പരിശോധിക്കാനും കണ്ടുപിടിയ്ക്കാനും ബോർഡിനു കഴിയും.
നിരക്ഷരകുക്ഷിയായ സാധുവിനെ വിദ്യ അഭ്യസിപ്പിക്കണം.
ഒരു സംസ്കൃത വിദ്യാലയം ആവശ്യമാണ്.
ചിലരെ ഹഠയോഗക്രിയകൾ അഭ്യസിപ്പിക്കാം.
മററു ചിലരെ ആയുർവ്വേദം പഠിപ്പിക്കാം.
ചിലക്ക് യോഗവേദാന്ത ഗവേഷണം ചെയ്യാം.
അവർ തങ്ങളുടെ അനുഭവങ്ങൾ വെളിപ്പെടുത്തും.
അവർ പൂർണ്ണ സാധകന്മാരാകും.
അവർ ശുദ്ധ ധ്യാനയോഗികളാകും.
ചിലർ പ്രചാരകന്മാരായും ശോഭിയ്ക്കും.

## 38. സാധുക്കളുടെ സംഘടന.

ഇന്നത്തെ ഒരാവശ്യമാണത്. സാധുക്കളുടേയും സന്യാസികളുടേയും ഒരു സംഘടനയുണ്ടായാൽ ആദ്ധ്യാത്മികമായ വളരെ നല്ല കാര്യങ്ങൾ പ്രവർത്തിക്കുവാൻ കഴിയും. ഒരു നവയുഗം സൃഷ്ടിയ്ക്കാം. ഒരു പുതുലോകം നിർമ്മിയ്ക്കാം. നവീന സംസ്കാരം വാർത്തെടുക്കാം. അങ്ങനെ പലതും സാധിയ്ക്കും.

സംഘടനയ്ക്കുവേണ്ടി വലിയ ആഹ്വാനം നടക്കുന്നുണ്ട്. ഇന്ത്യയിലെ ഓരോ ഗൃഹസ്ഥനും ഇതെപ്പററി സംസാരിക്കാറുണ്ട് പക്ഷെ നമ്മൾ ഇതെങ്ങനെ സാധിക്കും? അതാണ് പ്രശ്നം.

സാധുക്കളുടെ സമുദായം ഒരു സങ്കീർണ്ണപ്രശ്നമാണ്. വിവിധ തരക്കാരാണ് അവരിലധികവും. വൈരാഗികളുണ്ട്. കബീർ പന്ഥികളുണ്ട്. ദാദൂപന്ഥികളുണ്ട്. ഗോരഖ്നാഥ് വർഗ്ഗമുണ്ട്. നിർമ്മലന്മാരുണ്ട്, ഉദാസീനകളുണ്ട്. ദശനാമികളുണ്ട് (ശ്രീ ശങ്കരൻെറ അനുയായികൾ) ശ്രീരാമകൃഷ്ണ മിഷൻ സന്യാസികൾ, നിരഞ്ജന അഖണ്ഡ സന്യാസികൾ, നാഗന്മാർ മുതലായി അനവധി വിഭാഗങ്ങൾ വേറെയുമുണ്ട്.

സാധുക്കളുടേയും സന്യാസികളുടേയും ഒരു കോളണിയാണ് ഋഷീകേശം. ഗംഗാനദിയുടെ തീരത്ത് സ്ഥിതിചെയ്യുന്ന അത്ഭുത മനോഹരമായ ഒരു പ്രകൃതിവിലാസക്ഷേത്രമാണിത്. അദ്ധ്യാത്മ തരംഗങ്ങൾ സദാപി വലയം ചെയ്യുന്ന ഒരു പുണ്യഭൂമിയാണിത്. ആകയാൽ സാധുക്കൾ ഈ സ്ഥലം വളരെയധികം ഇഷ്ടപ്പെടുന്നതിൽ അത്ഭുതമില്ല. തപശ്ചര്യയ്ക്കും ധ്യാനത്തിനും ഇത്രത്തോളം പററിയ ഒരു പ്രദേശം വേറെയില്ല. പുരാതനകാലം മുതല്ക്കേ ഋഷികളും, മുനികളും, യോഗികളും ഇവിടെ അധിവസിച്ച് തപസ്സും യജ്ഞങ്ങളും നടത്തിവന്നിട്ടുണ്ട്. പ്രസിദ്ധമായ ഉത്തരകാശിയും ഹരിദ്വാരവും ഇതിനടുത്ത ഹിമാലയ പ്രദേശങ്ങളാണ്. ധാരാളം സാധുക്കൾ അവിടേയും അധിവാസം ചെയ്യുന്നുണ്ട്.

പ്രധാനപ്പെട്ട രണ്ട് ക്ഷേത്രങ്ങൾ ഇവിടെയുണ്ട്. അവിടെ സാധുക്കൾക്ക് സൌജന്യമായി ഭക്ഷണം കൊടുക്കുന്നു. സൌജന്യമായി ശാപ്പാട്ട് കിട്ടുന്നതെവിടെയായാലും അവിടെ ചില കൂട്ടർ തടിച്ചുകൂടും. കാഷായവസ്ത്രം ധരിച്ചാൽ മതിയല്ലോ. അതു് കാരണം പല ദുഷ്യങ്ങളും അങ്ങനെയുള്ള സ്ഥാപനങ്ങളിൽ ഉണ്ടാകുന്നുണ്ട്. ആ ക്ഷേത്രങ്ങൾക്കും അതിനോടനുബന്ധിച്ച് ജീവിക്കുന്ന യഥാർത്ഥ സാധുക്കൾക്കും ഒടുവിൽ ദുഷ്പേരും ബുദ്ധിമുട്ടുകളും അക്കൂട്ടർ വരുത്തിക്കൂട്ടും. പുണ്യസ്ഥലങ്ങളുടെ പരിശുദ്ധി അവർ നശിപ്പിക്കും.

സാധുക്കളുടെ സമൂഹത്തലവന്മാർക്ക് അവരുടെ സംഘടന കാര്യത്തിൽ നല്ല ജാഗ്രതയുണ്ടായിരിക്കണം. എങ്കിൽ മാത്രമെ പ്രവർത്തനം കാര്യക്ഷമതയോടെ നടക്കൂ. വ്യക്തിപരമായ അഭിപ്രായവ്യത്യാസങ്ങളും ഭിന്നതകളും അവസാനിപ്പിച്ച് ഒന്നിച്ചു ചേർന്ന് പൂർണ്ണമനസ്സാലെ സേവനം ചെയ്യണം. സാധുക്കൾക്ക്

ഒരു സംഘടനയുണ്ടാക്കി ഭംഗിയായി നടത്തുക എന്ന കാര്യം അത്ര എളുപ്പമുള്ളതല്ല. അതൊരു ചുമതലയേറിയ പ്രവൃത്തനമാണ്. കുറച്ചു് കാലംകൊണ്ടേ അതിന്റെ പ്രവൃത്തനം ശരിയ്ക്കു് പൂർത്തിയാകൂ.

എല്ലാ മണ്ഡലേശ്വരന്മാരും മഠാധിപതികളും ധർമ്മസ്ഥാപന മേധാവികളും പ്രശസ്തരായ സന്ന്യാസികളും സാധുക്കളും പൊതുജനങ്ങളുടെ പിന്തുണയോടുകൂടി മുന്നോട്ടിറങ്ങി ഈ പ്രവൃത്തനം ഏറ്റെടുത്തു നടത്തേണ്ടിയിരിക്കുന്നു.

സന്ന്യാസികൾ ഒററയ്ക്കുപുറപ്പെട്ടാൽ ഈ പ്രവൃത്തനം സുകരമാകയില്ല. ശ്രീ ശങ്കരൻ രാജാക്കന്മാരുടേയും അവരെപ്പോലുള്ള മഹാന്മാരുടേയും സഹായസഹകരണത്തോടുകൂടിയാണ് പ്രവൃത്തിച്ചതു്. അദ്ദേഹം സ്വന്തമായ സൈന്യം സജ്ജീകരിച്ചിരുന്നു. നാഗന്മാരായിരുന്നു അവർ. അവരാണ് പ്രചാരവേലകൾ ചെയ്തിരുന്നതു്. അതുപോലെ ഈ പ്രവൃത്തനത്തിനും ജനശ്ശക്തി വേണം. ആളും പണവും വേണം. പോലിസ്സിന്റേയും സന്നദ്ധഭടന്മാരുടേയും സഹായവും സേവനവും ആവശ്യമാകുന്നു.

യഥാർത്ഥ സന്ന്യാസികളുടെ കൂട്ടത്തിൽ കാഷായവേഷധാരികളായ കപടസന്ന്യാസികൾ ജീവിക്കുന്നുണ്ടു്. ദുഷ്ടശക്തിയാണ് അവൎക്ക് സഹായം. ദയാദാക്ഷിണ്യം കൂടാതെ അക്കൂട്ടരെ കണ്ടുപിടിച്ചു് പുറത്താക്കണം. അവരുണ്ടാക്കുന്ന അപകടങ്ങളും അബദ്ധങ്ങളും കുറച്ചൊന്നുമല്ല. ഇക്കൂട്ടരിൽനിന്നും സംഘടനാപ്രവൎത്തകന്മാൎക്ക് വലിയ തോതിലുള്ള എതിർപ്പും ഉപദ്രവങ്ങളും നേരിടേണ്ടിവരും. അതിനെ നേരിടാൻ അവർ സന്നദ്ധരായിരിക്കണം. സാധു സംഘടനയിൽ മൈതാന പ്രസംഗങ്ങളോ തീപ്പൊരി പ്രചരണങ്ങളൊ പററിയതല്ല. അടിയുറച്ചവരും ക്ഷീണം തട്ടാത്തവരും ബുദ്ധിമതികളും നിസ്വാൎത്ഥന്മാരുമായ സേവകന്മാരാണാവശ്യം. ഉദാരഹൃദയരായ സത്തുക്കളുടേയും സഹായസഹകരണങ്ങൾ ഈ വിഷയത്തിൽ അത്യാവശ്യമായിരിക്കും. അപ്പോൾ ഈ പ്രവൃത്തനം വിജയകരമായിത്തീരുമെന്നതിനു് സന്ദേഹമില്ല.

സമയം ഇപ്പോൾത്തന്നെ വളരെ വൈകിയിരിക്കുന്നു. ഈ പ്രവൎത്തനം എത്രയും വേഗം ആരംഭിക്കേണ്ടിയിരിക്കുന്നു. എല്ലാ മതനേതാക്കന്മാരും ഒന്നിച്ചുചേരേണ്ട കാലമായി. ലോകസംഗ്രഹം

നടത്താൻ അവരൊന്നിച്ചുചേരണം. യഥാൎത്ഥമായ ആത്മീയ സമുദ്ധാരണം ഈ ലോകത്തിൽ ഉണ്ടാകുന്നതു് അപ്പോൾ മാത്രമാണു്.

---

## 39. പ്രബുദ്ധ ഭാരതത്തിൽ സാധുക്കളുടെ സ്ഥാനം.

യഥാൎത്ഥ വിരക്തിമൂലമല്ലാതെ, ഏതെങ്കിലും ആപത്തോ ഭാഗ്യദോഷമോ നിമിത്തം സാധുവേഷം സ്വീകരിക്കേണ്ടിവന്ന ലോകപരിത്യാഗികൾ മനുഷ്യസമുദായസേവനത്തിനു് അവരവരിൽ കഴിവുള്ളപ്രകാരം പ്രയത്നിക്കേണ്ടതാണെന്നഭിപ്രായത്തോടു് പൂൎണ്ണമായും ഞാൻ യോജിക്കുന്നു. എങ്കിലും യഥാൎത്ഥ സാധകന്മാരെ എല്ലാ വിധത്തിലും അവരുടെ സാധന ശരിയായി അനുഷ്ഠിക്കുന്നതിനു് (ജപം, ധ്യാനം, സ്വാദ്ധ്യായം, തപസ്സു്) വേണ്ട പ്രോത്സാഹനങ്ങൾ നൽകേണ്ടതാണു്. സാധനയുമായി ബന്ധമില്ലാത്ത പ്രവൃത്തികളിൽ അവരെ നിയോഗിക്കരുതു്. ശ്രീ സമ്പൂൎണ്ണാനന്ദജി എനിയ്ക്കെഴുതിയ കത്തിൽ കാണിച്ചിരിക്കുന്നതുപോലെ ഇന്ത്യൻ ജനതയുടെ വിവിധ വിഭാഗങ്ങൾ ഇപ്പോഴും ശക്തിയായി വിശ്വസിക്കുന്നതു് സാധുക്കൾ സാധാരണ ജനങ്ങളിൽനിന്നും വ്യത്യസ്ഥരായിരിക്കണമെന്നാണു്. ഈശ്വരമാൎഗ്ഗത്തിൽ അവശ്യമായ ഉപദേശം നൽകാൻ കെല്പുള്ളവരായിരിക്കണമെന്നാണു്. ആത്മീയ സാക്ഷാൽക്കാരവുമായി നിരന്തരബന്ധമുള്ളവരായിരിക്കണമെന്നാണു്. അല്ലാതെ അവർ കേവലം സാമൂഹ്യസേവനതല്പരതയുള്ളവരായിരുന്നാൽ പോരെന്നു് അവർ കരുതുന്നു. ഇതു് പൌരാണികമായ ആത്മീയ സംസ്കാരം നമ്മുടെ നാട്ടിൽനിന്നും തീരെ ഒഴിഞ്ഞുപോയിട്ടില്ലെന്നു് ഇതിൻെറ നല്ലൊരു സൂചനയാണു്. ഒരു യഥാൎത്ഥ സാധുവിനെ (മുമുക്ഷുവായ ഒരു സാധകനെത്തന്നെയും) തൻെറ സമയം മുഴുവനും (അല്ലെങ്കിൽ മിക്കവാറും സമയമെങ്കിലും) സാമൂഹ്യസേവനത്തിനു് വിനിയോഗിക്കണമെന്നു് നിൎബ്ബന്ധിക്കയാണെങ്കിൽ അതു് പൌരാണികമായ നമ്മുടെ സംസ്കാരത്തിൻെറ അസ്ഥിവാരം തകൎക്കുന്നതിനു് തുല്യമാണു്. സാമൂഹ്യസേവകനായ സാധു, അദ്ദേഹം മഹാത്മാ ഗാന്ധിജിയെപ്പോലെ

ഒരു ഉന്നതമഹാത്മാവല്ലെങ്കിൽ, പൊതുജനങ്ങളുടെ ഇടയിൽ അയാൾക്കുള്ള മതിപ്പ് വളരെ വേഗം നഷ്ടപ്പെടും. സന്യാസപരമ്പരയ്ക്കു തന്നെയും ആപത്തിന് കാരണമാകാനും മതി. സദാ പൊതുജനങ്ങളുമായുള്ള സമ്പർക്കം നിമിത്തം ആ സാധുവിൻെറ സന്യാസവൃത്തിയ്ക്കുതന്നെയും പാകപ്പിഴ വന്നെന്നുവരും. സാധകന്മാരെ ഉദ്ദേശിച്ചുള്ള സേവനത്തിന് ഞാൻ കുറിയ്ക്കുന്ന അർത്ഥം മാനസികവും, സാന്മാർഗ്ഗികവും, ബുദ്ധിപരവും, ആത്മീയവുമായ സേവനം എന്നാണ്. അദ്ധ്യാത്മജ്ഞാനപ്രചരണം, ജപകീർത്തനാദികൾ മുഖാന്തിരം ജനങ്ങളിൽ ഉത്തേജനം വരുത്തുക, മാതൃകകൊണ്ടും ഉദാഹരണംകൊണ്ടും സാന്മാർഗ്ഗിക ജീവിതം നയിക്കാൻ ജനങ്ങളെ പ്രേരിപ്പിക്കുക മുതലായവയാകുന്നു. ദീനസേവനം, ദരിദ്രസേവനം, മനുഷ്യസമുദായത്തിന് ഇതര രംഗങ്ങളിൽ ആവശ്യമായ മററു സേവനങ്ങൾ എന്നിവയ്ക്കും ഒരു സാധുവിൻെറ ദൈനികകർമ്മപദ്ധതിയിൽ സ്ഥാനമുള്ളവയാണ്. എന്നിരുന്നാലും എല്ലാ സമയവും അതിനുവേണ്ടി ചിലവുചെയ്യാൻ സാധുവിന് സാധിക്കയില്ല. അത്തരം ജീവകാരുണ്യപരമായ സേവനത്തിലേർപ്പെടുന്ന മററ് ജനങ്ങൾ വേറെയുണ്ടല്ലോ. സന്യാസിയുടെ മുഖ്യ കർത്തവ്യം മനുഷ്യൻെറ ബുദ്ധിയേയും ആത്മാവിനേയും സേവിക്കുകയാണ്.

ലോകജീവിതത്തെ അഭിമുഖീകരിയ്ക്കാൻ ധൈര്യവും കെല്പുമില്ലാതെ അവശതനിമിത്തം സന്യാസജീവിതം കാംക്ഷിച്ച് പുറപ്പെട്ടിരിക്കുന്ന ഒരു കൂട്ടരുണ്ട്. അവരുപോലും തങ്ങളുടെ സ്വഭാവവും മനസ്സും ക്രമപ്പെടുത്തി ക്രമത്തിൽ യഥാർത്ഥ സാധുവായിത്തീരുന്നതിന് പ്രയത്നിക്കേണ്ടതാണ്. അവരുടെ കാര്യത്തിലും മുൻപ് പറഞ്ഞിട്ടുള്ള പദ്ധതിതന്നെയാണ് എനിയ്ക്കു് നിർദ്ദേശിക്കാനുള്ളതു്. അതായതു് അവരെ ആത്മീയസാധകന്മാരായി, അദ്ധ്യാത്മപ്രചാരകന്മാരായിത്തീരുവാൻ പരിശീലിപ്പിക്കുക. യഥാർത്ഥ സാധുക്കളായിത്തീരുവാനുള്ള പരിശ്രമം ചെയ്യുക. അവരുടെ ജീവിതത്തിൽ ഒരു വലിയ ഭാഗം സാമൂഹ്യസേവനത്തിനായി വിനിയോഗിക്കാവുന്നതാണ്. എന്നാൽ അവർക്കും ഒരൊഴിഞ്ഞ ജീവിതം ആവശ്യംതന്നെയാണ്.

തട്ടിപ്പുകാരുടേയും കള്ളന്മാരുടേയും കഥ വേറെയാണ്. അത്തരക്കാർ കുറെക്കാലം സന്യാസിവേഷത്തിൽ അലഞ്ഞുതിരിയും.

പക്ഷെ അവരുടെ വ്യാജം പ്രകൃതിതന്നെ വെളിപ്പെടുത്തും. വഞ്ചനയും കളവും അധികകാലം നിലനിൽത്താനാവില്ല. അങ്ങിനെയുള്ള കൂട്ടരെ യഥാർത്ഥ സാധുക്കളിൽനിന്നും ഒഴിച്ചുനിർത്തേണ്ടതാവശ്യമാണ്. അതിന് നാം ഒന്നു ചെയ്യണം. മുൻപ് നിർദ്ദേശിച്ചതുപോലെ യഥാർത്ഥ സാധുക്കൾ അവരവരെ പ്രതിനിധീകരിക്കുന്ന സന്യാസ പരമ്പരയിലോ സംഘടനയിലോ മഠങ്ങളിലോ പേർ റജിസ്റ്റർചെയ്ത് അടയാള സർട്ടിഫിക്കററ് കൊണ്ടുനടക്കേണ്ടതാണ്. അങ്ങനെ ചെയ്തിരുന്നാലും വ്യാജച്ചരക്ക് നൂറ് ശതമാനവും കണ്ടുപിടിയ്ക്കുവാൻ സാധിക്കുമെന്ന് വരികയില്ല. കാരണം നല്ലതും ചീത്തയും എല്ലാ വിഭാഗക്കാരിലും ഉള്ളത് സ്വാഭാവികമാണല്ലോ.

ജനങ്ങളുടെ ബുദ്ധിയ്ക്കും ജീവനും പോഷണം നൽകുന്ന യഥാർത്ഥ സാധുക്കൾ മനുഷ്യസമുദായത്തിന് വലിയ ഉപകാരികളാണ്. അയാൾ ശാശ്വതമൂല്യമുള്ള സേവനമാണ് ചെയ്യുന്നത്. താൻതന്നെ സ്വന്തമായി അത് സമ്പാദിക്കാതെ മററുള്ളവർക്ക് അത് നൽകുവാൻ സാദ്ധ്യമല്ലല്ലോ. അയാൾ ലോകത്തിലുള്ളതെല്ലാം ത്യജിയ്ക്കുയും നിർധനത്വം സ്വീകരിക്കയും ചെയ്യാതെ അയാൾക്കത് സമ്പാദിക്കുവാൻ സാധിക്കയില്ല. ഒരു സാധകൻ ലോകത്തെ ത്യജിക്കുന്നു. അയാൾ നിവൃത്തിമാർഗ്ഗത്തിൽക്കൂടി മുന്നോട്ട് കയറുന്നു. അയാളിൽ ഒരു ദിവസംകൊണ്ട് ജ്ഞാനം പ്രകാശിക്കുന്നില്ല. കുറെക്കാലം കഠിനയത്നംതന്നെ ചെയ്യേണ്ടിവരുന്നു. ഈ കഠിനയത്നം ചെയ്യുന്ന കാലത്ത് അയാൾക്ക് വിശപ്പു മാററാൻ വേണ്ടി അല്പം ആഹാരം നൽകുന്ന പൊതുജനത്തിനുവേണ്ടി എന്തെങ്കിലും പ്രത്യുപകാരം ചെയ്യാൻ കഴിഞ്ഞെന്നു വരികയില്ല. പക്ഷെ ചില പ്രയോജനങ്ങൾ അയാൾ ചെയ്യുന്നുണ്ട്. ശാന്തി എന്നത് സ്വാർത്ഥരാഹിത്യത്തിലും ത്യാഗത്തിലുമാണുണ്ടാകുന്നതെന്ന് ജനങ്ങൾക്ക് മനസ്സിലാക്കുവാൻ അയാൾ സഹായകരമായിരിക്കും. പിൽക്കാലത്ത് അയാൾക്ക് ജ്ഞാനോദയം ഉണ്ടാകുമ്പോൾ അയാൾക്ക് നൽകിയ ആഹാരത്തിനുപകരം ജനങ്ങൾക്കു വേണ്ടുവോളം ആത്മീയഭക്ഷണം നൽകുവാൻ സാധിക്കും. ലോകത്തിലുള്ളതെല്ലാം പ്രതിഫലമായി കൊടുത്താലും മതിയാകാത്ത വിധത്തിൽ അമൂല്യമായ ആദ്ധ്യാത്മികാഹാരം അയാളിൽനിന്നും ലോകത്തിന് നേടാൻ കഴിയും. വേണ്ടത്ര വിജയം നേടാൻ കഴിയാത്ത സാധകനുപോലും

നമ്മെ കുറെയൊക്കെ പഠിപ്പിക്കുവാൻ കഴിയും. ഏററവും അപ്രാപ്യമായ ജ്ഞാനത്തിന്റെ ഔന്നൃത്തിലെത്താൻ കഠിനയത്നത്തിലേപ്പെട്ടിരിക്കുന്ന സാധു സാധകന്മാരുടെ പേരിൽ ജനങ്ങൾക്ക് കുറെയെങ്കിലും അനുകമ്പയുണ്ടാകേണ്ടതാണ്. അവരെ നിരാധാരരും ഭഗ്നാശയരും ആക്കാതെയെങ്കിലും ശ്രദ്ധിക്കേണ്ടതാണ്. തങ്ങളുടെ മക്കൾ തങ്ങളെ തീററിപ്പോററി രക്ഷിക്കണമെന്ന് ആഗ്രഹിക്കുന്ന പിതാക്കന്മാരുണ്ടോ? അവർ മക്കളെ ഉണ്ണാനും ഉടുക്കാനും കൊടുത്തു് വിദ്യാഭ്യാസം ചെയ്യിച്ച് പ്രായമാക്കിവിടുന്നതു് അവരുടെ ഭാവി രക്ഷക്കുവേണ്ടിയാണല്ലോ. അവർ പ്രായമാകുമ്പോൾ അവരുടെ മാതാപിതാക്കളെ സംരക്ഷിക്കുന്നു. ഈ മനോഭാവം തന്നെയായിരിക്കണം സാധകന്മാരുടെനേക്കുണ്ടാകേണ്ടതു്. പഴയ കാലത്തു് അങ്ങിനെയായിരുന്നു. അതുകൊണ്ടുതന്നെ സാധുക്കൾ അക്കാലത്തു് സംരക്ഷിക്കപ്പെട്ടിരുന്നതു്. ബഹുജനങ്ങൾ സ്നേഹവും ഗണനയും വേണ്ടതുപോലെ പ്രകടിപ്പിക്കയാണെങ്കിൽ സാധുക്കൾ തീച്ചയായും അവക്ക് വലിയ ഉപകാരികളായിത്തീരുകയേ ഉള്ളൂ. തട്ടിപ്പുകാരായ സാധുക്കളെപ്പോലും യഥാത്ഥ സാധുക്കളാക്കി മാററുവാൻ അതു് സഹായിക്കും.

സ്വഭാവംകൊണ്ടുതന്നെ ഈ പ്രശ്നം സങ്കീണ്ണവും ലോലവുമാകുന്നു. സമുദായത്തിൽ വിപ്ലവമുണ്ടാക്കുന്നതിനേക്കാൾ ബുദ്ധിപൂവ്വമായിട്ടുള്ളതു് സാധുക്കളിലും പൊതുജനങ്ങളിലും സാന്മാഗ്ഗിക മനസ്ഥിതി വളത്തിക്കൊണ്ടുവരികയാണ്. രാജ്യവ്യാപകമായി സ്ഥിതിചെയ്യുന്ന സാധുവഗ്ഗത്തെ ഒരേ സംഘടനയിൽ കൊണ്ടുവന്ന് കൂട്ടിയിണക്കുന്നതിനുവേണ്ടി പ്രയത്നിക്കുന്ന സംഘടന വളരെ ചുരുക്കമാണ്. അവരുടെ പ്രയത്നത്തിൽ ആവുംവിധം സഹായിക്കുന്നതിന് എനിയ്ക്കു് സന്തോഷമാണ്. അതിന് തക്കതായ ഫലം കണ്ടെത്തുവാൻ കുറച്ച് കാലതാമസമുണ്ടായേക്കും. എങ്കിലും അതു് പൂണ്ണമായും ഫലവത്തായിത്തീരുമെന്നതു് തീച്ചയുള്ള സംഗതിയാണ്

## 40. ഉദ്യോഗത്തിൽനിന്നു് വിരമിച്ചവരോടു്.

നിങ്ങൾ ഉദ്യോഗത്തിൽനിന്നു് പിരിഞ്ഞശേഷം മഹാത്മാക്കളായി സത്സംഗം സമ്പാദിക്കുന്നതിനുവേണ്ടി ഒന്നോ രണ്ടോ മാസം പ്രയാഗയിലോ ഋഷീകേശത്തോ നർമ്മദയുടെയോ ഗംഗയുടെയോ യമുനയുടെയോ തീരത്തു് അധിവസിക്കുന്നതിനു് ശ്രമിക്കേണ്ടതാണു്. ഏകാന്തതയിൽ ഏകനായിത്തന്നെ ജീവിക്കണം. നിങ്ങൾക്കു് ആഹാരം പാചകം ചെയ്യാനറിഞ്ഞുകൂടെങ്കിൽ സൌകര്യമുള്ളവർ ഒരു വയ്പുകാരനെ കൂടെ പാർപ്പിക്കുക. എന്നാൽ മാത്രമെ നിങ്ങൾക്കു് ഭാര്യ, പുത്രന്മാർ, കുടുംബം മുതലായ ലോകബന്ധങ്ങളുമായി അകലുവാനും നിശ്ശേഷം ത്യജിക്കുവാനും സാധിക്കൂ. ഏകാഗ്രത നല്ലതുപോലെ അനുഭവിക്കുവാനും വേണ്ടുംവിധം ആത്മീയസാധന ചെയ്യുവാനും അപ്പോഴെ സാധിക്കൂ. രണ്ടു് മാസം കഴിഞ്ഞു് നിങ്ങൾക്കു് സ്വഭവനങ്ങളിലേക്കു് മടങ്ങിപ്പോകാം. നിങ്ങളുടെ വീട്ടിൽനിന്നു് ഒന്നോ രണ്ടോ നാഴിക ദൂരത്തിൽ താമസിക്കണം. അവിടെ ഒരു ചെറിയ കുടീരമുണ്ടാക്കി അതിൽ ഇരിക്കണം. നിങ്ങൾക്കു് വേണ്ട ആഹാരം അവിടെ എത്തിച്ചുതരുവാൻ സ്വന്തം ജനങ്ങളെ ഏർപ്പാടു് ചെയ്യണം. വീണ്ടും ഗംഗാതീരത്തിലേക്കു് വരുക. അങ്ങിനെ ചെയ്യുന്നതുമൂലം നിങ്ങളുടെ ഭാര്യപുത്രാദികൾ വിരഹം അറിയുകയില്ല, അവക്കൊരു ഞെട്ടൽ പെട്ടെന്നുണ്ടാകയില്ല. ആത്മീയസാധനയ്ക്കായി ഒരൊഴിഞ്ഞ സ്ഥാനം നിങ്ങൾക്കു് വളരെയേറെ ഉപകാരം ചെയ്യും. ക്രമേണ ഏതു് വിജനതയിലും എത്ര വർഷം വേണമെങ്കിലും ഒരു ബുദ്ധിമുട്ടും കൂടാതെ ജീവിക്കാറാകും. ഏകാന്തതയിൽ കഴിച്ചുകൂട്ടുന്നകാലത്തു് ഒരുത്തരുമായും എഴുത്തുകുത്തുകൾ ചെയ്യാതിരിക്കുക. പെൻഷൻ കിട്ടുന്നതു് ധർമ്മച്ചിലവുകൾക്കു് വിനിയോഗിക്കുക. നിങ്ങൾക്കു് ശ്രദ്ധിക്കേണ്ടതായ വിഷയങ്ങൾ ജപം, ധ്യാനം, സ്വാദ്ധ്യായം, കീർത്തനം, പ്രാണായാമം എന്നിവയാണെന്നു് ഓർമ്മിക്കുക. ഒരു ദിനചര്യപദ്ധതി നിശ്ചയിച്ചു് അതു് കർശനമായി തുടരണം. ആശ്ചര്യകരമായവിധം അദ്ധ്യാത്മലാഭങ്ങൾ സിദ്ധിച്ചുതുടങ്ങുന്നതായി അപ്പോൾ നിങ്ങൾക്കറിയാറാകും.

ഹേ! വയോവൃദ്ധാ! നിങ്ങളുടെ ജീവിതത്തിന്റെ അവസാന ഘട്ടത്തിലെങ്കിലും ആത്മീയവിചാരം ചെയ്യാനും ജപധ്യാനാദി സാധനകൾ ചെയ്യാനും കഴിയുന്നില്ലെങ്കിൽ നിങ്ങൾക്ക് മനുഷ്യ ശരീരം സിദ്ധിച്ചതിന്റെ പ്രയോജനമെന്താണ്? ഒരു മനുഷ്യ ജന്മം സിദ്ധിക്കുന്നത് എത്രയോ പ്രയാസമേറിയതാണ്! അജ്ഞതയുടെ ദീർഘനിദ്രയിൽനിന്ന് നിങ്ങൾ ഇപ്പോഴെങ്കിലും ഉണരുവിൻ. ഒട്ടും വൈകാതെ ആത്മീയസാധന ആരംഭിക്കുവിൻ. ആത്മസാക്ഷാത്കാരം ചെയ്ത് ഈ ജന്മത്തിൽത്തന്നെ മുക്തനാവുക!

## 41. സർവ്വജനമതസാരം.

വിശപ്പുള്ളവന് ഭക്ഷണം കൊടുക്കുക. നഗ്നന് വസ്ത്രം കൊടുക്കുക. വീടില്ലാത്തവന് അഭയം കൊടുക്കുക. വിദ്യയില്ലാത്തവന് വിദ്യാദാനം ചെയ്യണം. രോഗികളെ ശുശ്രൂഷിക്കണം. അവശനെ ആശ്വസിപ്പിക്കണം. ദുഃഖിതന് സമാശ്വാസം കൊടുക്കണം. അന്യരുടെ സങ്കടങ്ങൾ ലഘൂകരിക്കാൻ ശ്രമിക്കണം. ദുഃഖാർത്തന്റെ കണ്ണീർ തുടയ്ക്കണം. മറ്റുള്ളവർക്ക് ക്ഷേമവും സന്തോഷവും ഉളവാക്കാൻ പര്യാപ്തമായ എന്തും ചെയ്യാൻ സന്നദ്ധനാവണം.

നല്ലതിനെ സ്വീകരിക്കുക. കാര്യങ്ങൾ സുഗമമാക്കാൻ ഒത്തുതീർപ്പ് വരുത്തുക, സഹായിക്കുക. ഉപദ്രവങ്ങളെ സഹിക്കുക. വ്രണങ്ങൾ പൊറുക്കുക—ഏറ്റവും വലിയ സാധനയാണിത്. "ഞാൻ ആരാകുന്നു?" എന്നന്വേഷിക്കുക. ആത്മാവിനെ അറിയുക. മുക്തനാവുക. സേവനം ചെയ്യുക. സ്നേഹിക്കുക. ദാനം ചെയ്യുക. വിശുദ്ധീകരിക്കുക. ധ്യാനം ചെയ്യുക. അറിയുക. നല്ലവനായിരിക്കുക. നന്മ ചെയ്യുക. കാരുണ്യശീലം ഉണ്ടായിരിക്കുക.

## 42. ആദ്ധ്യാത്മിക കേന്ദ്രങ്ങൾ സംഘടിപ്പിക്കുക.

ഈ പ്രപഞ്ചത്തിൽ എല്ലായിടത്തും ക്രമവും രീതിയും ആഭ്യന്തര ഭരണവും നടന്നുവരുന്നു. ഇതുതന്നെ, സർവ്വാധിപതിയായ ഒരു

ശക്തിയുണ്ടെന്നു്, ജഗത്തിനു് നാഥനുണ്ടെന്നു്, ഈശ്വരനുണ്ടെന്നു് പ്രത്യക്ഷമയി തെളിയിക്കുന്നു. സമ്പൂർണ്ണമായ ആദ്ധ്യാത്മിക ഭരണം നിലനില്ക്കുന്നുണ്ടു്. ഈ ആഭ്യന്തര ഭരണകൂടത്തിന്റെ കാര്യകർത്താക്കന്മാരാണു് മഹർഷികളും മനുപ്രജാപതികളും, ഇന്ദ്രൻ, വരുണൻ, അഗ്നി, വായു എന്നിവരും സർവ്വേശ്വരന്റെ ആജ്ഞാകാരികളായ ഉദ്യോഗസ്ഥന്മാരാകുന്നു.

പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളേയും നിങ്ങൾ കാണുന്നുണ്ടു് നിങ്ങൾ എപ്പോഴും പ്രപഞ്ചവസ്തുക്കളെ കണ്ടുകൊണ്ടിരിക്കുന്നു. അവ എപ്പോഴും മാറി മാറി വന്നും പോയും സ്ഥിതിചെയ്യുമ്പോൾ നിങ്ങൾക്കു് മാററമില്ലാതെ അവയെല്ലാം ദർശിച്ചുകൊണ്ടിരിക്കുന്നു. മൌനസാക്ഷിയെന്ന നിലയിൽ വർത്തിക്കുന്നതു് ശാശ്വതസത്തയായ സ്വയംജ്യോതിയും സ്വയം സംപൂർണ്ണവുമായ ആത്മാവാകുന്നു. അതു തന്നെയാണു് യഥാർത്ഥത്തിൽ നിത്യനായ "ഞാൻ", മായയിൽനിന്നു മുക്തനാണു് ആത്മാവു്. ഈശ്വരൻ സഗുണബ്രഹ്മമാകുന്നു. ആത്മാവാകട്ടെ നിരാകാരമായ നിർഗ്ഗുണബ്രഹ്മമാണു്. ഈശ്വരൻ ശക്തിയാണു്. ആത്മാവു് സത്തയുമാണു്. ഈശ്വരനും ആത്മാവും ഒന്നു തന്നെയാകുന്നു. സത്തയും (ജീവൻ) ശക്തിയും തമ്മിൽ വേർപ്പെടുത്താൻ നിങ്ങൾക്കു് സാദ്ധ്യമല്ല. ആത്മാവു് മായയുടെ ആവരണം ധരിച്ചുകൊണ്ടു് ഈശ്വരനായും പ്രപഞ്ചമായും പ്രത്യക്ഷപ്പെടുകയാണു്.

യഥാർത്ഥമതം ആത്മസാക്ഷാത്കാരമല്ലാതെ മറെറാന്നുമല്ല. യഥാർത്ഥമതം ഇന്ദ്രിയങ്ങൾക്കും മനസ്സിനും അതീതമാണു്. യഥാർത്ഥമതം ആത്മാവിലുള്ള ശാശ്വത ജീവിതമാകുന്നു. പൂജഹോമാദികളൊന്നും യഥാർത്ഥമതത്തിന്റേതല്ല. മതത്തിൽ അവശ്യവും അവശ്യമല്ലാത്തവയും എന്നു് രണ്ടു് വിഭാഗങ്ങളുണ്ടു്. എല്ലാ മതങ്ങളുടേയും മൌലികമായ ആവശ്യങ്ങൾ ഒന്നുതന്നെയാണു്. മനുഷ്യർ യഥാർത്ഥ മതം വിസ്മരിച്ചുകഴിഞ്ഞിരിക്കുന്നു. അവർ ആചാരങ്ങളിലും ക്രിയാദികളിലും ഉറച്ചുനില്ക്കയാണു്. അക്കാരണത്താൽ അവക്കു് ശാശ്വതസുഖവും പരമ ശാന്തിയും അനുഭവപ്പെടുന്നില്ല. അവരെപ്പോഴും അസ്വസ്ഥരും അസംതൃപ്തരും ആയിരിക്കുന്നു.

മാനവസമുദായത്തിനു് പൂർണ്ണശാന്തിയും സുഖവും നൽകുവാൻ രാഷ്ട്രീയസ്വാതന്ത്ര്യത്തിനു് സാധിക്കുമോ? തീർച്ചയായും ഇല്ല.

സമ്പത്തു്, ശക്തി, അധികാരം, പ്രശസ്തി, പരിഷ്ക്കാരങ്ങൾ മുതലായി ലോകത്തിലുള്ള ഒന്നിനുംതന്നെ ശാശ്വതമായ സുഖത്തേയും ആനന്ദത്തേയും നൽകുവാൻ ശക്തിയില്ല. ശാശ്വതാനന്ദവും പൂർണ്ണമുക്തിയും അമരത്വവും ആത്മാവിൽ മാത്രമെയുള്ളു. മനഃശുദ്ധി, ഏകാഗ്രത, ധ്യാനം, സമാധി എന്നിവയിൽക്കൂടി മാത്രമേ അതു് കണ്ടറിയുവാൻ കഴിയു.

മതവും രാഷ്ട്രതന്ത്രവും അഭേദ്യമാണ്. രാഷ്ട്രതന്ത്രങ്ങൾ രാജ്യനീതി അല്ലെങ്കിൽ രാജധർമ്മമാകുന്നു. രാജ്യത്തിൽ സമാധാനവും ശാന്തിയും നിലനിന്നെങ്കിൽ മാത്രമെ മതം വാഴുകയുള്ളു. സാധകന്മാർക്ക് അവരുടെ ശാരീരികമായ സംരക്ഷണ കിട്ടുമ്പോൾ, സാധുക്കളേയും സന്ന്യാസികളേയും യോഗികളേയും ഭരണാധികാരികൾ സംരക്ഷിക്കുമ്പോൾ മാത്രമെ യഥാർത്ഥമതം അനുഭവവേദ്യമാകയുള്ളു. മഹാത്മാക്കളും യോഗികളും ധർമ്മപ്രചാരം നടത്തണമെങ്കിൽ നാട്ടിൽ സമാധാനമുണ്ടായിരിക്കണം. ദണ്ഡകാരണ്യവനങ്ങളിൽ തപസ്സനുഷ്ഠിച്ചുകൊണ്ടിരുന്ന ഋഷികളെ ശല്യപ്പെടുത്തിയ രാക്ഷസന്മാരെ നശിപ്പിച്ചു് തപോനുഷ്ഠാനത്തിനു് വിഘ്നം നേരിടാതെ സംരക്ഷിക്കുവാൻ വേണ്ടി വിശ്വാമിത്ര മഹർഷി ശ്രീരാമചന്ദ്രമഹാരാജാവിന്റെ സഹായം തേടേണ്ടിവന്നു.

ഇന്നു് ഇന്ത്യയ്ക്കാവശ്യമായിരിക്കുന്നതു് സാമ്പത്തികവും സാമൂഹികവും രാഷ്ട്രീയവുമായ പുനർനിർമ്മാണമാണ്. വ്യവസായപരവും വിദ്യാഭ്യാസപരവുമായ പുനഃസംഘടന ഇന്നാവശ്യമാണ്. ഇവ മാത്രംകൊണ്ടും ആയില്ല, സാന്മാർഗ്ഗികവും മാനസികവും ആത്മീയവുമായ സംസ്കാരങ്ങൾ ജനങ്ങളിൽ ഉറപ്പിക്കേണ്ടിയിരിക്കുന്നു. അപ്പോൾ മാത്രമെ രാജ്യത്തിലെല്ലായിടത്തും സമാധാനവും ശ്രേയസ്സും ഉണ്ടാകു. എല്ലാ സംസ്കാരങ്ങളുടേയും ചലനങ്ങളുടേയും അടിസ്ഥാനം ആത്മാവാകുന്നു ജീവിതത്തിന്റെ സർവ്വോന്നത ലക്ഷ്യം ആത്മസാക്ഷാൽകാരംതന്നെയാണ്

ചില ഭാരതീയ വേദാന്തികൾ ലോകം വെറും മായയാണെന്നും അതിനാൽ ഭാരതീയർ ധനത്തെ വകവയ്ക്കാറില്ലെന്നും വിവരിച്ചിട്ടുണ്ട്. അവർ ഭൌതികക്ഷേമത്തെ ആകപ്പാടെ വിസ്മരിച്ചിരിക്കുന്നു. അവക്ക് ആത്മസാക്ഷാത്കാരവും മുക്തിയും മാത്രമെ വേണ്ടു. ഹിന്ദുക്കളുടെ ഹൃദയങ്ങളിൽ ഈ ആശയം ഉറച്ചുപോയി

ഇന്ത്യയുടെ സാമ്പത്തികാധഃപതനത്തിനുള്ള ഏക കാരണം ഇതു തന്നെയാണ്. ബ്രഹ്മം എത്ര സത്യമാണോ അത്രത്തോളം യഥാർത്ഥമല്ല ഈ ലോകം എന്ന അർത്ഥത്തിൽ ലോകം മായയാണെന്നു പറയാം. സാപേക്ഷികമായ യാഥാർത്ഥ്യം ഈ ലോകത്തിനുണ്ട്. അതു് നൈസർഗ്ഗികമോ ആശ്രിതമോ ആയ സത്തയാകുന്നു. മായ ആർക്കാണ്? എപ്പോഴാണ്? നിർവ്വികല്പസമാധിയിൽ ഉറച്ച ഒരുവനു് ഇതെല്ലാം മായതന്നെ. ഇപ്പോഴത്തെ സത്വരമായ ആവശ്യം കർമ്മം, ഉപാസന, ജ്ഞാനം എന്നിവയുടെ സമന്വയനമാകുന്നു

എന്നാൽ ലോകത്തിനു് ഇത്രത്തോളം യുദ്ധത്തിന്റെ ആവശ്യമെന്താണ്? ജനങ്ങൾക്ക് അമിതഭോഗം അനുഭവിക്കുന്നതിന്നാവശ്യമുള്ള സമ്പത്തുണ്ടാക്കാൻവേണ്ടിയല്ലാതെ മറ്റെന്താണ്? അവർക്ക് അധികാരം വേണം, അവർക്ക് മറ്റുള്ളവരെ ഭരിക്കണം. ലോകം ത്രിഗുണനിർമ്മിതമാകയാൽ കൂടെക്കൂടെ ശണ്ഠകളും യുദ്ധങ്ങളും ഉണ്ടാവാതെ തരമില്ല. അത്യാഗ്രഹവും സ്വാർത്ഥതയും തലപൊക്കും. അപ്പോൾ വിദേശങ്ങൾ അവരെ പാട്ടിലാക്കി അവരുടെമേൽ ആധിപത്യം സ്ഥാപിക്കും. ഇതാണല്ലോ ഇന്ത്യയിൽ സംഭവിച്ചതു്. ഇങ്ങനെയാകുമ്പോൾ രാജ്യത്തെ ആക്രമണങ്ങളിൽനിന്നും സംരക്ഷിക്കുന്നതിന്നു് സൈന്യങ്ങളെ നിർത്തേണ്ടിവരുന്നു. രാജ്യസംരക്ഷണത്തിന് പട്ടാളം കൂടിയേതീരു നാവികസൈന്യവും ആകാശസൈന്യവും ആവശ്യമായി വരും. ശ്രീശങ്കരനുപോലും സ്വന്തരക്ഷയ്ക്കുവേണ്ടി നാഗസാധുക്കളുടെ ഒരു സൈന്യം രൂപീകരിക്കേണ്ടിവന്നു. പക്ഷെ അവരുടെ പിന്നിൽ അഹിംസ മാത്രമെ ഉണ്ടായിരുന്നുള്ളു. യഥാർത്ഥ അക്രമരാഹിത്യത്തിനുമാത്രമെ നമ്മുടെ അടിയന്തിര ഘട്ടങ്ങളിൽ രക്ഷിക്കാനാകൂ. ജനസമൂഹത്തെ ഒന്നടങ്കം അക്രമരാഹിത്യം പരിശീലിക്കപ്പിവാൻ സാദ്ധ്യമല്ല. വേദാന്തപരിശീലനവും ദിവ്യജീവനപരിചയവും ശുദ്ധപ്രേമ ജീവിതവും ലോകത്തിൽ സൌഹാർദ്ദവും സമാധാനവും ഉളവാക്കി ഐക്യം നിലനിർത്താൻ സഹായിക്കും. ഹിന്ദുക്കളും മുസൽമാൻമാരും തമ്മിൽ കലഹിക്കുന്നതെന്തിനാണ്? വെറും നാമങ്ങൾക്കും രൂപങ്ങൾക്കും വേണ്ടിയല്ലേ? ഇന്നു മുതൽ ഓരോരുത്തരും താനൊരു യഥാർത്ഥ വേദാന്തിയാണെന്നു് വിചാരിക്കട്ടെ. അപ്പോൾ ലോകത്തിൽ യാതൊരുവിധ കലഹങ്ങളും യുദ്ധങ്ങളും ഉണ്ടാകാതിരിക്കും.

നിങ്ങൾ ആത്മപരിശീലനം സമ്പാദിക്കുക. നിങ്ങൾ വിവിധങ്ങളായ നന്മകൾ വളർത്തണം. നിവൃത്തിമാർഗ്ഗത്തിനുള്ള ഉപായങ്ങളും നിങ്ങൾ ക്രമേണ വശമാക്കണം. ഒരു ഇരുപത്തഞ്ചുകൊല്ലക്കാലത്തേക്ക് നിങ്ങൾ ബ്രഹ്മചാരിയായിരിക്കുക. അതിനുശേഷം വിവാഹത്തിലേർപ്പെട്ട് ഗൃഹസ്ഥാശ്രമിയാകട്ടെ. ഇരുപത്തഞ്ച് കൊല്ലക്കാലം ഗൃഹസ്ഥജീവിതം അനുഷ്ഠിച്ചശേഷം, അല്ലെങ്കിൽ തങ്ങളുടെ സന്താനങ്ങൾ ജീവിതത്തിൽ ഒരുറച്ച സ്ഥാനത്തിലെത്തിയ ഉടനെ, ഭാര്യയും ഭർത്താവും രണ്ടുപേരും വാനപ്രസ്ഥം സ്വീകരിക്കുകയും അനന്തരജീവിതം ആത്മജ്ഞാനസമ്പാദനത്തിനും ജപതപ ധ്യാനാദികൾക്കും വേണ്ടി വിനിയോഗിക്കയും ചെയ്യണം. അതിനുശേഷം അവർക്ക് പ്രചാരകന്മാരായി പ്രവർത്തിക്കാം. അതിനുശേഷം മാത്രമെ യഥാർത്ഥ സന്യാസത്തിന്റെ കാര്യം വരുന്നുള്ളു. അപ്പോൾ അവർക്ക് ഒന്നിച്ചോ പ്രത്യേകം പ്രത്യേകമോ അവരുടെ ഇഷ്ടവും സൌകര്യവുംപോലെ ജീവിക്കാവുന്നതാണ്. രാഷ്ട്രീയ സ്വാതന്ത്ര്യം സമ്പാദിക്കുന്നതിനും നിങ്ങൾക്ക് കൂട്ടത്തോടെ ത്യാഗങ്ങൾ സഹിക്കേണ്ടിവരുന്നു. യഥാർത്ഥ സന്യാസം ആത്മത്യാഗമാകുന്നു. കോപം, വെറുപ്പ്, അസൂയ എന്നിത്യാദികൾ പരിത്യജിക്കണം. രാഷ്ട്രീയ സന്യാസിയായാലും ആത്മീയ സന്യാസിയായാലും അയാൾ സ്വാഭാവികമായും ഭയവിഹീനനും അക്രമരഹിതനും ആയിരിക്കണം. അഹിംസയും നിർഭയത്വവും തന്നെയാണ് സന്യാസിയുടെ ആയുധങ്ങൾ. പക്ഷെ അവയുടെ ശരിയായ അർത്ഥത്തിലായിരിക്കണം അവ പ്രയോഗിക്കേണ്ടത്. അഹിംസയുടെ അർത്ഥമെന്താണെന്നറിയണം. വാക്കിലും വിചാരത്തിലും പ്രവൃത്തിയിലും അഹിംസ പരിപൂർണ്ണമായിരിക്കണം. ഒരു സന്യാസിയും ഒരു കർമ്മയോഗിയും ഒരേ നിലവാരത്തിലാണ് സ്ഥിതിചെയ്യുന്നത്. രണ്ടുപേരും യഥാർത്ഥ ത്യാഗികളായിരിക്കണം. നിങ്ങൾക്ക് യഥാർത്ഥ സന്യാസം കൂടാതെ ശാരീരികമായ മുക്തിയോ ലൌകികമായ സ്വാതന്ത്ര്യമോ സിദ്ധിക്കയില്ല. നിങ്ങൾ ഭയരഹിതനായിരിക്കണം. ക്ഷമണയും സഹനശക്തിയും നിങ്ങൾക്കുണ്ടാകണം. നിങ്ങളുടെ ജീവിതം എത്രയും ലളിതമായിരിക്കണം. അതിലും കൂടുതൽ ത്യാഗങ്ങൾ നിങ്ങൾക്കു ജീവന്മുക്തി അല്ലെങ്കിൽ അദ്ധ്യാത്മികസ്വാതന്ത്ര്യം നേടുന്നതിന് ആവശ്യമായിവരും.

ഇന്ത്യയിൽ സാധുക്കൾക്കും സന്യാസികൾക്കും അതുപോലെ

ആത്മീയപ്രവത്തന കേന്ദ്രങ്ങൾക്കും സ്ഥാപനങ്ങൾക്കും ആദ്ധ്യാത്മിക സംഘടനയുണ്ടാക്കണമെന്ന ആവശ്യം കേട്ടുതുടങ്ങിയിട്ടുണ്ട്. "കൊള്ളാം നമുക്ക മുക്തി കിട്ടണമെന്നുള്ള തീവ്രമായ ആഗ്രഹമുണ്ട്. പക്ഷെ അതിനെവിടെ പോകണം? ആരാണ് നമ്മെ നയിക്കുക? ആത്മീയമാഗ്ഗത്തിൽ താല്പയ്യമുള്ള നമ്മുടെ മക്കളെ ആ വഴിക്ക് വിടണം. ചക്ഷെ ഇക്കാലത്തു് നല്ല ആദ്ധ്യാത്മിക സ്ഥാപനങ്ങളൊന്നും ഇല്ലല്ലോ" എന്നു് സാധാരണയായി ജനങ്ങൾ പറയാറുണ്ട്. ഐറോപ്യരും അമേരിക്കരും ജമ്മൻകാരുമായ അനവധി വിദേശികൾ ആണ്ടുതോറും ആത്മീയസാധനകൾ പരിശീലിക്കവാൻ പര്യാപ്തമായ ഗുരുക്കന്മാരേയും ഗുരുകുലങ്ങളേയും തേടി ഇന്ത്യയിൽ വന്നുചേരുന്നുണ്ട്. അവർ ഋഷീകേശവും കാശിയും നാസിക്കും പ്രയാഗയും മറ്റും സന്ദർശിക്കും. പക്ഷെ അവർ കേവലം മൌനികളായ ചില സാധുക്കളെ കണ്ടുമുട്ടുന്നു. മൌനവ്രതക്കാരായ അത്തരം സാധുക്കളെ കണ്ടതുകൊണ്ട് അവരുടെ ഉദ്ദേശ്യം സഫലമാകുന്നില്ല. ഇതെത്ര ദയനീയമായ ഒരവസ്ഥയാണെന്നു നോക്കു.

സാക്ഷാൽക്കാരം സിദ്ധിച്ച യോഗികളും സുസംഘടിതമായ ആത്മീയ സ്ഥാപനങ്ങളും വളരെ വിരളമാകയാൽ നല്ലവണ്ണം സംഘടിപ്പിച്ചിട്ടുള്ള ആദ്ധ്യാത്മിക ഗുരുകുലങ്ങൾ ഇന്നു് വളരെ ആവശ്യമായിട്ടുണ്ട്. അതു് അത്യന്തം അവശ്യമായിക്കഴിഞ്ഞിരിക്കുന്നു. സാധനകൾ പൂത്തിയായിക്കഴിഞ്ഞ സാധകന്മാർ അവരുടെ ഏകാന്തവാസസ്ഥാനം വിട്ട് ആദ്ധ്യാത്മിക സേവനം നൽകുന്നതിനായി ജനമദ്ധ്യത്തിലേക്ക് വരേണ്ടതാണ്. തക്കതായ കേന്ദ്രങ്ങളിൽ ആത്മീയസ്ഥാപനങ്ങളും സംഘങ്ങളും ഏർപ്പെടുത്തണം. അവിടെ സദാചാരം, ധ്യാനം, യോഗം എന്നിവ വിദ്യാത്ഥികളെ പരിശീലിപ്പിക്കണം. അവരുടെ പരിശീലനം പൂത്തിയായാൽ പ്രായോഗിക വേദാന്തികളും സുശിക്ഷിതരായ യോഗികളും യോഗവേദാന്ത വിഷയങ്ങളിൽ നിരന്തരം ക്ലാസ്സുകൾ നടത്തി അവക്ക് വേണ്ടുവോളം ജ്ഞാനവും പരിശീലനവും നൽകട്ടെ. വേണ്ടത്ര ജ്ഞാനവും പ്രായോഗികപരിശീലനവും സിദ്ധിച്ചുകഴിഞ്ഞവരെ യോഗവേദാന്തസാധനകൾ പ്രചരിപ്പിക്കുന്നതിനും പരിശീലിപ്പിക്കുന്നതിനുമായി വിദേശങ്ങളിലേക്ക് അയക്കണം. അവരുടെ തലസ്ഥാനം ഋഷീകേശമോ അതുപോലുള്ള മറ്റു സ്ഥാനങ്ങളോ ആയിരിക്കണം. ഈ വിധത്തിൽ ഒരു മികച്ച ആത്മീയ

സർവ്വകലാശാല വളൎത്തിക്കൊണ്ടുവരാം. അതു് ആദ്ധ്യാത്മിക ശക്തിയുടെ കേന്ദ്രമായിരിക്കണം, അവിടെനിന്നും ആത്മീയശക്തിയുടെ പ്രവാഹം ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും പ്രവഹിക്കണം. ഈ പദ്ധതി വിജയിക്കുകയാണെങ്കിൽ നമ്മുടെ ഇന്ത്യ ഒരു പുതിയ ലോകമായിത്തീരും. ഭൂമിയിലെ സ്വർഗ്ഗമായിവരും. സൎവ്വത്ര ശാന്തി വിളയാടും. യുദ്ധങ്ങൾ ഉണ്ടാകുകയില്ല. ആത്മജ്ഞാന പ്രചാരത്തോടുകൂടി അജ്ഞാനമാകുന്ന അന്ധകാരം ഭൂമുഖത്തിൽനിന്നും തിരോധാനം ചെയ്യും യഥാൎത്ഥ വേദാന്തികളും, യോഗികളും, മഹൎഷികളും ലോകത്തിൽ നിറയും സംസ്കാരത്തിന്റേയും പരിഷ്കാരത്തിന്റേയും പുരോഗതി സൎവ്വത്ര വ്യാപിയ്ക്കുക അപ്പോഴാണ് സുവൎണ്ണയുഗം നമുക്കനുഭൂതമാവുക.

---

## 43. ആദ്ധ്യാത്മിക സംഘടന.

ജനങ്ങൾ സാധാരണ പറയാറുണ്ടു്—“എഴുപതുലക്ഷം സാധുക്കളുണ്ടു്. ഈ സാധുക്കളെ തീററിപ്പോററുന്നതിനു് അനേകകോടി ഉറുപ്പികയാണു് വൃഥാ ചിലവുചെയ്യുന്നതു്. ഓരോ സാധുവും ഓരോ സന്ന്യാസിയും സമുദായത്തിന്റെ ഓരോ ഇത്തിക്കണികളാണു്. കോൺഗ്രസ്സു് രംഗത്തിൽ ഒരു സന്ന്യാസിപോലും പ്രവൎത്തി ചെയ്യേണ്ടതാണു്. ഏകാന്തജീവിതത്തിന്റേയോ, സന്ന്യസപരമ്പരയുടേയോ, നിവൃത്തിമാൎഗ്ഗത്തിന്റേയോ യാതൊരാവശ്യവും കാണുന്നില്ല. നമുക്കാവശ്യം പ്രവൎത്തകരെയാണ്”.

ശോചനീയമായൊരു തെററിദ്ധാരണയാണിതു്. സെൻസസ്സു് റിപ്പോൎട്ടുകളാണു് സന്ന്യാസികളുടേയും സാധുക്കളുടേയും എണ്ണത്തിൽ യാചകന്മാരേയും കൂട്ടിച്ചേൎത്തിരിക്കയാണു്. അല്ലെങ്കിൽ യാചകരുടെ ജനസംഖ്യയുടെ കൂട്ടത്തിലായിരിക്കും സന്ന്യാസികളേയും സാധുക്കളേയും ഉൾപ്പെടുത്തിയിരിക്കുന്നതു്. യഥാൎത്ഥ സന്ന്യാസികൾ അപൂൎവ്വമാണു്. അവർ കൈവിരലിൽ എണ്ണാനുള്ളതെയുള്ളൂ. ഒരു യഥാൎത്ഥ സന്ന്യാസി ഭൂമിയിലെ ഒരു മഹാശക്തിയാണു്. അദ്ദേഹം ഒന്നും സ്വീകരിക്കയില്ല. എപ്പോഴും

കൊടുക്കുകയേയുള്ളൂ. പഴയകാലത്ത് ഉൽകൃഷ്ടമായതെന്തും ചെയ്തിരുന്നത് സന്യാസികളായിരുന്നു. ഇന്നും ഭാവിയിലും അത്ഭുതങ്ങൾ പ്രവർത്തിയ്ക്കാൻ സാധിക്കുന്നത് സന്യാസികൾക്കാണ്. ലോകം നിലനില്ക്കുന്ന കാലത്തോളം ശ്രീ ശങ്കരൻെറ നാമം വിസ്മരിക്കാനാകയില്ല. സ്വാമി ദയാനന്ദനാണ്, സ്വാമി വിവേകാനന്ദനാണ്, സ്വാമി രാമതീർത്ഥനാണ്, രാമകൃഷ്ണപരമഹംസനാണ് ഉപനിഷത്തുക്കളിലെ വിശിഷ്ട വിജ്ഞാനം പ്രചരിപ്പിച്ചതും ഹിന്ദുമതത്തിനെ നിലനിത്തിയതും. സന്യാസിയ്ക്കു മാത്രമെ ലോകക്ഷേമം നിലനിത്താനാകൂ എന്തെന്നാൽ അദ്ദേഹത്തിന് ദിവ്യജ്ഞാനമുണ്ട്. പൂർണ്ണകാലവും അതിനുവേണ്ടി വിനിയോഗിക്കുവാൻ സന്യാസിയ്ക്കേ സാധിയ്ക്കൂ. ഒരു യഥാർത്ഥ സന്യാസിയ്ക്ക് ലോകത്തിൻെറ മുഴുവൻ ഭാഗധേയം മാററുവാനാകും. ശ്രീ ശങ്കരനായിരുന്നു കേവലം അദ്വൈതതത്വജ്ഞാനം പ്രചരിപ്പിച്ചത്. ഇന്നും അദ്ദേഹം ജനഹൃദയങ്ങളിൽ വസിയ്ക്കുന്നു.

ഏതാനും അപ്പക്കഷണങ്ങൾ ആഹരിച്ചുകൊണ്ട് പരമഹംസന്മാർ ജീവിച്ചിരുന്നു. അതിനുപകരമായി അവർ ഭവനംതോറും നടന്നു വേദാന്തതത്വങ്ങളും ഉപനിഷത്തിൻെറ സാരവും പുരാണതത്വങ്ങളും ജനങ്ങൾക്ക് ഉപദേശിച്ചുകൊടുത്തിരുന്നു. ലോകം അവക്ക് വളരെ കടപ്പെട്ടിരുന്നു. അവരുടെ ഉപദേശങ്ങൾ ഇന്നും നമുക്ക് മാർഗ്ഗദർശകമാണ്. അവധൂത ഗീതയിലെ ഏതെങ്കിലും കുറച്ച് ശ്ലോകങ്ങളോ സൂക്തങ്ങളോ പഠിക്കുക. നിങ്ങൾ ഉടൻതന്നെ ദിവ്യമഹത്വത്തിൻെറ ഔന്നത്യത്തിലേക്ക് ഉയർത്തപ്പെട്ടതായി അനുഭവപ്പെടും. നിങ്ങളിൽ പല വ്യത്യാസങ്ങളും വന്നതായി തോന്നിയ്ക്കും. അവശതയും ക്ഷീണവും ആശങ്കകളും വൈഷമ്യങ്ങളും സത്വരം നിങ്ങളെ വിട്ടുമാറും.

വേദാന്തം, തത്വശാസ്ത്രം, മനഃശ്ശാസ്ത്രം, ശരീരശാസ്ത്രം മുതലായവയിൽ ഗവേഷണ വിദ്യാർത്ഥികളുള്ളപോലെ ആത്മശാസ്ത്രത്തിൽ ഗവേഷണം നടത്തുന്ന യോഗികളും യോഗിനിമാരും ഉണ്ടാവണം. അവർ തങ്ങളുടെ അനുഭവങ്ങളെ ലോകത്തിന് വെളിപ്പെടുത്തണം. അവർ പ്രചാരകന്മാരായി പ്രവർത്തിയ്ക്കുന്നതിനു വിദ്യാർത്ഥികളെ തിരഞ്ഞെടുത്ത് പരിശീലിപ്പിക്കുകയും അനന്തരം ലോകത്തിൻെറ നാനാഭാഗങ്ങളിലേയ്ക്കും അവരെ അയച്ച് പ്രചരണജോലി ചെയ്യിക്കയും വേണം.

ഈ സന്ന്യാസികളെ സംരക്ഷിക്കേണ്ട ചുമതല ഗൃഹസ്ഥന്മാരും ജമിന്ദാർമാരും രാജാക്കന്മാരും മഹാരാജാക്കന്മാരും നിർവ്വഹിക്കേണ്ടതാണ്. അതിന് പകരമായി ഈ സന്ന്യാസികൾ അവരുടെ ആത്മീയകാര്യങ്ങളിൽ സഹായിക്കണം. അങ്ങനെ ലോകചക്രം സൌമ്യമായി പ്രവൎത്തിച്ചുകൊണ്ടിരിക്കണം. ലോകത്തിൽ ശാന്തിയും സമാധാനവും കൈവന്നുകൊള്ളും.

ഏകാന്തവാസവും ധ്യാനവും ചെയ്തുകൊണ്ടിരിക്കുന്ന ഏതാനും സാധുക്കൾ എല്ലാ മതത്തിലും ഉണ്ട്. ബുദ്ധഭിക്ഷുക്കൾ, മുഹമ്മദീയ ഫക്കീർമാർ, സൂഫി ഫക്കീർമാർ, ക്രിസ്തീയ പാതിരിമാർ എന്നിങ്ങനെ ഏതു മതത്തിനും സന്ന്യാസിമാരുണ്ട്. ത്യാഗപൂർണ്ണമായ ജീവിതം നയിക്കുന്ന ഇത്തരം സാധുക്കളേയും സന്ന്യാസികളേയും ദൂരീകരിക്കുന്നതായാൽ ഒരു മതത്തിൻേറയും മഹത്വം നിലനില്ക്കുന്നതല്ല. ഈ മഹാത്മാക്കളാണ് ലോകത്തിൽ മതങ്ങളെ നിലനിൎത്തുന്നത്. ഗൃഹസ്ഥന്മാൎക്ക് കഷ്ടതകളും ദുഃഖങ്ങളും നേരിടുമ്പോൾ അവൎക്ക് സമാധാനവും ശാന്തിയും നൽകുന്നതു് ഈ സാധുക്കളാണ്. ദിവ്യജ്ഞാനത്തിൻേറയും ശാന്തിയുടേയും സന്ദേശവാഹകന്മാരാണ് അവർ. അവരാണ് സ്വൎഗ്ഗീയ സന്ദേശവും ആത്മീയജ്ഞാനവും വഹിക്കുന്നവർ. അദ്ധ്യാത്മശാസ്ത്രത്തിൻേറയും ഉപനിഷൽജ്ഞാനത്തിൻേറയും പ്രചാരകന്മാർ അവരാണ്. അവർ ദീനന്മാരെ രക്ഷിക്കുന്നു. അഗതികളെ ആശ്വസിപ്പിക്കുന്നു. രോഗികളെ ശുശ്രൂഷിക്കുന്നു. നിരാശരായവൎക്ക് ആശ നൽകുന്നതും അവരാണ്. നിരാശാഗൎത്തത്തിൽ ആണ്ടവൎക്ക് ആശയും സന്തോഷവും നൽകുന്നതവരാണ്. അവർ ബലഹീനൎക്ക് ശക്തി നൽകുന്നതും ഭീരുക്കൾക്ക് ധൈൎയ്യമുണ്ടാക്കുന്നതും അവരുടെ വേദാന്ത സാരോപദേശങ്ങളാകുന്നു. "തത്വമസി മഹാവാക്യം" ഉപദേശിക്കുന്നതുമൂലം അവർ മനുഷ്യരെ യഥാൎത്ഥ ജ്ഞാനികളാക്കിത്തീൎക്കുന്നു.

രാഷ്ട്രീയസ്വരാജ്യം നേടിക്കഴിഞ്ഞു. പക്ഷെ ശാശ്വതമായ സമാധാനവും സ്വാതന്ത്ര്യവും മനുഷ്യന് നൽകുവാൻ അതിന് സാധിക്കുമോ? ഈ രാഷ്ട്രീയ സ്വരാജ്യത്തിന് മനുഷ്യൻെറ യാതനകളേയും അജ്ഞാനത്തേയും നിശ്ശേഷം പരിഹരിക്കുവാൻ കഴിയുമോ? ജീവിതത്തിൻെറ യഥാൎത്ഥ പ്രശ്നങ്ങൾക്ക് പരിഹാരം കാണുവാൻ ഈ സ്വരാജ്യത്തിന് സാധിക്കുമോ? മനുഷ്യന് അല്പംകൂടി

സൌഖ്യം നൽകുവാൻ അതിന് സാധിച്ചേയ്ക്കും. അതിന് ഭക്ഷണ സാധനങ്ങൾ കുറച്ചു കൂടുതൽ തരുവാൻ കഴിഞ്ഞേയ്ക്കും. എന്നാൽ മനുഷ്യന്റെ ദുഃഖങ്ങളും ആവശ്യങ്ങളും അവശേഷിക്കതന്നെ ചെയ്യും. എന്തെന്നാൽ അവൻ അപ്പോഴും അജ്ഞതയിൽ ആണ്ടുകിടക്കയാണ്, അവന് ആത്മജ്ഞാനം സിദ്ധിച്ചിട്ടില്ല, ശാശ്വതമായ സുഖവും അനന്തമായ ആനന്ദവും ഉളവാക്കുവാൻ ആത്മജ്ഞാനത്തിനുമാത്രമെ കഴിയൂ. ആത്മസ്വരാജ്യം, ആത്മസാക്ഷാത്കാരം അഥവാ സ്വന്ത ആത്മാവ്, അതൊന്നിനുമാത്രമെ ഒരുവനെ യഥാർത്ഥ സ്വതന്ത്രനാക്കുവാൻ കഴിയൂ. അതിനുമാത്രമെ ഒരുവനെ അമരനാക്കുവാൻ സാധിയ്ക്കൂ. ആത്മസ്വരാജ്യത്തിനുമാത്രമെ യഥാർത്ഥ സ്വാതന്ത്ര്യവും പരിപൂർണ്ണസംതൃപ്തിയും നൽകുവാൻ കഴിയൂ.

രാഷ്ട്രീയരംഗത്ത് പ്രവർത്തിക്കുന്നവനുപോലും ഗീതയുടേയും ഉപനിഷത്തുക്കളുടേയും ആദർശങ്ങളിൽ ജീവിക്കേണ്ടിയിരിക്കുന്നു. ആത്മനിയന്ത്രണവും സാന്മാർഗ്ഗിക പരിശീലനവും ത്യാഗസന്നദ്ധതയും ആത്മീയ ശിക്ഷണവും യഥാർത്ഥ സ്വഭാവജ്ഞാനവും രാഷ്ട്രീയരംഗത്തിറങ്ങുന്നതിനുമുമ്പുതന്നെ അവക്കുണ്ടാകേണ്ടതാണ്. ഗീതയിൽ പറഞ്ഞിരിക്കുന്നതുപോലെ അവക്ക് "മനോ വാക് കായ" ത്രിവിധ തപസ്യകളും പ്രതഞ്ജലിമഹർഷി നിർദ്ദേശിച്ചിട്ടുള്ള യമനിയമാദികളും അവർ അഭ്യസിക്കേണ്ടതാണ്. അവക്ക് ആത്മാവിന്റെ അമരത്വത്തെക്കുറിച്ചും ഈ ലോകത്തിന്റെ മായാസ്വഭാവത്തെക്കുറിച്ചും ആത്മാവിന്റെ ഐക്യം അഥവാ ജീവന്റെ ഏകത്വത്തെക്കുറിച്ചും ചിന്തനീയമായ ഒരു വ്യക്തബോധം അവക്കുണ്ടാകണം. ഈ ലോകം ഒട്ടാകെയും ഒരൊററ കുടുംബമാണെന്ന് അവർ മനസ്സിലാക്കണം. അപ്പോൾ മാത്രമെ അവക്ക് സ്വരാജ്യത്തേയും സ്വന്ത ജീവനെത്തന്നെയും സേവിക്കുവാൻ കഴിയൂ.

ഇപ്പോൾ അവശ്യം വേണ്ടിയിരിക്കുന്നതെന്താണെന്നു ചിന്തിച്ചാൽ സന്യാസികളുടേയും സാധുക്കളുടേയും പരമ്പര ആകെക്കൂടി ഒന്നൊഴിച്ചുകൂട്ടുകയാണ് വേണ്ടതെന്നു കാണാം. ഇന്നത്തെ ഏററവും വലിയ ഒരാവശ്യം അതാണ്. ശരിയായി അവരെ സംഘടിപ്പിക്കണം. കേന്ദ്രസംഘടനയിൽനിന്നും ശരിയായ പരിശീലനം നൽകി പുറത്തേയ്ക്ക് വിടുന്നവരെ മാത്രമെ പ്രചാരകന്മാരായി സ്വീകരിയ്ക്കാവൂ. ആദ്ധ്യാത്മികബോർഡ് അവരുടെ സംരക്ഷണ ഏറ്റുനടത്തേണ്ടതാണ്. ധർമ്മസ്ഥാപനങ്ങൾക്കും ക്ഷേത്ര

ങ്ങൾക്കും നൽകുന്ന സഹായധനങ്ങൾ ആദ്ധ്യാത്മിക സംഘടനയുടെ നിയന്ത്രണത്തിലായിരിക്കണം. ഇന്ന് വിവിധ മാർഗ്ഗങ്ങളിൽക്കൂടി സമ്പത്തിനെ ദുർവ്യയം ചെയ്യുന്നുണ്ട്. മിതവ്യയ നിയന്ത്രണം വേണ്ടപോലെ ചെയ്യുകിൽ മാത്രമെ ധമ്മസ്ഥാപനങ്ങളും ക്ഷേത്രങ്ങളും നേരാംവണ്ണം നടത്താനാകൂ. പ്രാപ്തന്മാരായ പ്രചാരകന്മാരെ ഏർപ്പെടുത്താനും അപ്പോൾ മാത്രമെ കഴിയൂ. ജനങ്ങൾക്ക് ആത്മീയ നന്മകൾ ചെയ്യാനും അപ്പോഴാണ് സാധിക്കുക. ആരാണ് ഇതു് ചെയ്യേണ്ടതു്? സന്യാസികളോ നിയമസഭയോ? പരസ്പരസഹകരണമോ? നിയമനിർമ്മാണമോ? സ്വതന്ത്രബോധമോ നിർബ്ബന്ധമോ ഏതാണ്?

സന്യാസികൾ ഈ പ്രവൃത്തി ഏറ്റനടത്തണം. പരസ്പരസഹകരണം മൂലം അതിനുള്ള പാത സുഗമമായി വരും. വിജയവും സുനിശ്ചിതമാണ്. പരസ്പരധാരണയുണ്ടെങ്കിൽ നല്ല പരിണതഫലങ്ങൾ ഉണ്ടാകുമെന്നതു് തീച്ചയാണ് എന്നായിരിക്കും ആകാശത്തിൽനിന്നും കേൾക്കുന്ന അശരീരി.

സന്യാസികൾ ഈ പ്രവത്തനം ധൈര്യയായി ഏറ്റു നടത്തട്ടെ. ആത്മാത്ഥമായ പരിശ്രമം ചെയ്താൽ മഹത്തായ വിജയമുണ്ടാകുമെന്നതു് തീച്ചയാണ്. സത്യം മാത്രമെ ജയിയ്ക്കൂ. അസത്യം പരാജയപ്പെടുകതന്നെ ചെയ്യും. ദിവ്യജ്ഞാനത്തിൻെറ സംരക്ഷകരായ, സത്യത്തിൻെറ പ്രവാചകന്മാരായ, ലോകത്തിൻെറ മാർഗ്ഗദർശകരായ, ശാശ്വതധമ്മത്തിൻെറ ആധാരശിലകളായ സന്യാസിമാർ ലോകത്തിലെ വിവിധ രാഷ്ട്രങ്ങളെ നയിക്കട്ടെ.

---

## 44. ധർമ്മത്തെപ്പററി എൻെറ അഭിപ്രായം

ഇന്ത്യയിൽ അമൂല്യവസ്തുക്കളുടെ ഉദ്യാനമാകുന്നു. സഹിഷ്ണുത, നന്മ, പ്രേമം എന്നീ സുഗന്ധ കുസുമങ്ങളുടേയും ആത്മീയ ദിവ്യജ്ഞാനം എന്നീ വിശിഷ്ട ഫലങ്ങളുടേയും ഉദ്യാനമാണിതു്. മനുഷ്യസമുദായത്തിൻെറ ഏകതയുടേയും വിശ്വസാഹോദര്യത്തിൻെറയും ബോധത്തിൽനിന്നു് മുളച്ചുവളന്നവയാണതു്. ഇന്ത്യയ്ക്കു്

അതിൻെറ മഹത്തയേ പാരമ്പര്യ്യം നിമിത്തം ശരിയായ മാര്ഗ്ഗം ഏവക്കും കാണിച്ചുകൊടുക്കുന്നതിനും അവരെ ഐശ്വര്യ്യത്തിലേക്കും സമാധാനത്തിലേക്കും ശാശ്വതമായ ആനന്ദത്തിലേക്കും നയിക്കുന്നതിനും കഴിയും. ഭാരതത്തിൻെറ ദേശീയമഹത്വത്തിനും അവളുടെ ആത്മീയ സംസ്കാരത്തിനും പൌരാണികർ തെളിയിച്ചുകാണിച്ചിട്ടുള്ള അനന്തരാന്തിയുടേയും നിർമ്മാണാത്മകമായ മഹത്വത്തിൻേറയും പാതയ്ക്കും മാനവസമുദായത്തിൻെറ ഭാഗധേയത്തെ വഴി തെളിയിച്ചുനയിക്കുവാൻ കഴിയും. ശ്രീരാമൻേറയോ യുധിഷ്ഠിരൻേറയോ ആദർശങ്ങൾക്ക് ഇന്ത്യ ചരിക്കേണ്ടതായ യഥാർത്ഥ മാർഗ്ഗം കാട്ടിത്തരുവാൻ സാധിക്കും. തൻെറ ആത്മജ്യോതിസ്സാകുന്ന ദീപശിഖ വഹിച്ചുകൊണ്ട് പ്രമാണംപോലെത്തന്നെ പ്രവൃത്തിയും നിറവേററുന്നതിനുള്ള പാത കാണിച്ചുതരുവാൻ അതിനു് കഴിയും. ഭാരതം ധർമ്മത്തിൻെറ നാടാണ്. അവൾ ശ്വസിക്കുന്നതുതന്നെ ധർമ്മമാണ്. അവളുടെ ജീവിതവും പ്രകാശവും ധർമ്മം തന്നെ. ധർമ്മം ഭാരതത്തേയും ഭാരതം ധർമ്മത്തേയും സംരക്ഷിക്കുന്നു.

ലോകം ഭൌതികസംസ്കാരത്തിലേക്ക് വഴുതിപ്പോയിരിക്കുന്ന ഈ നവീന കാലഘട്ടത്തിൽ ശ്രുതികളിലും സ്മൃതികളിലും പ്രഖ്യാപിച്ചിട്ടുള്ള സാമൂഹിക നീതികളും നിയമങ്ങളും പ്രായോഗികമാക്കുന്ന കാര്യ്യം അത്ര സുകരമല്ല എന്നു് നിസ്സംശയം പറയാം. എന്നാൽ ഒരുവൻ പഴയതിനോടുള്ള വെറുപ്പുമൂലം ആത്മീയമൂല്യങ്ങളെ നിശ്ശേഷം അവഗണിച്ചു് ഈ ജീവിതം ഭൌതികസുഖങ്ങൾക്കുവേണ്ടിയുള്ളതാണെന്നു് കണ്ണടച്ചു് വിശ്വസിച്ചുകൊണ്ടു് ജീവിക്കുകയാണെങ്കിൽ അതിൽ യാതൊരർത്ഥവും ഇല്ല. പണ്ടും ഇന്നും ഉള്ള നല്ല കാര്യ്യങ്ങളെ കൂട്ടിയിണക്കി നിർമ്മിച്ചിട്ടുള്ള സുവർണ്ണഘടകം എപ്പോഴും ഉണ്ടായിരിക്കേണ്ടതാണു്. അതിപ്പോഴും ഉണ്ടു്. യഥാർത്ഥത്തിൽ ധീരോദാത്തവും പ്രശംസനീയവുമായ ഈ ഉദ്യമത്തിൽ ജീവിതത്തിൻെറ നാനാമുഖങ്ങളേയും പരിപൂർണ്ണമായി വിശകലനംചെയ്തു് അതിൽനിന്നു് നിശ്ശേഷം വിരക്തി നേടുവാൻ സമയവും സൌകര്യ്യവും സിദ്ധിച്ചിട്ടുള്ള മഹായോഗിവര്യ്യന്മാരുടെ അമൂല്യമായ ഉപദേശം ആവശ്യമാണെന്നുള്ളതിനു് പക്ഷാന്തരമില്ല.

എല്ലാ രാഷ്ട്രങ്ങളുടേയും പശ്ചാത്തലത്തിലുള്ള ലക്ഷ്യവും അർത്ഥവും ഒന്നുതന്നെയാകുന്നു. ഉദ്ദേശ്യങ്ങളുടേയും ഐക്യത്തി

ൻേറയും ആദർശത്തിൻേറയും ഈ പൊതു സ്വഭാവത്തിൻെറ അടിസ്ഥാനത്തിൽ മാത്രമെ ശത്രുതയുടേയും യുദ്ധത്തിൻേറയും നേരെ നീങ്ങിക്കൊണ്ടിരിയ്ക്കുന്ന മത്സരങ്ങൾക്ക് അവസാനം കാണുവാൻ കഴിയൂ. ധർമ്മം ഏതെങ്കിലും ഒരു കക്ഷിയുടേയോ വർഗ്ഗത്തിൻേറയോ സ്വകാര്യവിനോദമല്ല. ഈ പ്രപഞ്ചം നിലകൊള്ളുന്ന ശാശ്വത നിയമമാണ് ധർമ്മം, ആ നിയമമാണ് ഈ പ്രപഞ്ചത്തെ ഭരിക്കുന്നതും. ജനനം, കർമ്മം, മരണം, പുനർജ്ജന്മം മുതലായി വിവിധവും വ്യവസ്ഥിതവുമായ പ്രപഞ്ചജീവിതത്തെ സജ്ജീകരിക്കയും നിയന്ത്രിയ്ക്കുകയും ചെയ്യുന്ന വിശ്വനീതിയാണ് ധർമ്മം,

രക്ഷാകർത്താക്കളും അദ്ധ്യാപകന്മാരും മററ് നിസ്വാർത്ഥ സേവകന്മാരുമാണ് ജനങ്ങളുടെ സ്വഭാവത്തെ കരുപിടിപ്പിക്കുന്നത്. ജനങ്ങൾ അനുകരിക്കയും അനുസരിക്കയും ആദരിക്കയും ചെയ്യേണ്ടുന്ന നന്മയുടെ നെട്ടുംതൂണുകൾ അവരാകുന്നു. വ്യക്തിത്വത്തിൻെറ വൈവിദ്ധ്യങ്ങളിൽ ഏകത്വത്തിൻെറ അനുഭവം സൃഷ്ടിക്കുന്നത് ധർമ്മത്തിൻെറ അനന്തതയാകുന്നു. അവ പരസ്പരം അകന്നകന്നാണ് കാണപ്പെടുന്നതെങ്കിലും യഥാർത്ഥത്തിൽ അവ അവിഭാജ്യഘടകങ്ങളാണ്. ''ഏകം സത് വിപ്രാ ബഹുധാവദന്തി'' അഹിംസയുടേയും, സത്യത്തിൻേറയും, ബ്രഹ്മചര്യത്തിൻേറയും, പ്രേമത്തിൻേറയും, സാഹോദര്യത്തിൻേറയും എന്നല്ല ഉൽകൃഷ്ടവും മഹനീയവും ആയ ഏതൊന്നിൻേറയും അർത്ഥം ഇതാണ്. ധർമ്മം രാഷ്ട്രത്തിൻേറയും ലോകത്തിൻേറയും പ്രപഞ്ചം മുഴുവൻേറയും നാഡീചലനത്തെ നിയന്ത്രിയ്ക്കുന്നു.

---

## 45. ഉൽകൃഷ്ട സ്വഭാവം.

ശാശ്വത ധർമ്മത്തിൻെറ പ്രതിനിധികളായ വിക്രമാദിത്യൻ, യുധിഷ്ഠിരൻ, ശ്രീരാമചന്ദ്രൻ മുതലായവരുടെ ഭരണത്തിലും അനശ്വര ജീവിതങ്ങളിലും ചിത്രീകരിച്ചിട്ടുള്ള ജീവിതകലകളിലാണ് രാഷ്ട്രത്തിൻെറ ക്ഷേമം നിലകൊള്ളുന്നത്, പരമമായ ആദ്ധ്യാത്മിക ലക്ഷ്യത്തിലേക്ക് നമ്മുടെ ജീവിതത്തെ നയിച്ചുകൊണ്ടു പോകുവാനുള്ള പാതയാണ് ധർമ്മം. മനുഷ്യനിൽ സഹജമായുള്ള അധികാരവും ശക്തിയും നിമിത്തം ദിവ്യമായ പരിപൂർണ്ണാ

വസ്ഥയുടെ അനുഭൂതികളിൽ എത്തിച്ചേരുകയാണ് മാനവധർമ്മം. നിർമ്മാണസുഖത്തിലേയ്ക്കോ അമരത്വത്തിലേയ്ക്കോ നമ്മെ നയിക്കുന്നതു് യാതൊന്നാണോ അതിനെ ധർമ്മമെന്നു് പറയണം. മനോവാക്ക് കർമ്മങ്ങളിൽക്കൂടിയാണ് അതിലേക്ക് കടക്കേണ്ടതു്. ദിവ്യജീവനം ധർമ്മമാകുന്നു. സാന്മാർഗ്ഗികവും ആത്മീയവുമായ ജീവിതവും ധർമ്മം തന്നെ. "ആത്മവത് സർവ്വഭൂതാനി". തന്നെപ്പോലെ സകലതിനേയും കാണുന്നതും ധർമ്മം തന്നെയാണ്. മനുഷ്യസമുദായത്തിനു് ചെയ്യുന്ന ഈശ്വരസേവനം ധർമ്മമാണ്. ദാനം ചെയ്യുന്നതും ധർമ്മമാകുന്നു. വിനയം, ആത്മനിയന്ത്രണം, മനശ്ശുദ്ധി, ബുദ്ധി, ഈശ്വരധ്യാനം എന്നിവ ധർമ്മത്തിന്റെ പരമമായ രൂപങ്ങളാണ്. എത്രയും സദാചാരപരമായ ജീവിതം, പൂർണ്ണമായും നീതിനിഷ്ഠമായ ജീവിതം, ആദ്ധ്യാത്മികമൂല്യത്തിൽ അധിഷ്ഠിതമായ ജീവിതം, ആത്മീയവീക്ഷണത്തോടുകൂടിയ ജീവിതം ഇവയെല്ലാം ധർമ്മം തന്നെയാകുന്നു.

ധർമ്മത്തിന്റെ അടയാളം സദാചാരമാണ്. ആചാരം നന്മയുടെ അടയാളമാണ്. "ആചാരപ്രഭാവോ ധർമ്മ". ധർമ്മം ജീവിതത്തെ ധന്യമാക്കുന്നു. ധർമ്മപരിശീലനത്താൽ മനുഷ്യനു് ഇഹത്തിലും പരത്തിലും ഐശ്വര്യവും കീർത്തിയും ലഭിക്കുന്നു. ആചാരം ഉന്നത ധർമ്മമാണ്. അതു് എല്ലാ തപസ്സുകളുടേയും നാരായവേരാകുന്നു. മനുഷ്യനു് ക്ഷേമത്തെ പ്രദാനം ചെയ്യുന്നതു് ധർമ്മമാകുന്നു. ധർമ്മം ലോകത്തെ രക്ഷിക്കുന്നു. ധർമ്മത്താൽ ജനങ്ങൾ രക്ഷിക്കപ്പെടുന്നു. ശാശ്വത സൌഖ്യത്തിലേക്കും അമരത്വത്തിലേക്കും നയിക്കുന്നതു് ധർമ്മമാകുന്നു.

മതത്തിലേയ്ക്കുള്ള കവാടമാണ് സദാചാരം. യാതൊരാൾ സദാചാരപരവും സാന്മാർഗ്ഗികവുമായ ജീവിതം നയിക്കുന്നുവോ അയാൾ സർവ്വസ്വതന്ത്രനായി മോക്ഷം പ്രാപിക്കുന്നു!

ഓം ശാന്തി! ശാന്തി!! ശാന്തി!!!



# സ്വാമി ശിവാനന്ദ.

സ്വാമി ശിവാനന്ദ തെന്നിന്ത്യയിലെ തിരുനൽവേലി ഡിസ്ത്രിക്റ്റിൽ 1887 സെപ്തംബർ 8-ാംനു ജനിച്ചു. തൃശ്ശിനാപ്പള്ളിയിലും തഞ്ചാവൂരിലും വിദ്യാഭ്യാസം നടത്തി. മെഡിക്കൽ പ്രാക്റ്റീസ് തൊഴിലായി സ്വീകരിച്ചു. ആരംഭത്തിൽ ഒരു ആരോഗ്യമാസിക (അംബ്രോസ്യ) തന്നത്താൻ നടത്തി. അദ്ദേഹം പത്തു് വർഷക്കാലം അതായതു് 1923വരെ മലയായിലെ ഒരു റബ്ബർ എസ്റ്റേററിൽ ഡാക്ടരായി പ്രവർത്തിച്ചു. 1923ൽ അദ്ദേഹം ഇന്ത്യയിലേക്ക് മടങ്ങി. ലോകം ത്യജിച്ചു. 1924ൽ അദ്ദേഹം ഹിമാലയത്തിലെത്തി സന്യാസം സ്വീകരിച്ചു് ഋഷീകേശിൽ താമസം ഉറപ്പിച്ചു. യോഗസാധനയിലേർപ്പെട്ടും മഹാത്മാക്കളേയും തീർത്ഥാടകന്മാരേയും ശുശ്രൂഷിച്ചും ആത്മീയജീവിതം നയിച്ചു. ആദ്ധ്യാത്മികവും വൈദ്യശാസ്ത്രപരവുമായ വിഷയങ്ങളിൽ വളരെയേറെ ലേഖനങ്ങൾ അദ്ദേഹം എഴുതി. 1936-ൽ **Divine Life Society** (ദിവ്യ ജീവന സംഘം) സ്ഥാപിച്ചു. (ലോകമാകെ അതിന്റെ ശാഖകൾ ആരംഭിച്ചു. 300 ശാഖകളാണ് ഇപ്പോഴുള്ളതു്.) സമന്വയയോഗജ്ഞാനം സർവ്വലോകമതവും പ്രചരിപ്പിക്കുവാൻവേണ്ടിയാണ് അവ ആരംഭിച്ചതു് അനവധി പ്രാവശ്യം പ്രസംഗപര്യടനം ചെയ്തു. 1948ൽ യോഗവേദാന്ത ഫോറസ്റ്റ് അക്കാദമി സ്ഥാപിച്ചു. 1953ലാണ് അദ്ദേഹം സുപ്രസിദ്ധമായ സർവ്വമതലോക സമ്മേളനം സംഘടിപ്പിച്ചതു്. അദ്ദേഹം 200ലധികം ഗ്രന്ഥങ്ങളുടെ കർത്താവാണ്. വിവിധ യോഗങ്ങളേയും യോഗങ്ങളുടെ പ്രധാന വശങ്ങളേയും പററി അവയിൽ പ്രതിപാദിച്ചിട്ടുണ്ടു്. വിവിധ മതങ്ങളേയും വേദാന്തതത്വശാസ്ത്രങ്ങളേയും അദ്ദേഹം പരാമർശിച്ചിട്ടുമുണ്ടു്. വൈദ്യശാസ്ത്രവും സംഗീതശാസ്ത്രവും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ ഉൾപ്പെടുന്നു,

ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ആദ്ധ്യാത്മിക സാധന ചെയ്യുന്നതിനായി വന്നുചേരുന്ന സാധകന്മാരുടെ ഒരു പരിശീലനകേന്ദ്രമായിട്ടാണ് ഋഷീകേശത്തിലുള്ള സ്വാമി ശിവാനന്ദജിയുടെ സ്ഥാപനം നിലകൊള്ളുന്നതു്. വിദ്യാലയങ്ങളും ആസ്പത്രികളും പ്രസിദ്ധീകരണശാലകളും മുഖാന്തരം പൊതുസേവനരംഗവും സജ്ജമാക്കിയിരിക്കുന്നു. ആ പ്രസിദ്ധീകരണശാലകളിൽനിന്നു് അരഡസനോളം അനുകാലിക പ്രസിദ്ധീകരണങ്ങൾ പുറത്തു് വരുന്നുണ്ടു്. മതം, തത്വശാസ്ത്രം. യോഗം എന്നീ വിഷയങ്ങളിലുള്ള ഗ്രന്ഥങ്ങളുടെ ഒരു ഗംഗാപ്രവാഹംതന്നെ അദ്ദേഹം ഉളവാക്കിയിട്ടുണ്ടു്. ജ്ഞാനയജ്ഞമാണ് സ്വാമിജിയുടെ ഏററവും വലിയ യജ്ഞം.